# വാക്കറിവ്

പുസ്തകം 9 • ലക്കം 3 • 2015 ഒക്ടോബർ 2016 ഫെബ്രുവരി




2015 ഒക്ടോബർ–
2016 ഫെബ്രുവരി
പുസ്തകം 9 ലക്കം 3

പത്രാധിപർ

മനോജ്

സഹ പത്രാധിപർ

എം.വി.ഹരിദാസൻ (ഓണററി)
ജെയ്സൺ

വിലാസം

വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട്-678 506, പാലക്കാട് ജില്ല.
ഫോൺ : 04923-264331, 9446638940
e-mail : manojvakkarivu@gmail.com

ഡി.ടി.പി.

കിഷൻ കോപ്പി സെന്റർ, പാലക്കാട്

പ്രിന്റിങ്ങ്

എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.

## ഉള്ളടക്കം

ആമുഖലേഖനം

# എം.ഗോവിന്ദനും എം.എൻ.റോയ്യും

എം.വി.ഹരിദാസൻ

ഇന്ത്യ മുഴുവൻ അറിയപ്പെട്ടിരുന്ന മലയാളത്തിലെ കവിയും ചിന്തകനും ആയിരുന്നു എം.ഗോവിന്ദൻ. എം.എൻ.റോയ് ആകട്ടെ ലോകം മുഴുവൻ അറിയപ്പെട്ട ഇന്ത്യൻ ചിന്തകനും വിപ്ലവകാരിയുമായിരുന്നു. രണ്ടുപേരും ഇരുപതാം നൂറ്റാണ്ടിലെ മാനവികതാവാദികളായിരുന്നു. എം.ഗോവിന്ദന് എം.എൻ.റോയ് ആരായിരുന്നു? റോയ് തനിക്ക് ഒരു വഴികാട്ടിയും തത്ത്വചിന്തകനും ചങ്ങാതിയും ആയിരുന്നു എന്ന് ഗോവിന്ദൻ തന്നെ പ്രസ്താവിച്ചിട്ടുണ്ട്. റോയിയുടെ ഒരംശം തന്നിലുണ്ടെന്ന് ഗോവിന്ദൻ റോയിയുടെ മരണാനന്തരം എഴുതിയ ഒരു അനുസ്മരണത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

ഗോവിന്ദൻ പ്രസിദ്ധീകരിച്ചിരുന്ന സമീക്ഷ എന്ന ത്രൈമാസികത്തിന്റെ അടയാളവാക്യം തന്നെ മാനവികമായ യാതൊന്നും സമീക്ഷക്ക് അന്യമല്ല എന്നായിരുന്നു. ഗോവിന്ദൻ എന്ന വ്യക്തിയെയും എഴുത്തുകാരനെയും പത്രാധിപരെയും സംബന്ധിച്ചും അത് ഏറെക്കുറെ അന്വർത്ഥമായിരുന്നു. എങ്കിലും ഗോവിന്ദന് കല, സാഹിത്യം, സംസ്കാരം എന്നീ മേഖലകളിലായിരുന്നു കൂടുതൽ താല്പര്യം. ഈ മേഖലകളിലെ എല്ലാ രൂപങ്ങളിലും ഗോവിന്ദന്റെ മസ്തിഷ്കം വ്യാപരിച്ചിരുന്നു. അദ്ദേഹത്തിന്റെ സൃഷ്ടികൾ കവിത, കഥ, നാടകം, ലേഖനം എന്നിങ്ങനെ വ്യാപിച്ചുകിടക്കുന്നു. എഴുതിയതിലേറെ ഗോവിന്ദൻ സുഹൃത്തുക്കളുമായി പല വിഷയങ്ങളെക്കുറിച്ചും സംസാരിച്ചിട്ടുണ്ട്. അതിൽ ചിത്രകലയും ചലച്ചിത്രവും വാസ്തുകലയും ശില്പകലയുമെല്ലാം ഉൾപ്പെടും. സർവവിഷയങ്ങളിലുമുള്ള ഈ താൽപര്യവും സംഭാഷണപ്രിയവും ആണ് അദ്ദേഹത്തിന്റെ ശക്തിയും ദൗർബല്യവും നേട്ടവും കോട്ടവും. തന്റെ ശ്രദ്ധയും താൽപര്യവും ഏതെങ്കിലും ചില മണ്ഡലങ്ങളിൽ മാത്രം കേന്ദ്രീകരിച്ചിരുന്നുവെങ്കിൽ അദ്ദേഹത്തിന്റെ സംഭാവന കുറേക്കൂടി കനപ്പെട്ടതാകുമായിരുന്നു. ഗോവിന്ദന്റെ ഈ ബഹുമണ്ഡലതൽപ്പരത അദ്ദേഹത്തെ പല മണ്ഡലങ്ങളിലെയും അഗ്രഗാമിയാക്കിയിട്ടുണ്ട്; സംഭാഷണപ്രിയത്വം അനേകം സുഹൃത്തുക്കളെയും ശിഷ്യൻമാരെയും സൃഷ്ടിച്ചിട്ടുമുണ്ട്. ഈ സംഭാഷണതൽപരത അദ്ദേഹത്തിന്റെ എഴുത്തിൽ പരത്തിപ്പറയലായും നിലപാടുകളിലെ കൃത്യതയില്ലായ്മയായും പ്രകടമാകുന്നുണ്ട്.

റോയിയും ഗോവിന്ദനും തമ്മിൽ മുപ്പത്തിരണ്ടുവയസ്സിന്റെ പ്രായവ്യത്യാസം ഉണ്ടായിരുന്നു. റോയ് ജനിച്ചത് 1887ൽ ബംഗാളിലെ ഒരു പുരാതന വൈദികബ്രാഹ്മണ കുടുംബത്തിലായിരുന്നു. റാംമോഹൻറായ് മുതൽ

വിവേകാനന്ദൻ വരെയുള്ളവർ ഉഴുതുമറിച്ചിട്ട മണ്ണിലാണ് റോയിയുടെ ജനനം. ഗോവിന്ദൻ ജനിച്ചത് 1919ൽ പൊന്നാനി താലൂക്കിൽ ഉൾപ്പെട്ട തവന്നൂരിനടുത്തുള്ള കൂരട എന്ന ഗ്രാമത്തിലാണ്. ഒരർത്ഥത്തിൽ ഗോവിന്ദൻ ഒരർദ്ധബ്രാഹ്മണനായിരുന്നു എന്നു പറയാം. അച്ഛൻ കോതയത്ത് മനയ്ക്കൽ ചിത്രൻ നമ്പൂതിരി. അമ്മ മാഞ്ചേരത്ത് താഴത്തേതിൽ ദേവകിയമ്മ. നായർ-നമ്പൂതിരി സംബന്ധത്തിന്റെ അന്ത്യഘട്ടമായിരുന്നു അത്. ദാമ്പത്യബന്ധങ്ങളിലും ദായക്രമത്തിലും കാതലായ മാറ്റങ്ങളുടെ കാലം. സമുദായ പരിഷ്കരണങ്ങളുടെയും ദേശീയപ്രസ്ഥാനങ്ങളുടെയും പശ്ചാത്തലത്തിലായിരുന്നു ഗോവിന്ദന്റെ ബാല്യകൗമാരങ്ങൾ. ചിത്രൻ നമ്പൂതിരിയുമായുള്ള ബന്ധം വേർപിരിഞ്ഞ് അമ്മ മറ്റൊരാളെ വിവാഹം ചെയ്ത് മദിരാശിയിലേയ്ക്കു താമസം മാറിയിരുന്നു. ഗോവിന്ദൻ നാട്ടിൽത്തന്നെ താമസിച്ച് കുറ്റിപ്പുറത്തും പൊന്നാനിയിലുമായി സ്കൂൾ വിദ്യാഭ്യാസം നടത്തി. 1930കളുടെ മധ്യത്തിൽ ഔപചാരിക വിദ്യാഭ്യാസത്തോടുള്ള താൽപര്യം നശിച്ചതിനെത്തുടർന്ന് പഠനം ഉപേക്ഷിച്ചു. ഫിഫ്ത്ത് ഫോറത്തിൽ പഠിക്കുമ്പോഴാണ് പഠനം നിർത്തിയത്. ഇന്നത്തെ ഒമ്പതാംക്ലാസ്സായിരുന്നു അത്.

1936ലാണെന്നു തോന്നുന്നു ഗോവിന്ദൻ മദിരാശിയിലെത്തുന്നത്. അമ്മയോടൊപ്പമായിരുന്നു താമസം. സ്കൂളിൽ പഠിക്കുന്ന കാലത്തുതന്നെ ഗോവിന്ദനിൽ സാഹിത്യവാസന പ്രകടമായിത്തുടങ്ങിയിരുന്നു. കവിതയിലായിരുന്നു തുടക്കം. ഔപചാരിക വിദ്യാഭ്യാസത്തിന്റെ കുറവിനെ വായനയിലൂടെ മറികടക്കാൻ മദിരാശിയിലെ അക്കാലത്തെ ജീവിതം ഗോവിന്ദനെ ഏറെ സഹായിച്ചു. വാസ്തവത്തിൽ ഔപചാരിക വിദ്യാഭ്യാസം എന്നത് എക്കാലത്തും സ്വതന്ത്രചിന്തയുടെയും സർഗ്ഗാത്മകതയുടെയും ശ്മശാനമാണ്. 1936-37 കാലത്ത് ഗോവിന്ദൻ ഏറെ സമയവും ചെലവഴിച്ചിരുന്നത് മദിരാശിയിലെ കണിമറ ലൈബ്രറിയിലായിരുന്നു. വായനയോടുള്ള ഈ ആസക്തി ഗോവിന്ദനെ മദിരാശിയിലെ മറ്റു ലൈബ്രറികളിലേയ്ക്കും നയിച്ചു. ഇതുമായി ബന്ധപ്പെട്ട് പ്രശസ്ത ചിത്രകാരനായിരുന്ന കെ.സി.എസ്. പണിക്കർ വരച്ച ഗോവിന്ദ ചിത്രം വളരെ പ്രസിദ്ധമാണ്. കഴുത്തോളം ഉയരത്തിൽ അടുക്കിവെച്ച തടിയൻ പുസ്തകങ്ങൾക്കു നടുവിൽ ഇരുകൈകളിലും വലിയ പുസ്തകങ്ങൾ താങ്ങിപ്പിടിച്ച് കുപ്പായത്തിൽ വലിയൊരു മഷിപ്പേന തിരുകിവെച്ച മുണ്ടുടുത്ത ഒരു കുറിയ മനുഷ്യൻ. അതിനടിയിൽ കെ.സി. എസ്.പണിക്കർ ഇങ്ങനെ എഴുതിവെച്ചു: 'ഈ മനുഷ്യനുള്ളതുകൊണ്ടാണ് മദിരാശി പബ്ലിക് ലൈബ്രറിയിലെ പുസ്തകങ്ങൾ ദ്രവിച്ചു പോകാത്തത്.' 1939ലെ ഒരു വേനൽക്കാല പ്രഭാതത്തിൽ മദിരാശിയിലെ പരശുപാക്കത്തെ കോർപ്പറേഷൻ വായനശാലയുടെ മുൻഭാഗത്ത് കക്ഷത്ത് പത്രമാസികകൾ ഇറുക്കിപ്പിടിച്ച് അവിടുത്തെ അറ്റന്ററായ കൃഷ്ണൻനായരുമായി തൃപുരിസംഭവത്തെയും ഗാന്ധിമാർഗ്ഗത്തെയും സോഷ്യലിസത്തെയും കുറിച്ചെല്ലാം വാചാലനായി വാദപ്രതിവാദം നടത്തുന്ന ഒരു ചെറുപ്പക്കാരന്റെ ചിത്രമാണ്

ഗോവിന്ദനെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ആത്മസുഹൃത്തായ എൻ.ദാമോദരന്റെ ആദ്യ ഓർമ്മ.

കാൺപൂർ, മീററ്റ് കമ്മ്യൂണിസ്റ്റ് ഗൂഢാലോചനാക്കേസുകളിൽ ആറു വർഷത്തെ ഏകാന്ത തടവിനുശേഷം 1936 അവസാനം റോയ് ജയിൽ വിമോചിതനായി. 1937ൽ റോയ് മദിരാശിയിൽ റാഡിക്കൽ യൂത്ത്ലീഗിന്റെ ഒരു യോഗത്തിൽ പ്രസംഗിക്കുകയുണ്ടായി. ആ പ്രസംഗം കേൾക്കാൻ ഗോവിന്ദനും ഉണ്ടായിരുന്നു. ഇന്ത്യയുടെ ബോധമണ്ഡലത്തിലെ ഭാരത്തെ പ്പറ്റിയായിരുന്നു റോയ് അന്നു പ്രസംഗിച്ചത്. മനുസ്മൃതി, ഹിന്ദുവിശ്വാസങ്ങൾ എന്നിവയ്ക്കെതിരെയുള്ള ഒരാക്രമണമായിരുന്നു അത്. 'എം.എൻ. റോയ് ഹിന്ദുമതത്തെ ക്രൂരമായി എതിർക്കുന്നു' എന്നാണ് ഇവിടുത്തെ ഒരു ഇംഗ്ലീഷ് ദിനപ്പത്രം ഏഴുകോള തലക്കെട്ടിലെഴുതിയതെന്ന് 'രണ്ടു പാരമ്പര്യങ്ങൾ' എന്ന ലേഖനത്തിൽ ഗോവിന്ദൻ അനുസ്മരിക്കുന്നുണ്ട്. അദ്ധ്യക്ഷ പ്രസംഗം നടത്തുന്ന റോയിയെ ഗോവിന്ദൻ ദൂരെനിന്നാണ് കണ്ടത്. തന്നെ ഏറെ സ്വാധീനിച്ച സംഭവമായിരുന്നു അതെന്ന് അവസാനത്തെ ഒരഭിമുഖത്തിൽ ഗോവിന്ദൻ പറഞ്ഞിട്ടുണ്ട്. ഇന്ത്യൻ കമ്മ്യൂണിസ്റ്റ് പാർട്ടിയെ കെട്ടിപ്പടുക്കുന്നതിലും ഏഷ്യൻ കമ്മ്യൂണിസത്തിനു ദിശാബോധം നൽകുന്നതിലും നിർണ്ണായക പങ്കുവഹിച്ച അസാമാന്യ ധിഷണാശാലിയും കർമ്മയോഗിയുമായിരുന്നു എം.എൻ.റോയ്. തന്റെ സ്വാതന്ത്ര്യബോധവും അഭിപ്രായധീരതയും ഇന്ത്യൻ പാരമ്പര്യത്തിലെ മലിനതകളോടും അയുക്തികതകളോടും ഉള്ള എതിർപ്പും കാരണം അദ്ദേഹം ഇന്ത്യൻ പൊതുമണ്ഡലത്തിൽ ഒറ്റപ്പെടുകയാണുണ്ടായത്. ഒറ്റപ്പെട്ടാലും കുഴപ്പമില്ലെന്ന മനോഭാവം ഗോവിന്ദനിൽ വളർത്തിയത് എം.എൻ.റോയ് ആയിരുന്നു.

റോയിസ്റ്റുകളായിരുന്ന ബാരിസ്റ്റർ എ.കെ.പിള്ള, ചിത്രകാരനല്ലാത്ത കെ.സി.എസ്.പണിക്കർ എന്നിവരുമായുള്ള ബന്ധം ഗോവിന്ദനെ റോയിയുടെ ചിന്തകളിലേയ്ക്കു കൂടുതൽ അടുപ്പിച്ചു. 1940 മുതലാണ് ഗോവിന്ദനു റോയിയുമായി വ്യക്തിപരമായ ബന്ധം ഉണ്ടാകുന്നത്. ഗോവിന്ദൻ ആദ്യമായി ഇംഗ്ലീഷിലെഴുതിയ ഒരു ലേഖനം - വ്യക്തിസത്യാഗ്രഹത്തെപ്പറ്റിയുള്ളത് - റോയിയുടെ പത്രാധിപത്യത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന 'ഇൻഡിപെൻഡന്റ് ഇന്ത്യ' എന്ന വാരികയിൽ വന്നതിനുശേഷമാണ് ആ ബന്ധം ആരംഭിക്കുന്നത്. ഡെറാഡൂണിൽ താമസിച്ചിരുന്ന റോയ് ബോംബെയിലെ പത്രമാഫീസിലേയ്ക്കെഴുതി ഗോവിന്ദന്റെ മേൽവിലാസം വാങ്ങി ആ ലേഖനത്തെപ്പറ്റിയും മറ്റും അദ്ദേഹത്തിനു കത്തെഴുതി. അതിനുശേഷം അവർ തമ്മിൽ ധാരാളം കത്തിടപാടുകൾ നടത്തി. ഇതിനിടയിൽ ഗോവിന്ദൻ 1942ൽ യുദ്ധകാലത്ത് പട്ടാളത്തിലെ എഞ്ചിനിയറിംഗ് വിഭാഗത്തിൽ ചേരുന്നതിനായി സാങ്കേതിക പരിശീലന ട്രെയിനിയായി ചേരുകയുണ്ടായി. ഇരുപത് ഉറുപ്പികയായിരുന്നു പരിശീലനകാലത്തെ സ്റ്റൈപ്പന്റ്. എന്നാൽ മൂന്നുനാലുദിവസത്തിനുശേഷം ഗോവിന്ദൻ അതുപേക്ഷിച്ചു. പിന്നീട് മദിരാശിയിലെയും

കേരളത്തിലെയും ഇൻഫർമേഷൻ വകുപ്പുകളിൽ ഏതാണ്ട് പതിനെട്ടുവർഷത്തോളം ജോലിചെയ്തു. 1959ൽ നാല്പതാമത്തെ വയസ്സിൽ ഉദ്യോഗം രാജിവെയ്ക്കുകയാണ് ചെയ്തത്. കമ്മ്യൂണിസ്റ്റു ഭരണത്തോടുള്ള എതിർപ്പിന്റെ ഭാഗമായാണ് ഉദ്യോഗം രാജിവെച്ചതെന്ന് ചിലർ പ്രചരിപ്പിച്ചിട്ടുണ്ട്. എന്നാൽ അതു ശരിയല്ല എന്ന് ഗോവിന്ദൻ തന്നെ വ്യക്തമാക്കിയിട്ടുണ്ട്. ഇ.എം.എസ്. ഗവൺമെന്റിനെ നെഹ്റു ഗവൺമെന്റ് പുറത്താക്കി ഒരു മാസത്തിനു ശേഷമാണ് ഗോവിന്ദൻ ഉദ്യോഗം രാജിവെയ്ക്കുന്നത്. സ്വാതന്ത്ര്യബോധവും സ്വതന്ത്രചിന്തയും ഉള്ളവർക്ക് പട്ടാളജീവിതവും സർക്കാരുദ്യോഗവുമെല്ലാം അസ്വസ്ഥതയുണ്ടാക്കുന്നവയാണ്.

1942ൽ ലഖ്നൗവിൽവെച്ചാണ് ഗോവിന്ദൻ റോയിയെ നേരിൽക്കണ്ട് സംസാരിക്കുന്നത്. പിന്നീട് അവർ തമ്മിൽ മൂന്നുനാലുതവണകൂടി നേരിൽ കണ്ടിട്ടുണ്ട്. രണ്ടാം ലോകമഹായുദ്ധത്തിൽ സ്വീകരിക്കേണ്ട നിലപാടുമായി ബന്ധപ്പെട്ട അഭിപ്രായ ഭിന്നതയെത്തുടർന്ന് കോൺഗ്രസ്സിൽനിന്നു പുറത്താക്കപ്പെട്ട/രാജിവെച്ച റോയ് 1940 ഡിസംബറിൽ റാഡിക്കൽ ഡെമോക്രാറ്റിക് പാർട്ടി രൂപീകരിക്കുകയും ചെയ്തിരുന്നു. ആ പാർട്ടിയുടെ രണ്ടാം സമ്മേളനം 1942 ഡിസംബറിൽ ലഖ്നൗവിൽവെച്ചു നടക്കുമ്പോഴാണ് ഗോവിന്ദൻ റോയിയെ നേരിൽ പരിചയപ്പെടുന്നത്. അവിടെവെച്ച് റോയ് ഗോവിന്ദനോട് പാർട്ടിയിൽ ചേരാൻ ആവശ്യപ്പെട്ടു. അതിനു മുമ്പുതന്നെ ഗോവിന്ദൻ മദിരാശിയിലെ ചില തൊഴിലാളി സംഘടനകളുടെ നേതാവായിരുന്നു.

ലഖ്നൗവിലെ ആ സമ്മേളനത്തിൽവെച്ച് റോയ് നടത്തിയ പ്രഖ്യാപനം ഗോവിന്ദൻ ഓർക്കുന്നുണ്ട്. റോയ് പ്രഖ്യാപിച്ചു: "ബ്രിട്ടീഷ് സാമ്രാജ്യത്വം നമ്മുടെ മുമ്പിൽ ഒരു പ്രശ്നമല്ല; ഈ യുദ്ധാവസാനത്തോടെ പാപ്പരായ ബ്രിട്ടൻ ഇവിടെനിന്നും കെട്ടും ഭാണ്ഡവുമായി മടങ്ങുകതന്നെ ചെയ്യും. അപകടകാരി അമേരിക്കയാണ്. ബ്രിട്ടൻ പിന്മാറിയ നാടുകളിൽ അമേരിക്കൻ സാമ്രാജ്യത്വം പറ്റിക്കൂടാൻ ശ്രമിക്കും. പ്രത്യേകിച്ചും ഏഷ്യൻ നാടുകളിൽ. അത് അത്ര പ്രകടമായി ആളുകളറിയില്ല. അമേരിക്കൻ പല്ലുപറിപോലെ വേദനാരഹിതമാണ് അമേരിക്കൻ സാമ്രാജ്യത്വവും. പല്ലെടുക്കപ്പെട്ട ശേഷമായിരിക്കും നിങ്ങൾ സംഗതി അറിയുക."

ഇതിനുമുമ്പ് 1940 മെയ്മാസത്തിൽ ഡെഹറാഡൂണിൽവെച്ച് റോയ് ആദ്യത്തെ പഠനക്യാമ്പ് നടത്തുകയുണ്ടായി. ആ ക്യാമ്പിൽ രണ്ടാം ലോകമഹായുദ്ധത്തിന്റെ ഗതിവിഗതികളെ വിശകലനം ചെയ്തുകൊണ്ട് അദ്ദേഹം പറയുകയുണ്ടായി: 'ഈ യുദ്ധം ഒരു വൻവിപത്തായി നാം എന്തിനു പരിഗണിക്കണമെന്ന് ചിലർ ചോദിക്കുന്നു. ഞാൻ അങ്ങനെ പരിഗണിക്കുന്നു കാരണം, ഇത്തരുണത്തിൽ ഹിറ്റ്ലർ വിജയിക്കുമെന്ന് തോന്നുന്നതുകൊണ്ട്. നാളെ പ്രഭാതത്തിൽ ഫാസിസ്റ്റ് സൈന്യം പാരീസിലാണെന്ന വാർത്തയായിരിക്കും നിങ്ങളെ വിളിച്ചുണർത്തുക. എല്ലാ ദിവസവും ഒരു ഞടുക്കത്തോ

ടെയാണ് ഞാൻ പത്രം നിവർത്തുന്നത്. എനിക്ക് സാമ്രാജ്യത്വ ഫ്രാൻസിനോടോ ബ്രിട്ടനോടോ മമതയില്ല. പക്ഷെ, യൂറോപ്പ് ഫാസിസത്തിന്റെ വരുതിയിലകപ്പെടുന്നത് ഞാൻ ഭയാനകമായി കാണുന്നു. ഫാസിസം യൂറോപ്പിലാധിപത്യം സ്ഥാപിക്കുകയാണെങ്കിൽ വിപ്ലവത്തോടും ഇന്ത്യൻ സ്വാതന്ത്ര്യത്തോടും നമുക്ക് വിടപറയാം.' (*എം.എൻ.റോയ് - സ്വാതന്ത്ര്യാന്വേഷിയായ വിപ്ലവകാരി*, എൻ.ദാമോദരൻ).

റോയ് പ്രവചിച്ചപോലെതന്നെ ജൂൺ മാസത്തിൽ നാസി സൈന്യം ഫ്രാൻസിനെ പരാജയപ്പെടുത്തി. മനുഷ്യസ്വാതന്ത്ര്യത്തിന്റെയും ജനാധിപത്യമൂല്യങ്ങളുടെയും യുക്തിബോധത്തിന്റെയും വിനാശമാണ് ഫാസിസം ലക്ഷ്യംവെയ്ക്കുന്നത് എന്നതിനാൽ അതിനെതിരായ യുദ്ധത്തിൽ ബ്രിട്ടനെ സഹായിക്കണം എന്ന നിലപാടാണ് റോയ് കൈക്കൊണ്ടത്. അതിന്റെ ഭാഗമായി ഫ്രഞ്ച് വിപ്ലവദിനമായ ജൂലായ് 14-ാം തിയ്യതി ഫാസിസ്റ്റുവിരുദ്ധദിനമായി ആചരിക്കണമെന്ന് റോയ് തന്റെ അനുയായികളോട് ആഹ്വാനം ചെയ്യുകയുണ്ടായി. അതേക്കുറിച്ച് ഗോവിന്ദൻ അനുസ്മരിക്കുന്നു: "എന്റെയും മറ്റു സഹപ്രവർത്തകന്മാരുടെയും ഉത്സാഹത്തിൽ മദ്രാസിലെ മൂർമാർക്കറ്റിൽ നിരവധി ആളുകൾ പങ്കെടുത്ത ഫാസിസ്റ്റുവിരുദ്ധദിനം ആചരിച്ചു. ആ മഹായോഗത്തിൽ അദ്ധ്യക്ഷതവഹിച്ചത് പെരിയാർ ഇ.വി.രാമസ്വാമി നായ്ക്കരായിരുന്നു. കൂക്കിവിളികളും കാക്കക്കരച്ചിലും ഉണ്ടായില്ലെന്നു പറഞ്ഞുകൂടാ; ഇടയ്ക്ക് ചില ഗാന്ധി കീ ജയ് വിളികളും. പക്ഷെ, പെരിയാറുടെയും പരിവാരങ്ങളുടെയും മുമ്പിൽ അതൊന്നും ശോഭിച്ചില്ല. തന്നെയല്ല, കുഴപ്പത്തിനു കോപ്പുകൂട്ടിയവർ സ്വയം കുഴഞ്ഞു പിൻവലിയുകയാണുണ്ടായത്."

റാഡിക്കൽ ഡെമോക്രാറ്റിക് പാർട്ടിയുടെ പ്രവർത്തകനെന്ന നിലയ്ക്കും മൂന്നുനാല് ട്രേഡ് യൂണിയനുകളുടെ നേതാവെന്ന നിലയിലും യുദ്ധകാലത്ത് ഗോവിന്ദൻ ഫാസിസ്റ്റുവിരുദ്ധ പ്രചാരണങ്ങളിലും യുദ്ധാനുകൂല പ്രവർത്തനങ്ങളിലും പങ്കെടുത്തിരുന്നു. പാർട്ടിയുടെ യുദ്ധാനുകൂല നിലപാട് വിശദീകരിക്കുന്നതിനായി അക്കാലത്ത് ബാരിസ്റ്റർ എ.കെ.പിള്ളയുടെ നേതൃത്വത്തിൽ മദിരാശി കടപ്പുറത്ത് ആഴ്ചതോറും യോഗങ്ങൾ വിളിച്ചുകൂട്ടിയിരുന്നു. ആ യോഗങ്ങളിൽ ഗോവിന്ദനും സജീവമായി പങ്കെടുത്തിരുന്നു. ദേശീയവാദികൾ ആ യോഗങ്ങളെ കലക്കാൻ ശ്രമിച്ചിരുന്നതായി എൻ.ദാമോദരൻ എ.കെ.പിള്ളയുടെ ജീവചരിത്രത്തിൽ ഓർമ്മിക്കുന്നുണ്ട്. യുദ്ധത്തിൽ ഫാസിസ്റ്റു ശക്തികൾക്കുണ്ടാകുന്ന വിജയങ്ങളെ ഇന്ത്യൻ ജനത പൊതുവിൽ ആഹ്ലാദത്തോടെ സ്വീകരിക്കുകയാണുണ്ടായത്.

ഏതാനും വർഷത്തെ രാഷ്ട്രീയ പ്രവർത്തനത്തിൽനിന്ന് തന്റെ സ്വഭാവം ബഹുജനപ്രസ്ഥാനവുമായി പൊരുത്തപ്പെട്ടു പോകുന്നതല്ല എന്ന് ഗോവിന്ദൻ സ്വയം മനസ്സിലാക്കി; മാത്രമല്ല രാഷ്ട്രീയ പ്രവർത്തനത്തേക്കാൾ എഴുത്തിനോടാണ് തനിക്കടുപ്പമെന്നും തിരിച്ചറിഞ്ഞു. 1944ൽ റോയിയുടെ അനുവാദത്തോടെ രാഷ്ട്രീയ പ്രവർത്തനത്തിൽനിന്ന് പിൻവാങ്ങി. ഇത്

റോയിയുമായും അദ്ദേഹത്തിന്റെ ആശയങ്ങളുമായുള്ള വിയോജിപ്പായിരുന്നു എന്ന മട്ടിലുള്ള ഒരു വ്യാഖ്യാനം ഒ.വി.വിജയനെപ്പോലുള്ളവർ നടത്തിയ തായി ഓർക്കുന്നു. അത് ശരിയല്ല. തന്റെ കയ്യിലൊരു പന്തമുണ്ടെങ്കിൽ അത് റാഡിക്കൽ ഹ്യുമനിസത്തിന്റേതാണ് എന്ന് ഗോവിന്ദൻ പറഞ്ഞിരുന്നു. റാഡി ക്കൽ ഡെമോക്രാറ്റിക് പാർട്ടിയുടെ കൊടിയടയാളം പന്തമായിരുന്നു എന്നതും ഇവിടെ സ്മരണീയം. എന്നാൽ ഗോവിന്ദന്റെ നിലപാടുകളിൽ റോയിക്കുണ്ടായിരുന്നതുപോലുള്ള കൃത്യത ഉണ്ടായിരുന്നില്ല എന്നു പറ യാതെ വയ്യ. ഇതേക്കുറിച്ചുള്ള എൻ.ദാമോദരന്റെ നിരീക്ഷണം ശ്രദ്ധേയമാണ്: "ഗോവിന്ദഭക്തൻമാരായിരുന്ന പല പുതിയ എഴുത്തുകാരുടെയും ചിന്തക ളിൽ ഗോവിന്ദൻ തന്റെ ആശയങ്ങൾ വിളക്കിച്ചേർത്തു. പുതിയ തലമുറയിലെ പലരും റോയിയെ അറിയുന്നത് ഗോവിന്ദൻ മുഖേനയാണ്. പക്ഷെ, ആശയ പരമായി പലപ്പോഴും ഗോവിന്ദൻ സുവ്യക്തമായ നിലപാടെടുക്കാതിരു ന്നതുകൊണ്ടാണെന്നു തോന്നുന്നു ഗോവിന്ദശിഷ്യൻമാരിൽ പലരും റോയിയെ മനസ്സിലാക്കിയിട്ടുള്ളതും തെറ്റിദ്ധാരണകളിൽ കൂടിയാണെന്നാ ണെനിക്കു തോന്നിയിട്ടുള്ളത്." (കലാകൗമുദി വാരിക).

റോയ് ദാർശനികമായി ഭൗതികവാദിയായിരുന്നു. ഭൗതിക യാഥാർത്ഥ്യവാദം (Physical Realism) എന്ന പദം ഉപയോഗിക്കാനാണ് റോയ് താൽപര്യപ്പെട്ടത്. ശാസ്ത്രവും യുക്തിയുമായിരുന്നു അതിന്റെ അടി സ്ഥാനം. ഭൗതികവാദപരമായ സത്താമീമാംസയുടെയും ജ്ഞാനശാസ്ത്ര ത്തിന്റെയും അടിത്തറയിൻമേലാണ് റോയ് തന്റെ രാഷ്ട്രീയവും സാമൂഹി കവും ധാർമ്മികവുമായ തത്ത്വശാസ്ത്രം പടുത്തുയർത്തിയത്. റോയിയുടെ രാഷ്ട്രീയ തത്ത്വശാസ്ത്രത്തെ പിന്തുടർന്ന ഗോവിന്ദൻ ഭൗതികവാദപരമായ ദാർശനിക നിലപാടുകളെ കൃത്യമായി പിന്തുടർന്നു എന്നു പറയാനാവില്ല. റോയ് തന്റെ റാഡിക്കൽ ഹ്യുമനിസത്തിന്റെ തത്ത്വശാസ്ത്രത്തെ ഇരുപത്തി രണ്ടു തീസിസുകളിലായി ചുരുക്കി ആവിഷ്കരിച്ചിരുന്നു. അതിലെ രാഷ്ട്രീയസംബന്ധമായ ഒമ്പതു തീസിസുകൾ മാത്രമാണ് ഗോവിന്ദനെ ആകർഷിച്ചതെന്നു തോന്നുന്നു. ആ തീസിസുകൾ മാത്രാണ് ഗോവിന്ദൻ വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചതായി കാണുന്നത്. റോയിയുടെ ആദ്യത്തെ ആറു തീസിസുകൾ റാഡിക്കലിസത്തിന്റെ ദാർശനികവശ ത്തെയും അവസാനത്തെ ഏഴു തീസിസുകൾ സാമ്പത്തിക-സാമൂഹികവ ശങ്ങളെയും ആണ് ആവിഷ്കരിക്കുന്നത്. റാഡിക്കലിസത്തിന്റെ ഈ തലയും വാലുമല്ല രാഷ്ട്രീയമെന്ന ഉടലാണ് ഗോവിന്ദനെ ആകർഷിച്ചതെന്ന് തോന്നു ന്നു. അതിന് ഇന്ത്യയിലെ, പ്രത്യേകിച്ച് കേരളത്തിലെ രാഷ്ട്രീയസാഹചര്യ ങ്ങൾ ഒരു കാരണമായിരുന്നിരിക്കാം. പാർലിമെന്ററി ജനാധിപത്യത്തിന്റെ പിത്തലാട്ടങ്ങളെയും കമ്മ്യൂണിസ്റ്റ് സർവാധിപത്യ പ്രവണതകളെയുമാണ് ഗോവിന്ദൻ നിരന്തരം എതിരിട്ടിരുന്നത് എന്നത് സ്മരണീയം. റോയിയുടെ യുക്തിവാദത്തേക്കാൾ വ്യക്തിവാദത്തിലായിരുന്നു ഗോവിന്ദനു താൽപര്യം എന്നനുമാനിക്കാം.

ജയിൽജീവിതകാലത്താണ് രാഷ്ട്രീയേതര വിഷയങ്ങളിൽ റോയിയുടെ ശ്രദ്ധ കൂടുതലായി പതിയുന്നത്. ശാസ്ത്രം, ദർശനം, ഇന്ത്യൻ സമൂഹം, സംസ്കാരം എന്നിവയെക്കുറിച്ചുള്ള പഠനങ്ങൾ ഗഹനമായി നടത്തുന്നത് ഇക്കാലത്താണ്. പിൽക്കാലത്ത് *ഭൗതികവാദം, ശാസ്ത്രവും തത്ത്വചിന്തയും, ഫാസിസം, ജയിൽ ഡയറിയിൽനിന്നുള്ള ഭാഗങ്ങൾ, ഇസ്ലാമിന്റെ ചരിത്രപരമായ പങ്ക്* മുതലായ പുസ്തകങ്ങളുടെ രൂപത്തിൽ ആ പഠനങ്ങൾ പ്രസിദ്ധീകരിക്കുകയുണ്ടായി. *യുക്തി, കാല്പനികത, വിപ്ലവം* എന്ന ബൃഹദ്ഗ്രന്ഥമാണ് അദ്ദേഹത്തിന്റെ പ്രധാന കൃതി. എന്നാൽ ഇത്തരം വിഷയങ്ങളെക്കുറിച്ച് കൃത്യമായ നിലപാടോടെ ഗോവിന്ദൻ കാര്യമായൊന്നും എഴുതിയിട്ടില്ല. റോയിയുടെ വ്യക്തിസ്വാതന്ത്ര്യത്തിൽ അധിഷ്ഠിതമായ രാഷ്ട്രീയത്തോടാണ് ഗോവിന്ദന് ആഭിമുഖ്യമുണ്ടായിരുന്നത് എന്ന് എം.കെ.സാനുവിന്റെ ഒരു നിരീക്ഷണത്തിൽ നിന്നു മനസ്സിലാക്കാം. സാനു എഴുതുന്നു: "എം.ഗോവിന്ദൻ വിടപറഞ്ഞതിനുശേഷം മദിരാശിയിലെത്തിയപ്പോൾ ഹാരിസ് റോഡിലെ ആ വസതി സന്ദർശിക്കണമെന്ന ആഗ്രഹമാണ് എന്നിൽ ആധിപത്യം ചെലുത്തിയിരുന്നത്. അതിന്റെ പ്രേരണയിൽ ഇ.വി.ശ്രീധരനോടൊപ്പം ഞാൻ ആ വീട്ടിലെത്തി. അന്ത്യകാലത്ത് എം.ഗോവിന്ദനു തുണയായിരുന്ന ചെറുകര ബാലകൃഷ്ണൻ അവിടെ ഉണ്ടായിരുന്നു. എം.ഗോവിന്ദനില്ലാത്ത ആ മുറി എന്റെ മുന്നിൽ ശോകം പകർന്നു. അദ്ദേഹത്തിന്റെ മേശപ്പുറത്ത് ഒരു പുസ്തകവും ഒരു ഫയലും അപ്പോഴുമുണ്ട്. പുസ്തകം എം.എൻ.റോയിയുടെ രചനകളിലൊന്നാണ് - *Politics, Power and Parties.*"

ദാർശനികമായി പൊതുവെ ഗോവിന്ദൻ അവ്യക്തത പ്രകടിപ്പിച്ചിരുന്നുവെങ്കിലും ചില സന്ദർഭങ്ങളിൽ അദ്ദേഹം ആശയവാദപരമായ നിലപാടുകളോട് ആഭിമുഖ്യം പ്രകടിപ്പിച്ചിരുന്നു. ഗോവിന്ദന്റെ കൂടെ നടന്ന പലരും ആശയവാദികളും പാരമ്പര്യവാദികളും മതവാദികളുമൊക്കെ ആയിരുന്നു. കമ്മ്യൂണിസ്റ്റുകളോടുള്ള എതിർപ്പാണ് അവരെ ഗോവിന്ദനിലേക്ക് അടുപ്പിച്ചതെന്നു പറയാം. കമ്മ്യൂണിസത്തിന്റെ ഫാസിസത്തേക്കാൾ കമ്മ്യൂണിസത്തിന്റെ ഭൗതികവാദത്തോടായിരുന്നു അവർക്ക് എതിർപ്പ്. ഇന്ത്യൻ കമ്മ്യൂണിസ്റ്റുകൾ മതത്തോടു പൊതുവെ ഒത്തുതീർപ്പിന്റെയും ന്യൂനപക്ഷമതങ്ങളോട് പ്രീണനത്തിന്റേതുമായ ഒരു സമീപനമാണ് ഇക്കാലമത്രയും പുലർത്തിപ്പോന്നിട്ടുള്ളത് എന്നതാണ് സത്യം. എന്നാൽ, കലയോടും സാഹിത്യത്തോടും കമ്മ്യൂണിസ്റ്റുകാർക്കുണ്ടായിരുന്ന സമീപനം വരട്ടുതത്ത്വവാദപരവും സ്വേച്ഛാധിപത്യപരവുമായിരുന്നു. എന്തായാലും ഇത്തരം ഗോവിന്ദഭക്തൻമാരിൽ പലരും ഗോവിന്ദാനന്തരം മാർക്സിസ്റ്റു പാർട്ടിയുടെയും ആർ.എസ്.എസ്സിന്റെയും കോൺഗ്രസ്സിന്റെയും പാളയങ്ങളിൽത്തന്നെ എത്തിപട്ടും വളയും ഇരിപ്പിടങ്ങളുമൊക്കെ നേടിയിട്ടുണ്ട്.

ഗോവിന്ദൻ മരിക്കുന്നതിനു കുറച്ചു നാളുകൾക്കു മുമ്പ് നൽകിയ ഒരു ആഭിമുഖ്യത്തിൽ താൻ ദൈവവിശ്വാസിയല്ല എന്നു വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. (സരോവരം മാസിക, 1990 മാർച്ച്). എന്നാൽ, ആത്മീയവാദപ

രമായ ചില അഭിപ്രായങ്ങളും അവ്യക്തമായ രൂപത്തിൽ ചില സന്ദർഭങ്ങളിൽ അദ്ദേഹം പ്രകടിപ്പിച്ചിട്ടുണ്ട്. ആത്മാവിന് ശരീരത്തിൽനിന്നു വേറിട്ട് സ്വതന്ത്രമായി നിലനിൽക്കാൻ കഴിയും, അതിന് ആയിരക്കണക്കിനു കിലോമീറ്റർ ഞൊടിയിടയിൽ സഞ്ചരിക്കാനാവും, ആയിരക്കണക്കിനു കിലോമീറ്റർ അകലെ നടക്കുന്ന ഒരു സംഭവത്തെക്കുറിച്ച് യാതൊരുവിധ മാധ്യമങ്ങളുടെയും സഹായമില്ലാതെ ആ സംഭവം നടന്ന അതേ നിമിഷത്തിൽത്തന്നെ അറിയാൻ ചിലർക്കെങ്കിലും കഴിയും, വ്യക്തികളുടെ ജീവിതത്തിൽ ഭാവിയിൽ സംഭവിക്കാൻ പോകുന്ന കാര്യങ്ങൾക്ക് ചിലർക്ക് മുൻകൂട്ടി പ്രവചിക്കാൻ കഴിയും എന്നൊക്കെ ധ്വനിപ്പിക്കുന്ന ഒരനുഭവം അദ്ദേഹം എഴുതിയിട്ടുണ്ട്.

കല്യാൺകുമാർ സിഹ്ന എന്ന കെ.കെ.സിഹ്നയുടെ ആത്മാവ്, മരിക്കുംമുമ്പ് എന്റെ അരികിൽ വരാൻ കാരണമെന്ത് എന്ന ചോദ്യത്തോടെയാണ് അദ്ദേഹം ആ അനുഭവ വിവരണം തുടങ്ങുന്നത്. കെ.കെ.സിഹ്ന റാഡിക്കൽ ഡെമോക്രാറ്റിക് പാർട്ടിയുടെ ഉത്തർപ്രദേശിലെ നേതാവും ഗോവിന്ദന്റെ സുഹൃത്തുമായിരുന്നു. മുമ്പു സൂചിപ്പിച്ച 1941ലെ ലഖ്നൊ സമ്മേളനത്തിന്റെ സംഘാടകനായിരുന്നു അദ്ദേഹം. അവിടെവെച്ചാണ് ഗോവിന്ദൻ സിഹ്നയുമായി ആദ്യം പരിചയപ്പെടുന്നത്. പിന്നീട് വർഷങ്ങൾക്കിടയിൽ രണ്ടുതവണകൂടി നേരിൽക്കണ്ടിട്ടുണ്ട്. അതിനിടയിൽ ധാരാളം കത്തിടപാടുകളും നടത്തിയിട്ടുണ്ട്. 1972ൽ ദൽഹിയിൽ കേന്ദ്രസാഹിത്യ അക്കാദമിയുടെയും ലളിതകലാ അക്കാദമിയുടെയും യോഗങ്ങളിൽ പങ്കെടുത്ത് രാത്രിയിൽ മുറിയിൽ കിടന്നുറങ്ങുമ്പോഴാണ് ഗോവിന്ദൻ ഒരു സ്വപ്നം കാണുന്നത്. ആ സ്വപ്നത്തെ ഗോവിന്ദൻ ഇങ്ങനെ വിവരിക്കുന്നു: “ഞാൻ വീട്ടിൽ തിരിച്ചെത്തി, മേശപ്പുറത്തു കിടക്കുന്ന പത്രങ്ങൾ വായിക്കുകയാണ്. ഒരു പത്രത്തിൽ കറുത്ത വരപ്പെട്ടിക്കുള്ളിൽ ഇങ്ങനെയൊരു വാർത്ത: ‘കെ.കെ. സിഹ്ന ഇന്നലെ രാത്രി പന്ത്രണ്ടുമണിക്ക് കാറപകടത്തിൽ മരിച്ച വിവരം ഞങ്ങൾ വ്യസനസമേതം അറിയിക്കുന്നു....’ ഞാൻ ഞെട്ടി എഴുന്നേറ്റു. വാച്ചിൽ നോക്കിയപ്പോൾ മണി പന്ത്രണ്ടുകഴിഞ്ഞ് രണ്ടു മിനിറ്റു മാത്രം.”

ഈ സ്വപ്നം ഗോവിന്ദന്റെ മനസ്സിനെ അലട്ടുകയും ഇക്കാര്യം പിറ്റേന്നുതന്നെ ദൽഹിയിൽവെച്ച് കടമ്മനിട്ട രാമകൃഷ്ണനോടും മറ്റു രണ്ടുപേരോടും പറയുകയുണ്ടായി. അവരെല്ലാം ഈ സ്വപ്നത്തിൽ നിഗൂഢതയുണ്ടെന്ന് സൂചിപ്പിച്ചുവത്രേ. പത്തു പതിനഞ്ചുദിവസത്തിനുശേഷം ഏപ്രിൽ 10-ാം തീയതി ഗോവിന്ദൻ മദിരാശിയിൽ തിരിച്ചെത്തി. പതിവുപോലെ ഒരു കെട്ടു കത്തുകളും പത്രങ്ങളും അദ്ദേഹത്തിന്റെ മേശപ്പുറത്തു കുമിഞ്ഞുകൂടിയിരുന്നു. അദ്ദേഹം ഓരോന്നും തുറന്നുനോക്കി. അദ്ദേഹം തുടർന്നെഴുതുന്നു: “ഒടുവിൽ, ഒരു ഇംഗ്ലീഷ് വാരികയുടെ രണ്ടാം പേജിൽ കറുത്തൊരു ചതുരത്തിനകത്ത് കട്ടിയുള്ള അക്ഷരത്തിൽ, ഞാൻ ദൽഹിയിൽ വച്ചുകണ്ട ആ കിനാവ്... കല്യാൺകുമാർ സിഹ്ന കാറപകടത്തിൽ മരിച്ചു. തീയതി കിനാവുകണ്ട അന്നുതന്നെ; സമയവും അതുതന്നെ. ഖരക്പൂരിന്നരികിൽവെ

ച്ചാണ് അത്യാഹിതമുണ്ടായത്.'' (*എം.ഗോവിന്ദന്റെ ഉപന്യാസങ്ങൾ,* പുറം 582).

റാഡിക്കൽ ഹ്യുമനിസം ഭൗതികവാദദർശനത്തിൽ അധിഷ്ഠിതമാണ്. ഭൗതികവാദത്തിനു ശരീരത്തിൽനിന്നു സ്വതന്ത്രമായി നിലനിൽക്കാൻ കഴിയുന്ന ഒരു ആത്മാവിനെ അംഗീകരിക്കാനാവില്ല. ആയിരക്കണക്കിനു കിലോമീറ്ററുകൾക്കപ്പുറത്ത് നടന്ന ഒരു സംഭവം അതേ നിമിഷത്തിൽത്തന്നെ സ്വപ്നത്തിലൂടെ യാതൊരു മാധ്യമത്തിന്റെയും സഹായമില്ലാതെ അറിയാൻ കഴിയും എന്നതും ഭൗതികവാദത്തിന് ഉൾക്കൊള്ളാൻ കഴിയുമെന്നു തോന്നുന്നില്ല. യഥാർത്ഥത്തിൽ അങ്ങനെ സംഭവിച്ചിട്ടുണ്ടെങ്കിൽ ഭൗതികവാദദർശനത്തെ പൊളിച്ചെഴുതേണ്ടിവരും. ഗോവിന്ദനോ വിമർശകനോ ഈ സംഭവത്തെ വസ്തുനിഷ്ഠമായി വിശകലനം ചെയ്യാൻ ശ്രമിച്ചതായി തോന്നുന്നില്ല. എ.ടി.കോവൂർ ഗോവിന്ദാനുഭവത്തെ വിമർശിച്ചെഴുതിയിട്ടുണ്ടെങ്കിലും അത് യുക്തിവാദികളുടെ സഹജമായ വെല്ലുവിളികൾക്കപ്പുറത്തേയ്ക്ക് പോയിട്ടില്ല. ഈ സംഭവം യാഥാർത്ഥ്യമാണെന്ന് അറിയുംമുമ്പുതന്നെ അതേക്കുറിച്ചുള്ള സ്വപ്നത്തിൽ നിരന്തരം അസ്വസ്ഥനാകുകയും സുഹൃത്തുക്കളോട് പറയുകയും അവരൊക്കെ അതിൽ എന്തോ നിഗൂഢതയുണ്ടെന്നു സൂചിപ്പിക്കുകയും ചെയ്തു എന്ന് ഗോവിന്ദൻ പറയുന്നതിൽ നിന്ന് അദ്ദേഹത്തിന്റെ ആത്മീയവാദത്തോടുള്ള അബോധപരമായ ചായ്വ് അനുമാനിക്കാം എന്നതാണ് ഇവിടെ പ്രസക്തം.

പ്രാപഞ്ചിക പ്രതിഭാസങ്ങളെയെല്ലാം ഭൗതികതയുടെ അടിസ്ഥാനത്തിൽ വിശദീകരിക്കുന്നതാണ് ഭൗതികവാദം. അഭൗതികമോ ആത്മീയമോ ആയ സങ്കല്പങ്ങളെയൊന്നും അത് ആശ്രയിക്കുന്നില്ല. ആത്മീയമെന്നു വ്യവഹരിക്കുന്ന പലതിനും കൃത്യമായ ഭൗതികാടിസ്ഥാനം ഭൗതികവാദം കാണുന്നുണ്ട്. 1956ൽഎഴുതിയ '*ചിന്തയെപ്പറ്റി ചില ചിന്തകൾ*' എന്ന ലേഖനത്തിൽ ആശയവാദവും വസ്തുവാദവും അർദ്ധസത്യങ്ങൾ മാത്രമാണെന്ന് ഗോവിന്ദൻ പറയുന്നുണ്ട്. ഒരുപടികൂടി കടന്ന് 'മനുഷ്യന്റെ ഓർമ്മകൾപോലും ജന്മാന്തരങ്ങളിലേയ്ക്കു പകർന്നുപോകുന്നില്ലെന്ന് ആരു കണ്ടു?' എന്നു ചോദിക്കുന്നുമുണ്ട്. ഭൗതികവാദത്തിന്റെ നിലപാടുകളെ മറികടക്കാനുള്ള അബോധപൂർവ്വമായ പ്രവണതയെ ഇതു സൂചിപ്പിക്കുന്നുണ്ട്.

എം.എൻ.റോയിയുടെ രാഷ്ട്രീയ ആശയങ്ങളാണ് എം.ഗോവിന്ദനെ ഏറെ അകർഷിച്ചിരുന്നത് എന്ന് അനുമാനിക്കാം. റോയിയുടെ ദാർശനിക നിലപാടുകളോട് എത്രമാത്രം അടുപ്പമുണ്ടായിരുന്നു എന്ന കാര്യം അത്ര വ്യക്തമല്ല. മാത്രമല്ല, റോയിക്ക് രാഷ്ട്രീയത്തോടൊപ്പം ശാസ്ത്ര-ദാർശനിക മേഖലകളോടാണ് താൽപര്യമുണ്ടായിരുന്നത്. ഗോവിന്ദനു കൂടുതൽ താൽപര്യമുണ്ടായിരുന്നത് കലാസാഹിത്യാദിമേഖലകളോടാണ്. റോയി കലാസാഹിത്യാദിമേഖലകളോട് താൽപര്യമൊന്നും പ്രകടിപ്പിച്ചിരുന്നില്ല. കലാസാഹിത്യാദിമേഖലകളോടുള്ള റോയിയുടെ സമീപനം കമ്മ്യൂണിസ്റ്റുകളുടേ

തിൽനിന്ന് ഏറെയൊന്നും വ്യത്യസ്തമായിരുന്നില്ല. കല കലയ്ക്കുവേണ്ടി എന്ന വാദത്തോട് അദ്ദേഹത്തിന് യോജിപ്പുണ്ടായിരുന്നില്ല. അതുപോലെ നാട്ടുഭാഷകളോടും തനതു സംസ്കൃതിയോടുമൊന്നും റോയിക്ക് താൽപ ര്യമുണ്ടായിരുന്നില്ല. പാശ്ചാത്യ നവോത്ഥാനത്തിന്റെയും ജ്ഞാനോദയത്തി ന്റെയും മൂല്യങ്ങളാണ് റോയിയെ ഏറെ സ്വാധീനിച്ചിരുന്നത്. എന്നാൽ, കല, സാഹിത്യം, ഭാഷ, തനതു സംസ്കാരം എന്നിവയോടുള്ള ഗോവിന്ദന്റെ സമീ പനം റോയിയുടേതിനു കടകവിരുദ്ധമായിരുന്നു എന്നു പറയാം.

ഇക്കാര്യത്തിൽ റോയിയുടെ സമീപനത്തെ അദ്ദേഹത്തിന്റെ ജീവി തസായാഹ്നത്തിലെ സുഹൃത്തും സന്തതസഹചാരിയുമായിരുന്ന ശിവനാ രായൺ റായ് വിശദമായി വിശകലനം ചെയ്തിട്ടുണ്ട്. അദ്ദേഹം എഴുതുന്നു: "കവിതയോടും സാഹിത്യഭാഷയോടുമുള്ള റോയിയുടെ മനോഭാവമായി രുന്നു എന്നെ സംബന്ധിച്ച് വളരെ പ്രാധാന്യമർഹിക്കുന്നത്. റോയിയുടെ അറിവും പഠനങ്ങളും സർവ്വവിജ്ഞാനകോശതുല്യമായിരുന്നു. എന്നാൽ അദ്ദേഹം കവിതയോട് വലിയ താൽപര്യമൊന്നും കാണിച്ചില്ല. മാത്രമല്ല, ബംഗാളിഭാഷയുടെ സമ്പന്നതയെയോ ആധുനിക ബംഗാളി സാഹിത്യ ത്തെയോ പ്രത്യേകിച്ച് വിലമതിച്ചില്ല. കവികൾ നിഗൂഢമായ പദ്യങ്ങളിൽ അഭയംപ്രാപിക്കുന്നതിനുപകരം വ്യക്തമായ ഗദ്യത്തിൽ സ്വയം ആവിഷ്ക രിക്കാൻ ഉപദേശിക്കപ്പെടണം എന്ന് ഒന്നിലധികം തവണ അദ്ദേഹം എന്നോട് പറഞ്ഞിട്ടുണ്ട്. വിചിത്രവും അത്ര അപരിചിതവുമല്ലാത്ത ഈ വീക്ഷണം ദു:ഖത്തോടെ എന്നെ പ്ലേറ്റോയെ ഓർമ്മിപ്പിക്കും. പ്രത്യേകിച്ചും അങ്ങനെ യാകാൻ കാരണം ഈ വീക്ഷണത്തിന്റെ വ്യാഖ്യാതാവ് സ്വയം ശക്തമായ യുക്തിവാദം ഉണ്ടായിരിക്കെത്തന്നെ ഒരു മഹാനായ സ്വപ്നജീവിയായിരുന്നു എന്നതാണ്. അദ്ദേഹത്തിന്റെ ജീവിതത്തിന്റെ അവസാനഘട്ടത്തിലെ ആത്മ സുഹൃത്തുക്കളിൽ ഒരാളായിരുന്നു ബംഗാളിലെ പ്രമുഖ കവിയായിരുന്ന സുധീന്ദ്രനാഥ്ദത്ത. എങ്കിലും റോയ് അദ്ദേഹത്തിന്റെ കവിതയിൽ ഒട്ടും താൽപര്യം കാണിക്കുകയുണ്ടായില്ല; പകരം, ഞാൻകൂടി സ്ഥിരമായി പങ്കെ ടുത്തിരുന്ന കൽക്കത്തയിൽവെച്ചുള്ള അവരുടെ ദീർഘവും വളരെ ഉന്മേ ഷകരവുമായ സമ്മേളനങ്ങൾ നരവംശശാസ്ത്രപരവും മൂല്യശാസ്ത്രപരവും ജ്ഞാനമീമാംസാപരവും സാമൂഹികശാസ്ത്രപരവും ചരിത്രശാസ്ത്രപരവു മായ വിഷയങ്ങളുമായി ബന്ധപ്പെട്ട വാദമുഖങ്ങൾക്കായി സമർപ്പിക്കപ്പെട്ട വയായിരുന്നു. റോയിക്ക് തീർച്ചയായും ബംഗാളി അറിയാമായിരുന്നു; രണ്ടാം ലോകമഹായുദ്ധകാലത്ത് കൽക്കത്തയിലെ ശ്രോതാക്കൾ ബംഗാളിയിൽ ഒരു പൊതുപ്രസംഗം നടത്താൻ അദ്ദേഹത്തെ ഒരു തവണയെങ്കിലും പ്രേരിപ്പി ക്കുകയുണ്ടായി. എനിക്കെഴുതാറുണ്ടായിരുന്ന സ്വകാര്യകത്തുകളിൽ ഇട യ്ക്കൊക്കെ അദ്ദേഹം ചില അസാധാരണമായ ബംഗാളി പഴമൊഴികളോ ശൈലികളോ ഉപയോഗിക്കാറുണ്ടായിരുന്നു; എന്നാൽ, പൊതുവിൽ ഈ ഭാഷയെ ഒരുതരം നാട്ടുഭാഷയായിട്ടാണ് കരുതിയിരുന്നത്. യൗവ്വനകാലത്ത് അദ്ദേഹം തീർച്ചയായും ബങ്കിമിനെ - പ്രത്യേകിച്ചും ആനന്ദമഠം - വായിച്ചി

ട്ടുണ്ടാവും; തന്റെ 'ഭീകരവാദ' വർഷങ്ങളിൽ താൻ ഒന്നുരണ്ടു രാഷ്ട്രീയലഘുലേഖകൾ എഴുതിയിരുന്നു എന്ന് അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ട്. ഒന്നാം ബംഗാൾ വിഭജനവർഷത്തെ ടാഗോറിന്റെ ദേശഭക്തിഗാനങ്ങൾ അപ്പോഴും അദ്ദേഹത്തിന് ഓർമ്മിക്കാൻ കഴിഞ്ഞിരുന്നു. പിന്നീട്, അദ്ദേഹം ജയിലിൽവെച്ച് ശരത്ചന്ദ്രന്റെ '*ശേഷപ്രശ്നം*' വായിക്കുകയും അതിലെ വളരെ സാമ്പ്രദായികവിരുദ്ധ സ്വഭാവമുള്ള നായികയായ കമലിനെ വിസ്മയത്തോടെ കാണുകയും ചെയ്തു. എന്നാൽ, ഇതിനപ്പുറത്തായി അദ്ദേഹത്തിന് ബംഗാളി സാഹിത്യവുമായി കാര്യമായ പരിചയമോ അതിന്റെ പോഷണത്തിൽ താൽപര്യമോ ഉണ്ടായിരുന്നില്ല. വാസ്തവത്തിൽ ഞാൻ ബംഗാളിയിൽ എഴുതാൻ ആഗ്രഹിക്കുന്നതിനെ വളരെ വിചിത്രം എന്ന മട്ടിലാണ് അദ്ദേഹം കണ്ടത്; ഒരു സാർവലൗകിക മാനവികതാവാദി എന്ന നിലയിൽ ഭാഷാഭ്രാന്തിൽനിന്ന് ഞാൻ പുറത്തുകടന്ന് വളരണം എന്നുപോലും അദ്ദേഹം നിർദ്ദേശിച്ചു. അദ്ദേഹത്തിനു പല ഭാഷകൾ അറിയാമായിരുന്നു. എന്നാൽ, ഭാഷയോടുള്ള അദ്ദേഹത്തിന്റെ മനോഭാവം പ്രയോജനവാദപരവും പ്രബോധനപരവും ആയിരുന്നു; അദ്ദേഹത്തെ സംബന്ധിച്ച് ഭാഷയുടെ ദൃശ്യബിംബാത്മകവും ഭാവഗീതാത്മകവുമായ മാനങ്ങൾ അപ്രസക്തമായിരുന്നു. അദ്ദേഹത്തിന്റെ തന്നെ ഇംഗ്ലീഷിലുള്ള ധാരാളം രചനകൾ ആവിഷ്കരണൗചിത്യവും ഭാഷാപരമായ ചാതുര്യവുംകൊണ്ട് ശ്രദ്ധേയമാണ്. എങ്കിലും എങ്ങനെയെഴുതി എന്നതിനേക്കാൾ എന്തെഴുതി എന്നതിനാണ് അദ്ദേഹം വാസ്തവത്തിൽ വിലകല്പിച്ചത്. കല കലയ്ക്കുവേണ്ടി എന്ന വാദക്കാരെ അദ്ദേഹം പരിഹസിച്ചു. എപ്പോഴെല്ലാം അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ ഞാനും എല്ലനും മല്ലാർമ്മയെക്കുറിച്ചോ പ്രൂസ്തിനെക്കുറിച്ചോ പരാമർശിച്ചാൽ അദ്ദേഹം തന്റെ വിരസത മറച്ചുവെച്ചിരുന്നില്ല... കവികളെക്കുറിച്ചും കലാകാരൻമാരെക്കുറിച്ചും അല്ലെങ്കിൽ സ്നേഹത്തെക്കുറിച്ചും കാരുണ്യത്തെക്കുറിച്ചും അല്ലെങ്കിൽ സൗന്ദര്യമൂല്യങ്ങളെക്കുറിച്ച് റോയ് ഇടിച്ചുതാഴ്ത്തി സംസാരിക്കുമ്പോൾ പ്രത്യേകിച്ചും ഞാൻ അസ്വസ്ഥനാകാറുണ്ടായിരുന്നു. പരസ്പരം വേദനിപ്പിക്കുന്ന വാക്കുകളിൽനിന്ന് ഞങ്ങളെ രക്ഷിച്ച് ചർച്ചയെ പ്രസന്നഭാവത്തിലേയ്ക്കു തിരിച്ചുകൊണ്ടുപോയി റോയിക്ക് എന്നോടുള്ള സ്നേഹത്തെയും അദ്ദേഹത്തോട് എനിക്കുള്ള അഗാധമായ ആദരവിനെയും അവസരോചിതമായി അനുസ്മരിക്കലും എല്ലന്റെ പല ധർമ്മങ്ങളിൽ ഒന്നായിരുന്നു." (*Between Renaissance and Revolution*, P.127-128).

ഇതൊക്കെയാണെങ്കിലും പ്രശസ്തരായ പല കവികളും സാഹിത്യകാരൻമാരും റോയിയുമായും അദ്ദേഹത്തിന്റെ റാഡിക്കൽ പ്രസ്ഥാനവുമായും അടുത്ത ബന്ധം പുലർത്തിയിരുന്നു. സുധീന്ദ്രനാഥ്ദത്ത, എസ്.എച്ച്. വാത്സ്യായൻ, നിസീം എസ്സക്കിയേൽ, തെലുങ്കുകവിയും ആന്ധ്രയിലെ ലിറ്റിൽ തിയേറ്റർ പ്രസ്ഥാനത്തിന്റെ പ്രയോക്താവുമായ രാമകൃഷ്ണറാവു, പത്മരാജു, ശ്രീശ്രീ എന്നിവർ അവരിൽ ചിലരാണ്. എം.ഗോവിന്ദനെയും

ആനന്ദിനെയും ആ ഗണത്തിൽ ഉൾപ്പെടുത്താം. എന്നാൽ, പൊതുവിൽ ഇന്ത്യൻ റാഡിക്കലുകൾ കൂടുതൽ താൽപര്യം കാണിച്ചിരുന്നത് രാഷ്ട്രീയവും സാമ്പത്തികവും ധാർമ്മികവുമായ വിഷയങ്ങളിലാണ്.സാഹിത്യാദി കലകളിലും ശാസ്ത്രദാർശനിക മേഖലകളിലും താൽപര്യം കാണിച്ചിരുന്നവർ വളരെ കുറവായിരുന്നു. ഇന്ത്യൻ നവോത്ഥാനത്തിന്റെ ഒരു സവിശേഷതയെയാണ് ഇന്ത്യൻ റാഡിക്കലുകളും പിന്തുടർന്നത്. യൂറോപ്യൻ നവോത്ഥാനം സർവ്വതല സ്പർശിയായിരുന്നുവെങ്കിൽ ഇന്ത്യൻ നവോത്ഥാനം മതപരവും ധാർമ്മികവും സാമൂഹികവുമായ പരിഷ്കരണത്തിലാണ് വ്യാപരിച്ചിരുന്നത്. രാജാറാം മോഹൻറായ്, ലോകഹിതവാദി ഗോപാൽഹരിദേശ്മുഖ്, സയ്യിദ് അഹമ്മദ്ഖാൻ, ഈശ്വരചന്ദ്ര വിദ്യാസാഗർ, എം.ജി.റാനഡെ, മഹാത്മാഫൂലെ, വിരേശലിംഗം മുതലായവർ അതിന്റെ മാതൃകകളായിരുന്നു. ഇന്ത്യൻ റാഡിക്കലുകളുടെ ഈ പരിമിതിയെക്കുറിച്ച് ശിവനാരായണൻ റായ് ഇങ്ങനെ പറയുന്നു: "ഇന്ത്യൻ റാഡിക്കലുകളിൽ ഭൂരിഭാഗവും പ്രകൃതിയെയോ കലയെയോ പ്രത്യേകമായി വിലമതിക്കുകകയുണ്ടായില്ല എന്നത് വിരോധാഭാസമായി തോന്നാം. എങ്കിലും റോയിയെ പിന്തുടർന്നുകൊണ്ട് ഇന്ത്യയിൽ ഒരു നവോത്ഥാനത്തിന്റെ പ്രാധാന്യം എടുത്തുപറയുന്നു. ഖജുരാഹോയിലെയും കാർലയിലെയും ശില്പകല, ഭരതനാട്യവും ഒഡീസിയും പോലുള്ള സമ്പന്നവും സംസ്കൃതവുമായ നൃത്തപാരമ്പര്യം, കാംഗ്രയിലെയും ബാഷോളിയിലെയും ചിത്രങ്ങൾ, കാളിദാസന്റെയും വിദ്യാപതിയുടെയും ഗാലിബിന്റെയും മനോഹരമായ കവിതകൾ - ഇവയെയെല്ലാംപോലെ അപ്രധാനമായിരുന്നു അവർക്ക് ഈ ഉപഭൂഖണ്ഡത്തിലെ ജന്തുജാലങ്ങളും സസ്യലതാദികളും. അവർ സംസാരിക്കുന്ന നവോത്ഥാനം അടിസ്ഥാനപരമായി ധാർമ്മികവും ധൈഷണികവുമാണ്; അവരുടെ ലോകവീക്ഷണത്തിൽ ഐന്ദ്രികവും സൗന്ദര്യാത്മകവുമായവയ്ക്ക് ശരിയായ അംഗീകാരം ഇനിയും നേടേണ്ടതായുണ്ട്. എന്റെ അനുഭവത്തിൽ, മിക്ക റാഡിക്കലുകളും മഹത്തായ ശക്തിയും സൗന്ദര്യവുമുള്ള കൃതികൾ സൃഷ്ടിക്കുന്നതിൽ പ്രാചീനകാലത്തെയും മദ്ധ്യകാലത്തെയും ഇന്ത്യയുടെ വിസ്മയിപ്പിക്കുന്ന നേട്ടങ്ങളെ മനസ്സിലാക്കുന്നിൽ പരിതാപകരമായ അവസ്ഥയിലാണ്." (P. 133).

ഇന്ത്യൻ റാഡിക്കൽ പ്രസ്ഥാനം അവഗണിച്ചിരുന്ന ഈ മേഖലകളിലാണ് ഗോവിന്ദൻ ഏറെയും വ്യാപരിച്ചിരുന്നത്. ദ്രാവിഡ പാരമ്പര്യത്തിൽനിന്ന് ഊർജ്ജം ഉൾക്കൊണ്ടുകൊണ്ട് ഗോവിന്ദൻ മലയാളഭാഷയെ സംസ്കൃതപാമ്പര്യത്തിൽനിന്ന് അടർത്തി നവീകരിക്കുകയുണ്ടായി. എന്നാൽ ആ നവീകരണം പലപ്പോഴും തമിഴിന്റെ അരികുവരെ എത്തുകയും പ്രാസമൊപ്പിക്കാനുള്ള ബന്ധപ്പാടിൽ ആശയപരമായ കൃത്യതയെ ബലികഴിക്കുകയും ചെയ്യുന്നതിനിടയാക്കുകയും ചെയ്തിട്ടുണ്ട്. മലയാള സാഹിത്യത്തിന്റെ പോഷണത്തിനുള്ള ഗോവിന്ദന്റെ സംഭാവനയും ഏറെ വിലപ്പെട്ടതാണ്. ഗോവിന്ദന്റെ നവസാഹിതി, ഗോപുരം, സമീക്ഷ എന്നീ പ്രസിദ്ധീകരണങ്ങൾ മലയാള സാഹിത്യത്തിന്റെ നവീകരണത്തിനും പുരോഗതിക്കും

വഹിച്ച പങ്ക് അസാധാരണമാണ്. ഗോവിന്ദൻ ഒരു മാനവികതാവാദിയായിരുന്നെങ്കിലും, പരിസ്ഥിതിപ്രശ്നമല്ലെന്നും മനുഷ്യൻ മാത്രമാണ് പ്രധാനമെന്നുമുള്ള ഒരുതരം അഹന്തയാർന്ന മാനവികതാവാദത്തെ അംഗീകരിച്ചിരുന്നില്ല. പ്രകൃതിയുടെ അവിഭാജ്യഭാഗമായ മനുഷ്യനാണ് ഗോവിന്ദന്റെ മാനവികതാവാദത്തിലുള്ളത്.

റോയിയുടെ ചിന്താജീവിതത്തിന്റെ അവസാനപാദത്തിൽ ദാർശനികവും സാംസ്കാരികവുമായ ഒരു വിപ്ലവത്തിന്റെ ആവശ്യകതയ്ക്ക് ഏറെ പ്രാധാന്യം കൽപ്പിച്ചിരുന്നു. രാഷ്ട്രീയവും സാമൂഹികവുമായ ഏതൊരു മാറ്റത്തിനും മുന്നോടിയായി ഒരു സാംസ്കാരികവിപ്ലവം ഉണ്ടായിരിക്കണമെന്ന് അദ്ദേഹം ഊന്നിപ്പറഞ്ഞു. ഗോവിന്ദൻ പരാമർശിച്ച 1937ലെ റോയിയുടെ മദിരാശി പ്രസംഗത്തിലെ 'ഇന്ത്യയുടെ ബോധമണ്ഡലത്തിലെ ഭാരം' ഇല്ലാതാക്കുക എന്നതുകൊണ്ട് അർത്ഥമാക്കിയത് അതാണ്. മതവിമർശനം, സാമൂഹികവിശകലനം, ചരിത്രാന്വേഷണം, ശാസ്ത്രാധിഷ്ഠിതമായ ദാർശനികവിചാരം എന്നിവ ഈ ഭാരം കുറയ്ക്കാനുള്ള വഴികളാണ്. അതിനുവേണ്ടിയാണ് റോയ് ഇന്ത്യൻ റിനായ്സൻസ് ഇൻസ്റ്റിറ്റ്യൂട്ട് സ്ഥാപിച്ചത്. എന്നാൽ, റോയിക്കുശേഷം, ലക്ഷ്മൺശാസ്ത്രിജോഷിയുടെ ചില ശ്രമങ്ങൾ ഒഴിച്ചു നിർത്തിയാൽ ഇന്ത്യയിലെ റാഡിക്കൽ ഹ്യൂമനിസ്റ്റുകൾ ഈ മണ്ഡലങ്ങളിൽ കാര്യമായ എന്തെങ്കിലും സംഭാവന നൽകിയതായി തോന്നുന്നില്ല. ഗോവിന്ദനും ഈ വഴിയിലൂടെ നീങ്ങിയിട്ടില്ല. ഇന്ത്യൻ റാഡിക്കലുകൾ പൊതുവെ രാഷ്ട്രീയം, പൗരാവകാശം എന്നീ മേഖലകളിലാണ് ഏറെയും വ്യാപരിച്ചിരുന്നത്.

ലേഖനം

# വിശ്വാസത്തിന്റെ മറുതീരം

വി.പി.പ്രഭാകരൻ

**പോ**ളണ്ടിൽ ജർമ്മനി നടത്തിയ ആക്രമണത്തെ അന്നത്തെ മഹൽശക്തികളായിരുന്ന ബ്രിട്ടണും ഫ്രാൻസും ഒന്നിച്ച് എതിർക്കുകയുണ്ടായി. 1939ൽ നടന്ന ഈ സംഭവമാണ് ക്രമേണ രണ്ടാം ലോകമഹായുദ്ധമായി കലാശിച്ചത്. ജർമ്മനിക്കെതിരെ ഇരുരാജ്യങ്ങളും യുദ്ധപ്രഖ്യാപനം നടത്തി. ബ്രിട്ടന്റെ ഈ നീക്കത്തിനെതിരെ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് അന്ന് ശക്തിയുക്തമായി പ്രതിഷേധിച്ചു. താൽക്കാലിക ഭരണകൂടത്തെയും കോൺഗ്രസ്സ് പാർട്ടിയെയും വിശ്വാസത്തിൽ എടുക്കാതെയുള്ള ബ്രിട്ടന്റെ ഏകപക്ഷീയമായ ഈ തീരുമാനം നീതീകരിക്കത്തക്കതല്ലെന്ന് അവർ മുന്നറിയിപ്പ് നൽകി. ഇന്ത്യയിലെ ജനങ്ങളെ കണക്കിലെടുത്തുവേണം ഇന്ത്യക്കുവേണ്ടിയുള്ള നയസമീപനങ്ങൾ കൈക്കൊള്ളേണ്ടതെന്ന് (അവ യുദ്ധത്തിന്റേതാകട്ടെ, സമാധാനത്തിന്റേതാകട്ടെ) വസ്തുതകളുടെ അടിസ്ഥാനത്തിൽ ഒരു പ്രഖ്യാപനവും അവർ ഇറക്കി. രണ്ടു രാജ്യങ്ങൾക്കും സ്വീകാര്യപ്രദമാകുന്നവിധത്തിലുള്ള പരസ്പരധാരണയുടെയും കാര്യക്ഷമതയുടെയും പേരിൽ ആയിരിക്കണം തുല്യശക്തികൾ തമ്മിൽ സഹകരണം സ്ഥാപിക്കേണ്ടതെന്നും അവർ നിർദ്ദേശിച്ചു. യുദ്ധം ഒഴിവാക്കാൻ വേണ്ടി നടത്തുന്ന വാക്ക്ധോരണികൾ വെറും ആലങ്കാരിക പ്രയോഗങ്ങൾ മാത്രമാണെന്നും, വൈകിയ വേളയിൽ ഒന്നും ഫലപ്രദമല്ലെന്നും വ്യക്തമായിരുന്നു. എന്നാൽ ഈ സന്ദർഭം ജിന്ന നയിച്ചിരുന്ന മുസ്ലിംലീഗ് ഫലപ്രദമായി പ്രയോജനപ്പെടുത്തി. ഒരു സ്വതന്ത്ര മുസ്ലിം രാഷ്ട്രത്തിനുവേണ്ടി അദ്ദേഹം മുന്നിട്ടിറങ്ങി. സംഘർഷം നിയന്ത്രണാതീതമായി വ്യാപിച്ചുകൊണ്ടിരിക്കുന്ന ഈ സന്ദർഭത്തിൽ സത്യാഗ്രഹങ്ങൾക്ക് ഒരു താൽക്കാലിക വിരാമമിടാൻ ഗാന്ധിജി ആഹ്വാനം ചെയ്തു. ലോകജനതയെ യുദ്ധത്തിൽ തള്ളിയിടുവാനുള്ള തീരുമാനം ഉപേക്ഷിക്കണമെന്ന് ഗാന്ധിജി ഹിറ്റ്ലറോട് അപേക്ഷിക്കുകയും ചെയ്തു.

യൂറോപ്യൻ വൻകര മുഴുവൻ യുദ്ധം പടർന്നുപിടിക്കുകയായിരുന്നു. 1942 കാലഘട്ടം. ഡങ്കൻ ഗ്രീൻലേയ്സ് (Duncan Greenlays) എന്ന സുഹൃത്തുമൊത്ത് യു.ജി.കൃഷ്ണമൂർത്തി മദിരാശിയിൽവെച്ച് ഗാന്ധിജിയെ കാണുകയുണ്ടായി. ദക്ഷിൺ ഭാരത് ഹിന്ദി പ്രചാർസഭയുടെ സിൽവർജൂബിലി ആഘോഷവേളയിൽ പങ്കുകൊള്ളുകയായിരുന്നു ഗാന്ധിജി. ഈ ഒരു സന്ദർശനത്തെക്കുറിച്ച് എങ്ങും രേഖകൾ ഒന്നുമില്ല. യു.ജി.പോലും അത്തരമൊരു സന്ദർശനത്തെക്കുറിച്ച് വ്യക്തമായി ഓർക്കുന്നുമില്ല. സംഭാഷണവേളയിൽ ജിദ്ദു കൃഷ്ണമൂർത്തിയുടെ വാക്കുകൾ കടമെടുത്തുകൊണ്ട്

അദ്ദേഹം ഇപ്രകാരം പറഞ്ഞു. "ഹിംസയും അഹിംസയും ഒരേ ഉറവിടത്തിൽ നിന്നും ഉത്പതിക്കുന്നവയാണ്." അഹിംസയുടെ അപ്പോസ്തലനായ ഗാന്ധിജി ഈ വാക്കുകൾ കേട്ട് സ്തബ്ധനായി, നിശ്ചലനായി. മാത്രമല്ല, ഉപവാസാനുഷ്ഠാനങ്ങളിലൂടെ രക്തസാക്ഷിത്വം സ്വയം അന്വേഷിച്ചുകൊണ്ടിരിക്കുകയാണെന്നും മയമില്ലാത്ത ഭാഷയിൽതന്നെ അദ്ദേഹം ഗാന്ധിജിക്ക് മുന്നറിയിപ്പ് നൽകി.

ഗാന്ധിജി പിന്തുടർന്ന അഹിംസയെക്കുറിച്ചുള്ള യു.ജി.യുടെയും ജെ.കൃഷ്ണമൂർത്തിയുടേയും ഈ അഭിപ്രായം ഒരു യുക്തിവിരുദ്ധപ്രസ്താവ്യമായി മുഴങ്ങുകയാണ്. രാഷ്ട്രീയത്തിന്റെ വീക്ഷണകോണിലൂടെ നോക്കുന്നപക്ഷം ഇത്തരമൊരു അഭിപ്രായ പ്രകടനം പരോക്ഷമായ വിധത്തിൽ ഹിംസയെ അനുകൂലിക്കുകയെന്നാവും തോന്നാനിടവരുക. ഫാസിസത്തിന്റേയും സാങ്കല്പിക ദൈവവിശ്വാസത്തിന്റേയും ആശയഗതികളുടെ പേരിലുള്ള അതിക്രമത്തെ ന്യായീകരിക്കുന്ന യുക്തികളായും ചിന്തിക്കാവുന്നതാണ്. എങ്കിലും ഗാന്ധിയൻ കാഴ്ചപ്പാടിൽ ഹിംസ എന്നത് ചർച്ചകളുടെ സമാപനമാണ്; ബന്ധങ്ങളുടേയും ക്രിയാത്മക പരിണാമസാദ്ധ്യതകളുടേയും സമാപനമാണ്. മറ്റൊരർത്ഥത്തിൽ അഹിംസ എന്നത് സംഘർഷങ്ങൾ ഇല്ലാതാക്കുവാനുള്ള പ്രമേയാവതരണത്തിനുള്ള സുസാദ്ധ്യമായ ചർച്ചകൾ സംഘടിപ്പിക്കുന്നതിനായി ഉപയോഗപ്പെടുത്താനാവുന്ന ഒരു ഉപാധിയാണ്. ബന്ധം സുസ്ഥാപിതമായി നിലനിർത്താനുള്ള ഒരു ക്രിയാമാർഗമാണത്. പരസ്പരധാരണയുടേയും മാറ്റങ്ങൾക്കായി പ്രതീക്ഷ അർപ്പിക്കാൻ പറ്റിയ വിധത്തിലുള്ള സാദ്ധ്യതയുടേതുമായ സജീവതയുടെ ഒരിടം സൃഷ്ടിച്ചെടുക്കലാണത്.

എന്നാൽ അപ്രകാരമല്ല അഹിംസ ചരിത്രത്തിൽ പ്രാവർത്തികമായത്. ആഴത്തിൽ വിശകലനംചെയ്യുന്നപക്ഷം, സംഘർഷ പ്രമേയങ്ങൾക്കുള്ള ഒരു സമീപനമായ അഹിംസയുടെ ക്രിയാത്മക സാദ്ധ്യതകളെക്കുറിച്ച് ധാരാളം ചോദ്യങ്ങൾ ഉരുത്തിരിഞ്ഞ് വരികയാണ്. രണ്ട് കൃഷ്ണമൂർത്തിമാരും ഒരിക്കൽപോലും ഹിംസയേയോ വധങ്ങളേയോ ന്യായീകരിക്കുകയോ ഏതെങ്കിലും വിധത്തിലുള്ള അനുകൂല പ്രസ്താവനകൾ തത്സംബന്ധമായി നടത്തുകയോ ചെയ്തില്ല. എങ്കിൽത്തന്നെയും സഹാനുഭൂതിയുടെ പ്രത്യക്ഷപ്രസരണമായ അഹിംസ സത്തയുടേതോ ഇച്ഛാശക്തിയുടേതോ ആയ ഒരു പരിണിത ഫലമല്ലെന്ന് വാദിക്കാനുള്ള എല്ലാ യുക്തികളും നിലനിൽക്കുന്നു. അനിച്ഛാപൂർവ്വകമായോ സ്വമേധയായോ ആണ് അത് പലപ്പോഴും ഉരുത്തിരിയുക. ആയതിനാൽ ഒരു പ്രശ്നപരിഹാരത്തിനുള്ള മാർഗം എന്ന തരത്തിൽ അഹിംസയെ പ്രയോജനപ്പെടുത്തുവാനോ അതിനെ പരിവർത്തനം ചെയ്യാനോ സാധിക്കുന്നതല്ല. ഒരു രാഷ്ട്രീയ ആയുധമായി അഹിംസയെ പ്രയോഗവൽക്കരിക്കുക എന്നത് ചിന്തനീയമേ അല്ല. മറ്റൊരർത്ഥത്തിൽ വിഭജനബോധത്തിന്റെ അടിസ്ഥാനവും ഉറവിടവുമായ അഹംബോധവും സ്വാർത്ഥതയും ഹിംസയിലും അഹിംസയിലും പ്രാവർത്തികമാകുന്നു എന്ന

താണ് വസ്തുത; അന്തിമമായി അത് വിനാശാത്മകവുമായിത്തീരുന്നു. ശാരീരികമായ സംഘർഷങ്ങൾക്ക് അഹിംസ കളമൊരുക്കുകയില്ലായിരിക്കാം, ശാരീരികമായ ക്ഷതങ്ങളോ മരണങ്ങളോ അഹിംസ കാരണമായി ഉണ്ടാവുകയുമില്ല, എന്നാൽ ഹിംസയുടെ അതിസൂക്ഷ്മ ഭാവങ്ങൾ ഉരുത്തിരിയാനുള്ള സാദ്ധ്യതകൾക്ക് അത് വഴിയൊരുക്കുന്നതായിരിക്കും. മറിച്ച് അത് എളുപ്പത്തിൽ ഭയാനകമായ ഇച്ഛാഭംഗങ്ങൾക്കും ഹിംസക്കുമുള്ള ഒരു ഉപാധിയായിത്തീരുന്നു എന്നുള്ളതാണ്; അന്തിമമായി അത് ഭീതിദമായ വിനാശത്തിലേക്കും ദുരിതങ്ങളിലേക്കും മനുഷ്യരാശിയെ തള്ളിവിടുകയും ചെയ്യും. ഭാരതവിഭജനത്തിൽ ഇതുതന്നെയല്ലേ സംഭവിച്ചത് എന്ന് സംശയിക്കുകയാണെങ്കിൽ കുറ്റം പറയാനാകുന്നതല്ല. തീർച്ചയായും അപഗ്രഥന വിധേയമാക്കേണ്ട ഒരു വിഷയമാണിത്.

എങ്ങനെയായാലും രണ്ടാംലോകമഹായുദ്ധം അതിഭീകരമായ വിനാശമാണ് വരുത്തിവെച്ചത്. സമാനതകളില്ലാത്ത ഒരു രക്തരൂഷിത ബീഭത്സത. യുദ്ധങ്ങൾ അവസാനിപ്പിക്കാൻ വേണ്ടിയുള്ള ഈ യുദ്ധത്തിൽ അമ്പത്തഞ്ചു ദശലക്ഷം ജനങ്ങൾ വധിക്കപ്പെടുകയുണ്ടായി - ആറ്, ഏഴ് ദശലക്ഷം ജൂതന്മാരടക്കം. അമേരിക്ക നടത്തിയ ആറ്റംബോംബിന്റെ മാരക പ്രഹരത്താൽ ഹിരോഷിമയും നാഗസാക്കിയും ശ്മശാനഭൂമികളായി. തൽക്ഷണം രണ്ടുലക്ഷം പേർ കൊല്ലപ്പെടുകയും ഒരു ലക്ഷത്തിലധികം ജനങ്ങൾ ഏതാനും നാളുകൾക്കകം മരിച്ചുവീഴുകയും ചെയ്തു. വികിരണബാധയേറ്റവരുടെ തുടർകാല ജീവിതത്തെക്കുറിച്ച് വിവരിക്കുവാൻ വാക്കുകൾ അനുവദിക്കുന്നില്ല.

യൂറോപ്പിന്റെ പല ഭാഗങ്ങളിലും രണ്ടാം ലോകമഹായുദ്ധം ആഞ്ഞടിച്ചപ്പോൾ ഓജെയിലെ മനോഹരമായ ആര്യവിഹാറിൽ തികച്ചും ഒറ്റപ്പെട്ട നിലയിൽ ജെ.കെ. നിലയുറപ്പിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ എല്ലാ യാത്രകളും പരിപാടികളും നിർത്തിവെച്ചു. പൊതുവേദികളിലെ പ്രഭാഷണ പരമ്പരകളും താൽക്കാലികമായി വേണ്ടെന്ന് വെച്ചു. ഈ കാലയളവിൽ അദ്ദേഹം ഏകനും ഒറ്റപ്പെട്ടവനുമായി കഴിഞ്ഞുകൂടുകയായിരുന്നു. നിരവധി മഹൽവ്യക്തികളുമായും ലോകപ്രശസ്ത എഴുത്തുകാരുമായും അദ്ദേഹം ആ അവസരത്തിൽ സംവദിക്കുകയുണ്ടായി. ഭാവി പ്രഭാഷണ പരമ്പരകൾക്കുവേണ്ടി ഭാഷ്യം രചിക്കുവാനുള്ള സ്വാധീനശക്തി ഈ കാലയളവിൽ ഉപയോഗപ്പെടുത്താനായി എന്നുള്ളതാണ്. ആൽഡസ് ഹക്സിലി, ക്രിസ്റ്റഫർ ഇഷർവുഡ്, ജെറാൾഡ് ഹേഡ് തുടങ്ങിയ ബ്രിട്ടീഷ് എഴുത്തുകാരുമായി സംവാദങ്ങളിൽ മുഴുകുവാനുള്ള സാഹചര്യം ഉരുത്തിരിഞ്ഞു. ഇവരൊക്കെയും കാലിഫോർണിയയിലെ പരിസരപ്രാന്തങ്ങളിൽ ഒളിവിൽ കഴിയുകയായിരുന്നു അപ്പോൾ. പിന്നീട് സ്ട്രാവിൻസ്കി, ബെർതോൾഡ്ബ്രെഹ്ത്, തോമസ്മൻ, ബെർട്രാന്റ് റസ്സൽ തുടങ്ങിയ പ്രതിഭാശാലികളുമായും കൂടിക്കാഴ്ച നടത്തി.

ഒന്നാം ലോകമഹായുദ്ധത്തിന്റെ സംഹാരാത്മകമായ അനന്തരഫ

ലങ്ങൾ നിലനിൽക്കുമ്പോഴും യുദ്ധാനന്തര തലമുറയ്ക്ക് ലോകത്തിൽ വരുത്തേണ്ട പരിവർത്തന സാദ്ധ്യതകളെക്കുറിച്ച് ശുഭാപ്തിവിശ്വാസം ഉണ്ടായിരുന്നു. ബദൽസംവിധാനങ്ങളെക്കുറിച്ചും തീവ്രതരമായ അന്വേഷണങ്ങളും പരിശോധനകളും തുടർന്നുകൊണ്ടേയിരുന്നു. നവലോകസമാധാനത്തിന്റെ വെൺപതാകകൾ ഉയർത്താനും ക്രിയാത്മകമായ ജീവനസാഹചര്യങ്ങൾ സൃഷ്ടിക്കുവാനും ഒരു ബദൽ സംവിധാനം എന്ന നിലയിൽ തിയോസഫിക്കൽ സൊസൈറ്റിക്ക് നിർണായകമായ പങ്കുവഹിക്കാനാകുമെന്ന പ്രതീക്ഷ നിലനിൽക്കുകയായിരുന്നു അപ്പോൾ. എന്നാൽ 1929ൽ ജെ.കെ.തിയോസഫിക്കൽ സൊസൈറ്റിയുടെ പടിവാതിൽ തുറന്ന് തിരിച്ചുവരാത്ത യാത്രയ്ക്ക് ആരംഭംകുറിച്ചതോടെ സൊസൈറ്റിയിലെ അന്തരംഗസംവിധാനങ്ങളിലെ പരസ്പര മത്സരങ്ങളും ഏറ്റുമുട്ടലുകളും കാരണമായി നേതൃത്വത്തിന് ആ ശുഭപ്രതീക്ഷ സാക്ഷാത്ക്കരിക്കുവാനുള്ള വഴികൾ തുറക്കാനായില്ല. 1933ൽ ആനിബസന്റും ദിവംഗതയായി. രണ്ടാംലോകമഹായുദ്ധവും യൂറോപ്പിന്റെ ആകാശങ്ങളിലൂടെ വീശിയടിക്കുകയായിരുന്നുവല്ലോ. കാറ്റ് ഒഴുകിയെത്താത്ത കടൽപരപ്പുപോലെ തികച്ചും നിശ്ചലമായിത്തീർന്ന അവസ്ഥയിലായിരുന്നു തിയോസഫിക്കൽ സൊസൈറ്റി അപ്പോൾ. സൊസൈറ്റി വിഭാവനം ചെയ്ത "വിശ്വസാഹോദര്യം" എന്ന ദൗത്യം അപ്രകാരം നിർവീര്യമാവുകയും ചെയ്തു. ജെ.കെ.യുമായി സുഹൃത്ത്ബന്ധം നിലനിർത്തിയിരുന്ന കുറച്ച് മുതിർന്ന തിയോസഫിസ്റ്റുകൾ മനുഷ്യസമൂഹത്തിനു മേൽ യുദ്ധം വരുത്തിവെച്ച വിനാശാത്മകമായ ഫലത്തിനെതിരെ ജെ.കെ.പ്രകടിപ്പിച്ച സഹിഷ്ണുതാ മനോഭാവം കാരണമായി തീർത്തും അന്ധാളിച്ചുപോയി. ജെ.കെ. യുടെ ഉറ്റ സുഹൃത്തായിരുന്ന ലേഡി എമിലി ലുടൈൻസ് ജെ.കെ.യുടെ ഈ തണുപ്പൻ നയത്തിനെതിരെ സമാന ചിന്താഗതിക്കാരുമൊത്ത് ഏകോപനസ്വരമുയർത്തി പ്രതിഷേധിച്ചു. എല്ലാ മനുഷ്യനന്മകളെയും ചുട്ടുകരിക്കുന്ന വിധത്തിലുള്ള യുദ്ധഭീഷണിയുടെ പൊള്ളുന്ന യാഥാർത്ഥ്യത്തിൽനിന്നും ജെ.കെ. നടത്തിയ ഒളിച്ചോട്ടം അവരെ അക്ഷരാർത്ഥത്തിൽ അത്ഭുതസ്തബ്ധരാക്കി.

എന്നാൽ മറ്റൊരു തരത്തിൽ ചിന്തിക്കുകയായിരുന്നു ജെ.കൃഷ്ണമൂർത്തി. അസംഗതനായി നിൽക്കുകയായിരുന്നു അദ്ദേഹം. ജർമ്മനിയെയും സഖ്യശക്തികളെയും അദ്ദേഹം നിശിതമായി വിമർശിച്ചു. രണ്ടു പക്ഷങ്ങളും നടത്തുന്ന ഈ സംഘട്ടനത്തിന് സദാചാരപരമായ അടിസ്ഥാനങ്ങളൊന്നും ഇല്ലെന്ന് അദ്ദേഹം വാദിച്ചു. സംഘർഷങ്ങളുടെ ആരംഭംകുറിക്കുന്നത് വ്യക്തിതലത്തിൽ ആണെന്ന ചിന്താഗതിയാണ് ജിദ്ദുവിനുള്ളത്. വ്യക്തിതല സംഘർഷങ്ങളുടെ വിപുലീകരണം മാത്രമാണ് യുദ്ധമായി രൂപപ്പെട്ടുവരുന്നത്.

വാസ്തവത്തിൽ ജിദ്ദുവിന്റെ ഈ സഹിഷ്ണുതാ മനോഭാവം അദ്ദേഹത്തിന്റെ ശിക്ഷണങ്ങളുടെ പുന:പരിശോധനയ്ക്കും ആഴമേറിയ ആത്മാവലോകനത്തിനുമുള്ള ഒരു സാഹചര്യം സൃഷ്ടിക്കുകയായിരുന്നു.

തുടർന്നുള്ള തിയോസഫിയുടെ അന്വേഷണത്തിന്റെ രീതികളും ഈ സവിശേഷമായ വഴിത്തിരിവിലൂടെ ആയിരുന്നു.

ആ കാലഘട്ടത്തിലെ കുശാഗ്രബുദ്ധികളായ മഹാന്മാരുമായുള്ള ബന്ധങ്ങളും ആത്മാവലോകനങ്ങളും പുതിയ സംവാദങ്ങൾക്ക് സഹായകരമായ തരത്തിലുള്ള നവീന ഭാഷ്യങ്ങൾ ചിട്ടപ്പെടുത്തുന്നതിൽ ജിദ്ദുവിനെ ഏറെ സ്വാധീനിച്ചു. ആലങ്കാരികത കുറച്ചുകൊണ്ട് തൽക്ഷണ പ്രായോഗികതകളുടെ ആവിർഭാവമുണ്ടായി. പുതിയ ശൈലിയിലുള്ള സംവാദങ്ങളും ഉരുത്തിരിഞ്ഞു. എല്ലാ ആലങ്കാരിക പദങ്ങളെയും നിഷ്ക്കരുണം വെട്ടിനുറുക്കിയും വസ്തുതകളെ നിഗൂഢമാക്കുന്ന എല്ലാ ഭാവങ്ങളെയും തട്ടിമാറ്റിയും ഒരു എഴുത്തുകാരന് സമാനമായ തരത്തിൽ സാമ്പ്രദായികതയുടെയും മതാത്മക അന്തർഗതങ്ങളുടെയും അതിസ്വരങ്ങൾ അടങ്ങുന്ന സിദ്ധിസാകല്യങ്ങളുടെ വാക്പ്രയോഗങ്ങളിൽ നിന്നും അദ്ദേഹം കുതറിമാറി. അതേസമയം വിവേചനരഹിത അവബോധം (Choiceless awareness), സമഗ്രകർമ്മം (Total action), കാഴ്ച ഒരു നിർവ്വഹണം (Seeing is ending), നിരീക്ഷകൻ ഒരു നിരീക്ഷണ വസ്തു (The observer is the observed) തുടങ്ങിയ പുതിയ പദാവലികളുടെ രംഗപ്രവേശനവുമുണ്ടായി. ലളിതമായ മന:ശാസ്ത്രപദങ്ങൾ അദ്ദേഹം ഉപയോഗിച്ചുതുടങ്ങി, അവയ്ക്ക് അദ്ദേഹം പുതിയ അർത്ഥവ്യാപ്തികളും നൽകി. പുതിയ ശൈലിയിലും ഭാഷയിലും അദ്ദേഹം രൂപപ്പെടുത്തിയ സംവാദങ്ങൾ പുതുതലമുറയുടെ അഭിരുചിക്കും ആവശ്യകതക്കും അനുയോജ്യമായ തരത്തിൽ ശ്രദ്ധേയമായി.

യുദ്ധനിർമ്മാർജനത്തിനുവേണ്ടിയുള്ള ഈ യുദ്ധം തികഞ്ഞ ഒരു വഞ്ചനയായിരുന്നു, ഒരു ശുദ്ധ അസംബന്ധമായിരുന്നു. പെട്ടെന്ന് എല്ലാ സാങ്കല്പിക രാഷ്ട്രീയ സംവിധാനങ്ങളും താറുമാറിലായി. വിശ്വസാഹോദര്യം എന്നത് ഒരു മരീചികയായി. വിശ്വശാന്തിയും സഹകരണ മനോഭാവവും ആശയങ്ങളിലൂടെ കൈവരിക്കാനാവില്ലെന്ന അവസ്ഥ വന്നുചേർന്നു. സർവ്വവിധ ആത്മീയ ശിക്ഷണങ്ങളും അവ പാശ്ചാത്യമോ പൗരസ്ത്യമോ ആകട്ടെ, പലർക്കും അനുകൂലമായി ഭവിച്ചവ ആയാൽ തന്നെയും അവയൊക്കെയും തള്ളിക്കളയേണ്ടിയിരിക്കുന്നു. കാരണം വ്യക്തിഗതമായ ഒരുവന്റെ സത്യാന്വേഷണത്തിന് വിഘാതം ഒരുക്കുകയാണ് അവയൊക്കെയും. ഉൾക്കാഴ്ചകളുടെയും ബുദ്ധിവൈഭവത്തിന്റെയും വഴികളിലൂടെ കടന്നുവന്ന് ഒരു വ്യക്തിയെ സുതാര്യവും പുഷ്ക്കലവുമായ ഒരു ജീവിതത്തിലേക്ക് നയിക്കുന്നതിന് വിലങ്ങുതടിയാകുന്ന സർവ്വതിനേയും തിരസ്ക്കരിക്കേണ്ടിയിരിക്കുന്നു. അതേ തുടർന്നും ജിദ്ദു പ്രഭാഷണങ്ങൾ നടത്താൻ തുടങ്ങി. ലോകത്തിൽ നടമാടിക്കൊണ്ടിരിക്കുന്ന സങ്കീർണതകളെയും പ്രശ്നങ്ങളെയും കുറിച്ചല്ല അദ്ദേഹം തുടർന്ന് വിസ്തരിച്ചത്, മറിച്ച് ഓരോ വ്യക്തിയുടെയും മനോതലത്തിൽ നടന്നുകൊണ്ടിരിക്കുന്ന സംഘർഷങ്ങളെക്കുറിച്ചാണ് അദ്ദേഹം വാചാലനായത്. വ്യക്തിതന്നെയാണ് രാഷ്ട്രമായി പരിണമിക്കുന്നത്, ലോകത്തിന്റെ പ്രശ്നമെന്നത് അടിസ്ഥാനപരമായി വ്യക്തിയുടെ പ്രശ്നം തന്നെയാണ്.

യു.ജി.യുടെ ശിഷ്യഗണങ്ങൾക്കും ആരാധകർക്കും ഇത് ഉൾക്കൊള്ളുക വിഷമകരം തന്നെ ആയിരിക്കും. എന്നാൽ യു.ജി.യുടെ ശിക്ഷണ വിരുദ്ധതയെ ജിദ്ദുവിന്റെ ശിക്ഷണങ്ങൾ പലവിധത്തിലും സ്വാധീനിച്ചതായി കാണാം. 1970ൽ യു.ജി.യുടെ മഹാവിസ്ഫോടനം അരങ്ങ് തകർത്തു. മന:ശാസ്ത്രപരമായ പരിണാമം എന്ന ജിദ്ദുവിന്റെ ആശയത്തെ യു.ജി. നിരാകരിച്ചു. കാരണം മനസ്സെന്ന ഒന്ന് ഇല്ലാതെ വരുമ്പോൾ മന:ശാസ്ത്ര പരിണാമം എന്നത് ഒരു തികഞ്ഞ അസംബന്ധം തന്നെയെന്നാണ് യു.ജി.യുടെ വിലയിരുത്തൽ. ഹെരാക്ലീറ്റസി (Heraclitus)ന്റെ ശിക്ഷണങ്ങളെ അദ്ദേഹത്തിന്റെ ശിഷ്യൻമാർതന്നെ നിരാകരിച്ചതിന്റെ ഉദാഹരണമായി നമുക്കിതിനെ കണക്കാക്കാം. രണ്ട് തവണ നിങ്ങൾക്ക് ഒരേ ഒഴുക്കിൽ പ്രവേശിക്കാനാവില്ലെന്ന ഹെരാക്ലീറ്റസിന്റെ ശിക്ഷണങ്ങളെ അദ്ദേഹത്തിന്റെ ശിഷ്യൻമാർതന്നെ നിരാകരിച്ചതിന്റെ ഉദാഹരണമായി നമുക്കിതിനെ കണക്കാക്കാം - രണ്ട് തവണ നിങ്ങൾക്ക് ഒരേ ഒഴുക്കിൽ പ്രവേശിക്കാനാവില്ലെന്ന ഹെരാക്ലിറ്റസിന്റെ പ്രസ്താവനക്കെതിരെ അദ്ദേഹത്തിന്റെ ശിഷ്യഗണങ്ങൾ പ്രസ്താവിച്ചതിങ്ങിനെ: ഒരേ ഒഴുക്കിൽതന്നെ ഒരിക്കൽപോലും നിങ്ങൾക്ക് പ്രവേശിക്കാനാവില്ല. യു.ജി.യുടെ ശിക്ഷണവിരുദ്ധത ഒരുവന്റെ കാൽപാദങ്ങൾ പതിയുന്ന പരവതാനിയെ മാത്രമല്ല ഇല്ലായ്മ ചെയ്തത്, മറിച്ച് അവന്റെ ആലംബമായ ഭൂതലത്തെപോലും നിർമ്മാർജ്ജനം ചെയ്തിരിക്കുന്നു.

രണ്ടാംലോകമഹായുദ്ധത്തെ തുടർന്നുള്ള കാലഘട്ടങ്ങളിൽ പുതിയ ആശയങ്ങളുടേതും പുതിയ കാഴ്ചപ്പാടുകളുടേതുമായ ഒരു നവലോകത്തിന്റെ ആവിർഭാവക്കാഴ്ചകളാണ് കാണാനിടവന്നത്. ജെ.കെ.യുടെ തത്വശാസ്ത്രത്തിന്റെ മുഖ്യ കേന്ദ്രബിന്ദുവായ 'സന്ദേഹം' (Doubt) ഇത്തരം പുതിയ തത്വശാസ്ത്രങ്ങളുടേയും മുഖ്യകേന്ദ്രമായി നിൽക്കുകയാണ്. അൽബേർ കാമുവിന്റെ വാക്കുകൾ കടമെടുക്കുകയാണെങ്കിൽ എല്ലാ ആശയസംഹിതകൾക്കും എതിരെയുള്ള മഹത്തായ ആത്മീയ അതിക്രമമാണത്; പ്രത്യേകിച്ച് മതശിക്ഷണങ്ങൾക്കും പരിശീലനങ്ങൾക്കുമെതിരെയുള്ള ഒരു വെല്ലുവിളി. എന്നാൽ പെട്ടെന്നുതന്നെ ഈ ആത്മീയ വിപ്ലവംപോലും ചോദ്യംചെയ്യപ്പെടുന്നതായിരിക്കും. അന്തിമമായി ആത്മീയതയുടെ തിരസ്ക്കാരത്തിലേക്ക് ആയിരിക്കും ഇത്തരമൊരു ചിന്ത നമ്മെ നയിക്കുക. അന്വേഷണത്തിന്റെ മാതൃക എന്ന രീതിയിലുള്ള 'സന്ദേഹം' എന്ന ആശയംപോലും ഉപേക്ഷിക്കുക എന്ന യു.ജി.യുടെ കാഴ്ചപ്പാടിലേക്കായിരിക്കും ഇത് നമ്മെ കൊണ്ടുപോവുക. കാരണം, സന്ദേഹം എന്നതുപോലും വിശ്വാസത്തിന്റെ മറ്റൊരു മുഖമാണ്; മറ്റൊരു അന്വേഷണരീതിയാണ്; മറ്റൊരു തീരദേശമാണ്. എല്ലാ അന്വേഷണങ്ങളും, വിശിഷ്യ എല്ലാ സത്യാന്വേഷണങ്ങളും ഈ കാലഘട്ടത്തിൽ പരാജയപ്പെടാനാണ് സാദ്ധ്യത. അപ്രകാരം ഒരന്വേഷണവും ഇല്ലാതാകുന്നു. ഇതൊരു ബൃഹത്തായ, അതിവ്യാപകമായ, കേവലം ഒരു വികല്പം മാത്രം. ഒരു നായ അതിന്റെ സ്വന്തം വാലിൽ ചുറ്റിത്തിരിയുന്ന വെറുമൊരു മിത്ഥ്യാനുഭവം.

# ഇഹപരസംഹിത

മനോജ്

## നാൽപത്തിയാറാമത്തെ കഥ : വിഷജന്തുക്കളുടെ വഴിയാത്ര

പ്രപഞ്ചവൻ വീണ്ടും പറഞ്ഞു:

രാഷ്ട്രീയത്തിൽനിന്ന് താത്വികതയേയും ധാർമ്മികതയേയും നീക്കം ചെയ്താൽ അവശേഷിക്കുക ആൾക്കൂട്ടത്തിന്റെ ഹിംസാത്മകമായ മുഖമാണ്. അത്തരമൊരു അന്തരീക്ഷത്തിൽ കൂടുതൽ ഹിംസചെയ്യുന്നവനാണ് എവിടേയും ആദരിക്കപ്പെടുക. കക്ഷിരാഷ്ട്രീയത്തിലും ജനാധിപത്യത്തിലും ആൾക്കൂട്ടത്തിന്റെ പിൻബലമാണ് മാനദണ്ഡമായി തീരുക. പ്രതിയോഗിയെ തകർക്കാനുള്ള ശ്രമത്തിൽ ധാർമ്മികതയോ താത്വികതയോ കടന്നുവരുന്നില്ല.

മഹാൻമാരെ ആരാധിക്കുകയും അനുകരിക്കുകയും ചെയ്യുമ്പോൾ സമൂഹത്തിലും വ്യക്തികളിലും മനുഷ്യത്വം ഉയർത്തെണീക്കുന്നു. കാലത്തിന്റെ ഗതിമറിച്ചിലിൽ കിരാതമൂർത്തികളെ ആരാധിക്കുമ്പോൾ സംഭവിക്കുന്നത് എന്താണെന്ന് ഇനി നമുക്ക് പരിശോധിക്കാം.

ഇതുവരെ നമ്മുടെ കഥയിലേക്ക് കടന്നുവരാത്ത ആലത്തൂരാണ് ഈ കഥയുടെ പശ്ചാത്തലം. പാലക്കാടൻ ഗ്രാമത്തിന്റെ പരിച്ഛേദമാണ് ആലത്തൂർ. എങ്കിലും സവിശേഷമായ ചിലത് ആലത്തൂരിന്റേതു മാത്രമായിട്ടുണ്ട്. ബ്രഹ്മാനന്ദ ശിവയോഗിയുടെ ദർശനവും പ്രവർത്തനവും കേരളീയ സമൂഹത്തേയും സംസ്ക്കാരത്തേയും പ്രബലമായി സ്വാധീനിക്കുകയായിരുന്നു.

ആലത്തൂരിന് അടുത്തുള്ള പുതിയങ്കം തറയിലേക്കാണ് നമ്മൾ ഇനി പ്രവേശിക്കുന്നത്.

ആലത്തൂർ മുൻസിഫ് കോടതിയിലെ വക്കീൽ ഗുമസ്തനായ പുതിയങ്കത്തെ രാമൻനായർക്ക് എപ്പോഴും പ്രാരബ്ധങ്ങളുടെ കഥകളാണ് പറയാനുള്ളത്. നാലുമക്കളിൽ മൂത്തവനായ ശാന്തകുമാരൻ പട്ടാളക്കാരനാണ്. അയാൾക്കു താഴെ ഉമയും ഊർമ്മിളയുമാണ്. അവർക്കു താഴെയാണ് ഈ കഥയിലെ പ്രധാന കഥാപാത്രമായ മായജൻ കടന്നുവരുന്നത്. പരിമിതമായ വരുമാനമാണ് രാമൻനായർക്ക് ഉള്ളതെങ്കിലും ഭാര്യയായ ഗൗരിയമ്മയുടെ ചിട്ടപ്പെടുത്തലുകൾ അവരെ പട്ടിണിയിൽനിന്ന് രക്ഷിച്ചു. ഭൂസ്വത്തും കരുതൽപണവുമില്ലാത്ത ഗൗരിയമ്മ വീട്ടുചെലവുകളെ ചുരുക്കി ഒരു പശുവാങ്ങിച്ചു. പിന്നീട് അടുത്ത വീടുകളിൽ പാലുവിറ്റ അവൾ അത്യാവശ്യങ്ങൾക്കുവേണ്ട വരുമാനം ഉണ്ടാക്കുകയായിരുന്നു.

പഠിത്തം കഴിഞ്ഞ് വെറുതെയിരുന്ന ശാന്തകുമാരൻ മിലിട്ടറിയിൽ ചേർന്നതോടെ രാമൻനായരുടെ പ്രാരബ്ധത്തിന്റെ കനം കുറഞ്ഞുവന്നു. മകന്റെ സഹായവും ഗൗരിയമ്മയുടെ കരുതിവെയ്പും കൂടിച്ചേർന്നപ്പോൾ ഉമയേയും ഊർമ്മിളയേയും അയാൾ വിവാഹം കഴിച്ച് അയക്കുന്നു. പുതിയങ്കത്തുകാരായ പ്രഭാകരൻമാഷും പാലക്കാട് കോടതിയിലെ ക്ലാർക്ക് ഭാസ്ക്കരനും യാതൊരു സ്ത്രീധനവും വാങ്ങിക്കാതെയാണ് ഉമയേയും ഊർമ്മിളയേയും വിവാഹം കഴിച്ചത്. അവരുടെ സൗന്ദര്യവും സ്വഭാവശുദ്ധിയും ആരേയും ആകർഷിക്കുന്നതായിരുന്നു.

പെൺമക്കളുടെ വിവാഹം കഴിഞ്ഞപ്പോൾ രാമൻനായർ മായജന്റെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധിച്ചുതുടങ്ങി. എന്നാൽ അച്ഛന്റെ സ്വപ്നങ്ങളേയും ആഗ്രഹങ്ങളേയും പൂർത്തിയാക്കാനുള്ള മാർഗ്ഗങ്ങളല്ല മായജൻ തിരഞ്ഞെടുത്തത്. പത്താംതരം തോറ്റ അവൻ യാതൊന്നും ചെയ്യാതെ പുതിയങ്കം തറയിലെ കൂട്ടുകാരുമായി സമയംകളഞ്ഞു. വളർച്ചയോടൊപ്പം ചില പുത്തൻ ഇടപാടുകളും സൗഹൃദങ്ങളും മായജന് ഉണ്ടായി. ആദ്യകാലങ്ങളിൽ കുട്ടിത്തത്തിന്റെ കാടത്തത്തോടെയാണ് മായജൻ ജീവിച്ചത്. ഉച്ചനേരത്ത് പുതിയങ്കം തറമയങ്ങുമ്പോൾ തൊടിയിലെ മാങ്ങയും തേങ്ങയും മോഷ്ടിച്ച് അവൻ അത്യാവശ്യ ചെലവുകൾക്കുള്ള വരുമാനം കണ്ടെത്തി. പിന്നീട് പ്രായത്തിനോടൊത്ത് അവന്റെ താല്പര്യങ്ങളും വികസിച്ചുവന്നു.

പുതിയങ്കം തറയുടെ പ്രശസ്തി ആലത്തൂരിലേക്കും പരിസരത്തിലേക്കും വ്യാപിപ്പിക്കുന്ന ചില ദുർനടത്തക്കാരികളുമായി മായജൻ ചെറുപ്പത്തിൽത്തന്നെ ബന്ധപ്പെട്ടുതുടങ്ങി. രാമൻനായർ രാത്രിയിലെ മകന്റെ നീക്കങ്ങളെ ശ്രദ്ധിച്ചതുകൊണ്ട് ഇടപാടുകളെ നടത്താനായി ഉച്ചനേരത്തെയാണ് അയാൾ തിരഞ്ഞെടുത്തത്. ഇരുപത്തിരണ്ടു വയസ്സു തികഞ്ഞതോടെ തന്റെ ആഗ്രഹങ്ങളുമായി ലോകത്തിന്റെ വിശാലതയിലേക്ക് ഇറങ്ങാൻ മായജൻ നിശ്ചയിച്ചു. പിന്നീട് അയാൾ എല്ലാ ദിവസവും രാവിലെ ആലത്തൂരിലെ പാർട്ടി ഓഫീസിൽ എത്തുകയും സന്ധ്യയ്ക്ക് പുതിയങ്കം തറയിലേക്ക് മടങ്ങുകയും ചെയ്തു. രാഷ്ട്രീയക്കാരനായ അയാൾ തറക്കാർക്കും നാട്ടുകാർക്കും പ്രിയപ്പെട്ടവനായി. മായജന്റെ രാഷ്ട്രീയ നിലപാടുകളെ അംഗീകരിച്ച രാമൻനായർ അയാളുടെ പ്രവർത്തനത്തെ പിന്തുണക്കുകയും ചെയ്തു. മകൻ രാഷ്ട്രീയക്കാരനായി സമൂഹത്തിൽ സ്ഥാനം നേടുമ്പോൾ അച്ഛനും ആദരിക്കപ്പെടുക സ്വാഭാവികമാണല്ലോ.

നൂറ്റമ്പതു വീടുകളുള്ള പുതിയങ്കംതറയിലെ ചെറുപ്പക്കാരൻ സ്വന്തം കക്ഷിക്കാരനായാൽ വമ്പിച്ച വോട്ടാണ് ലഭിക്കുകയെന്ന് ഓരോ രാഷ്ട്രീയക്കാരനും അറിയാം. രാമൻനായരുടെ ഇന്നത്തെ അവസ്ഥ ദയനീയമാണെങ്കിലും പൂർവ്വികൻമാർ രാജകൊട്ടാരത്തിലെ സേവകന്മാരായിരുന്നു. ഇന്നും അവർക്ക് പുതിയങ്കംതറയിൽ പ്രമുഖസ്ഥാനമാണുള്ളത്. അതുകൊണ്ട് മായജൻ പാർട്ടിക്കാരനായപ്പോൾ പ്രതിയോഗികൾക്ക് അസൂയയും അയാളുടെ പാർട്ടിക്കാർക്ക് അഭിമാനവുമാണുണ്ടായത്.

ഇനി നമുക്ക് രാഷ്ട്രീയക്കാരനായ മായജനെ പരിശോധിക്കാം.

മുഴുവൻ സമയ പാർട്ടി പ്രവർത്തകനായി തീർന്ന് അധികാരത്തിന്റെ ഉന്നതങ്ങളിൽ എത്താൻ മായജൻ ഒരിക്കലും ആഗ്രഹിച്ചിരുന്നില്ല. സാധാരണ പാർട്ടിപ്രവർത്തകനായി മരണംവരെ ജീവിക്കാനാണ് അയാൾ തീരുമാനിച്ചത്. ഒറ്റപ്പെട്ട വ്യക്തിക്ക് സമൂഹത്തിൽ യാതൊരു സ്ഥാനവുമില്ലെന്നും അയാളുടെ അവസ്ഥ എപ്പോഴും അപകടത്തിലാണെന്നും മായജന് അറിയാം. പോലീസുകാരും ഉദ്യോഗസ്ഥൻമാരും എപ്പോഴും വ്യക്തികളെയാണ് വേട്ടയാടുക. രാഷ്ട്രീയപ്രസ്ഥാനത്തിന്റെ ഭാഗമായി തീരുന്ന വ്യക്തി സംരക്ഷണത്തിന്റെ സുരക്ഷിതവലയത്തിലാണ്. ഇത്തരമൊരു സാഹചര്യത്തിലാണ് മായജൻ എക്കാലത്തും വെറുമൊരു പാർട്ടിപ്രവർത്തകനാകാൻ ആഗ്രഹിച്ചത്.

കാലത്ത് വീട്ടിൽനിന്നിറങ്ങി വൈകീട്ട് തിരിച്ചെത്തുമ്പോഴേയ്ക്കും അത്യാവശ്യ ചെലവിനുള്ള പണം മായജന്റെ കയ്യിൽ ഉണ്ടാകും. നാട്ടുകാരുടെ കാര്യങ്ങളുമായി സർക്കാർ ഓഫീസുകൾ കയറിയിറങ്ങുന്ന അയാൾ ആവശ്യക്കാരന്റെ മനഃസ്ഥിതിയെ ആശ്രയിച്ച് ദിവസങ്ങൾ തള്ളിനീക്കുന്നു. ആവശ്യക്കാരൻ കാര്യംനേടിയാൽ ബാറിലെ ഇരുണ്ട പ്രകാശത്തിൽവെച്ച് മായജനെ സൽക്കരിക്കുന്നു.

ഇതൊന്നും എക്കാലത്തും തുടരാവുന്ന ജീവിതമാർഗ്ഗമല്ലെന്ന് മായജന് അറിയാം. സ്ഥിരവരുമാനത്തിനുവേണ്ടി സ്വന്തമായി വഴികണ്ടെത്താൻ അയാൾ തീരുമാനിച്ചു. രാമൻനായരുടെ യാതൊരു സഹായവും സ്വീകരിക്കില്ലെന്ന് അയാൾ ഉറപ്പിച്ചിരുന്നു. അയാളെ മന്ദബുദ്ധിയായും താന്തോന്നിയായുമാണ് രാമൻനായർ എപ്പോഴും വിശേഷിപ്പിച്ചിരുന്നത്.

ബ്ലോക്ക് പ്രസിഡന്റിനോട് തന്റെ തീരുമാനത്തെ അറിയിച്ചപ്പോൾ ഉദാരമതിയായ അയാൾ മായജനെ സഹായിക്കാൻ തയ്യാറായി. തുടർന്ന് പിറ്റേന്ന് മായജനും ബ്ലോക്ക് പ്രസിഡന്റും യാത്രപുറപ്പെടുന്നു. കാവശ്ശേരിയിലെ സ്വകാര്യ പണമിടപാടുകാരനായ സുബ്രഹ്മണ്യയ്യരിൽനിന്ന് അയാൾക്ക് ഒരുലക്ഷം ഉറുപ്പിക വായ്പ ലഭിച്ചു. കടപത്രത്തിൽ മായജനും ബ്ലോക്ക് പ്രസിഡന്റ് വാസുദേവനും ഒപ്പിട്ട് സംഖ്യ കൈപ്പറ്റി. പണത്തെ ഉടനടി ബാങ്കിൽ നിക്ഷേപിച്ച അയാൾ മനസ്സിൽ കണ്ട പദ്ധതികളെ നടപ്പിലാക്കാനുള്ള വഴികൾ തിരഞ്ഞു.

പിറ്റേന്നുതന്നെ കിഴക്കഞ്ചേരിയിൽനിന്ന് പതിനാലു പശുക്കളെ മായജൻ വാങ്ങിച്ചു. അസാധാരണ വലുപ്പവും പാലുതിങ്ങിയ അകിടുമുള്ള പശുക്കളെ കണ്ടപ്പോൾ രാമൻനായർ അമ്പരന്നു. വീട്ടുമുറ്റത്ത് പശുവിനെ കെട്ടിയിട്ട മായജൻ പണിക്കാരുടെ കൂടെച്ചേർന്ന് താൽക്കാലികമായി തൊഴുത്തും ഉണ്ടാക്കി. പിന്നീട് അയാൾ ബ്ലോക്ക് പ്രസിഡന്റിന്റെ വീട്ടിൽനിന്ന് വൈക്കോലുകൾ കൊണ്ടുവന്ന് അവയെ വീട്ടുമുറ്റത്തുത്തന്നെ കൂനക്കൂട്ടി.

ഇതെല്ലാം മനസ്സു കുളിർപ്പിക്കുന്ന കാഴ്ചയായി രാമൻനായരും ഗൗരിയമ്മയും അനുഭവിച്ചു. വിവരം അറിഞ്ഞുവന്ന ഉമയും ഊർമ്മിളയും മായജൻ സൃഷ്ടിച്ച അത്ഭുതങ്ങൾകണ്ട് അയാളെ മനസ്സുനിറയെ അഭിനന്ദിച്ചു.

പിറ്റേന്നുമുതൽ മായജൻ പുതിയൊരു ജീവിതാനുഭവത്തിലേക്കും ഭദ്രമായ സാമ്പത്തിക സ്ഥിതിയിലേക്കും പ്രവേശിച്ചുതുടങ്ങി. പശുക്കളെ നോക്കാനും സൊസൈറ്റിയിൽ പാൽ എത്തിക്കാനും ശങ്കരൻകുട്ടിയെ ഏർപ്പാടാക്കിയ മായജൻ അയാൾക്ക് മാസശമ്പളവും നിശ്ചയിച്ചു. രണ്ടു നേരവും സൊസൈറ്റിയിലേക്ക് പാലെത്തിക്കാനായി അയാൾ ഓട്ടോറിക്ഷ ഏർപ്പാടുചെയ്തു. അയാൾ തന്റെ യാത്രയ്ക്കും കാലിത്തീറ്റകൾ വാങ്ങിക്കാനുംവേണ്ടി മൊപ്പഡ് വാങ്ങിക്കാൻ തീരുമാനിച്ചു. കടംവാങ്ങിച്ച് പണം മുഴുവൻ പശുക്കൾക്കുവേണ്ടി ചെലവഴിച്ചതുകൊണ്ട് മായജൻ വീണ്ടും ബ്ലോക്ക് പ്രസിഡന്റിനെ സമീപിക്കുന്നു. അയാൾ ഇടനിലക്കാരനായപ്പോൾ ആലത്തൂരിലെ വാഹനവില്പനക്കാരൻ മൊപ്പഡ് മായജന് നൽകുകയും ചെയ്തു. മാസന്തോറും ഗഡുക്കളായാണ് മായജൻ പണമടയ്ക്കേണ്ടത്.

ഇപ്പോൾ മായജൻ ഏതെങ്കിലും സുഹൃത്തുക്കളെ മൊപ്പഡിന്റെ പിന്നിൽ ഇരുത്തിയാണ് സന്ധ്യയോടെ വീട്ടിൽ എത്തുക.

ദിവസേന ഓട്ടോറിക്ഷയ്ക്ക് പണംകൊടുത്തപ്പോൾ സ്വന്തമായി വണ്ടി ഉണ്ടെങ്കിൽ ലാഭിക്കാവുന്ന പണത്തെക്കുറിച്ച് മായജൻ കണക്കുകൂട്ടിത്തുടങ്ങി. സൊസൈറ്റിയിലേക്കുള്ള ഓട്ടം കഴിഞ്ഞാൽ ഓട്ടോവിൽ യാത്രക്കാരേയും കയറ്റാം. ഓട്ടോറിക്ഷ ഒരിക്കലും നഷ്ടക്കച്ചവടമാകില്ലെന്ന തീരുമാനത്തിൽ അയാൾ എത്തിച്ചേർന്നു.

വീണ്ടും വാഹനവിൽപ്പനക്കാരനെ മായജൻ സമീപിക്കുന്നു. അപ്പോഴും അയാൾ ഔദാര്യത്തോടെ മായജനെ സഹായിച്ചു. ഇപ്പോൾ അയാൾ രണ്ടു വാഹനങ്ങളുടെ ഉടമസ്ഥനാണ്. അനേകം പശുക്കളുണ്ടെങ്കിലും പുതിയങ്കംതറയിൽ ആർക്കും അയാൾ പാൽ വിറ്റില്ല. വേണ്ടപ്പെട്ടവരുമായുള്ള ഇടപാടുകൾ നഷ്ടത്തിലാകുമെന്ന് അയാൾ കരുതി.

മാസം തികഞ്ഞപ്പോൾ മായജന് പാൽ സൊസൈറ്റിയിൽനിന്ന് കൈനിറയെ പണം കിട്ടി. സുബ്രഹ്മണ്യർക്ക് പലിശയും വാഹനങ്ങൾക്ക് ഗഡുസംഖ്യകളും കൊടുത്തപ്പോഴും അയാളുടെ കയ്യിൽ പണം മിച്ചമുണ്ടായി. എടുത്തുചാടി എന്തെങ്കിലും ചെയ്താൽ അബദ്ധത്തിൽപ്പെടുമെന്നു കരുതിയ അയാൾ പണം പാലക്കാട്ടെ ബാങ്കിൽ നിക്ഷേപിച്ചു. സ്വത്തു വാങ്ങാനുള്ള ആർത്തികൂടിയതോടെ അയാൾ ആലത്തൂരിലെ സ്വകാര്യ ചിട്ടിയിൽ ചേർന്ന് രണ്ടുലക്ഷം വിളിച്ചെടുത്തു. കൂടാതെ സർക്കാർ വക ചിട്ടിയിൽനിന്നും രണ്ട് ഉദ്യോഗസ്ഥൻമാരുടെ ജാമ്യത്തിന് അയാൾ ഒരുലക്ഷം സംഘടിപ്പിക്കുകയും ചെയ്തു. ആലത്തൂരിലും പരിസരത്തുമുള്ള സ്വകാര്യ

പണമിടപാടുകാരിൽനിന്നും അയാൾ പരമാവധി സംഖ്യയും കൈപ്പറ്റുകയുണ്ടായി.

ലക്ഷങ്ങൾ കയ്യിൽ എത്തിയപ്പോൾ അവയെ വിവിധ ബാങ്കുകളിൽ മായജൻ രഹസ്യമായി നിക്ഷേപിച്ചു.

പശുക്കളുടെ എണ്ണം കൂടിയതോടെ മായജന്റെ ദിവസങ്ങൾ കൂടുതൽ തിരക്കുപിടിച്ചതായി. എങ്കിലും അയാൾ രാഷ്ട്രീയപ്രവർത്തനത്തിൽനിന്ന് പിന്തിരിഞ്ഞില്ല. നാലുമണിക്ക് ഉണരുന്ന അയാൾ എട്ടുമണിവരെ ശങ്കരൻകുട്ടിയെ സഹായിക്കും. പിന്നീട് അയാൾ പാർട്ടി ഓഫീസിലേക്ക് കൃത്യനിഷ്ഠയോടെ പുറപ്പെടുന്നു.

സ്വകാര്യ പണമിടപാടുകാർക്കും ചിട്ടികൾക്കും പണം വീതിച്ചുകഴിഞ്ഞപ്പോൾ മായജന് പാൽസൊസൈറ്റിയിൽനിന്നു കിട്ടിയ സംഖ്യ മുഴുവൻ തീർന്നു. പിന്നീട് അയാൾ കുത്സിത നീക്കങ്ങളുമായി മുന്നേറുകയാണ്. തവണസംഖ്യകളെ മുടക്കിയ അയാൾ കക്ഷികളോട് പരമാവധി അപമര്യാദയായി പെരുമാറുകയായിരുന്നു. ഇടപാടുകാരുടെ ബന്ധം മുറിച്ച മായജൻ പിന്നീട് ആർക്കും പണം തരിച്ചുനൽകിയില്ല.

മായജൻ പശുക്കളെയെല്ലാം ഒന്നിച്ചുവിറ്റ് പണം ബാങ്കിലിട്ടു. വാഹനവില്പനക്കാരനോട് നഷ്ടക്കണക്കുകൾ നിരത്തി ഓട്ടോറിക്ഷയും മൊപ്പഡും തിരിച്ചുനൽകി. തുടർന്ന് മുൻകരുതലായി രാമൻനായരേയും ഗൗരിയമ്മയേയും ഉമയുടെ വീട്ടിലേക്ക് മാറ്റിതാമസിപ്പിച്ചു. കൂടാതെ വീട്ടിലെ വിലമതിപ്പുള്ള വസ്തുക്കളെ എല്ലാം വേണ്ടപ്പെട്ടവരുടെ വീടുകളിൽ അയാൾ രഹസ്യമായി സൂക്ഷിച്ചു. പണം നൽകിയവർ എന്തുവഴിയും സ്വീകരിക്കുമെന്ന് അറിയാവുന്നതുകൊണ്ട് അയാൾ എപ്പോഴും പാർട്ടിക്കാരുടെ കൂടെ നടന്നു. അയാളുടെ രാത്രിയിലെ കിടപ്പുപോലും അവരുടെ കൂടെയായിരുന്നു.

സുബ്രഹ്മണ്യയ്യരുടെ മകൻ ഹോട്ടലുടമയായ ശേഷാദ്രി ഇടപാടു തീർക്കണമെന്ന് ആവശ്യപ്പെട്ടുവന്നപ്പോൾ മായജൻ തന്റെ നിസ്സഹായതയെ വെളിപ്പെടുത്തി. പിന്നീട് വക്കീൽ നോട്ടീസുകിട്ടിയപ്പോൾ പാർട്ടിക്കാരായ സുഹൃത്തുക്കളുമായി അയാൾ ശേഷാദ്രിയുടെ ഹോട്ടലിലേക്ക് കയറിച്ചെന്നു. അനാവശ്യ കാരണങ്ങൾ കണ്ടെത്തി ബഹളംവെച്ച അവർ മേശകളും കസേരകളും നശിപ്പിച്ചു തുടങ്ങി. ഗതികെട്ട ശേഷാദ്രി മായജന്റെ കാലുപിടിച്ച് മാപ്പപേക്ഷിച്ചു.

“ബ്ലോക്ക് പ്രസിഡന്റും ഞാനും ഒപ്പിട്ട രേഖ നാളെത്തന്നെ തിരിച്ചേൽപ്പിക്കണം. അല്ലെങ്കിൽ ഇനിയും പലതും സംഭവിക്കും.”

ഹോട്ടൽ ഉടമയായ ശേഷാദ്രി പാർട്ടിക്കാരുമായി ഏറ്റുമുട്ടാൻ ഒരിക്കലും തയ്യാറായില്ല. മുതലും പലിശയും ഉപേക്ഷിച്ച അയാൾ മായജന് രേഖകൾ തിരിച്ചുനൽകി. വീണ്ടും ഇത്തരമൊരവസ്ഥയെ മായജൻ നേരിടുന്നുണ്ട്. ചിട്ടിപ്പണത്തിന്റെ തിരിച്ചടവിന് മുടക്കംവന്നപ്പോൾ ജാമ്യക്കാരായ സഹദേവന്റെയും രഘുനാഥന്റെയും ശമ്പളത്തിൽനിന്ന് പണം പിടിച്ചുതുടങ്ങി.

മായജൻ അവരോടും തന്റെ നിസ്സഹായതയെ അറിയിക്കുന്നു. അന്യനാടുകളിൽനിന്ന് വെറുംകയ്യോടെ വന്ന അവർ ഇരുനിലവീടും വാഹനങ്ങളുമായി സുഭിക്ഷമായി താമസിക്കുകയാണ്. കൈക്കൂലിക്കാരായ അവരെ നിയമത്തിന്റെ മുമ്പിൽ എത്തിക്കുമെന്നു പറഞ്ഞപ്പോൾ സ്വാഭാവികമായും അവർക്ക് നിശ്ശബ്ദരാകേണ്ടിവന്നു.

ഇത്തരം രീതികളെയാണ് മറ്റ് ഇടപാടുകാരോടെല്ലാം മായജൻ തുടർന്നത്.

ഇനി നമുക്ക് മായജന്റെ അയൽക്കാരനായ ശിവരാമൻനായരുടെ മകൻ രാജേന്ദ്രനെ ഈ കഥയിലേക്ക് കൊണ്ടുവരാം. മായജന്റെ അനുയായിത്തീർന്ന രാജേന്ദ്രൻ നേതാവിന്റെ മാർഗ്ഗത്തെ സ്വന്തം ജീവിതത്തിലേക്ക് പകർത്തുകയായിരുന്നു.

ആലത്തൂർ ടൗണിലെ പെട്ടിക്കടക്കാരനായ ശിവരാമൻനായർ തുച്ഛമായ വരുമാനംകൊണ്ടാണ് ജീവിതത്തെ ഒരുവിധം തള്ളിനീക്കുന്നത്. മുപ്പതുപറ നെൽകൃഷി ഉള്ളതുകൊണ്ട് യഥേഷ്ടം വെച്ചുവിളമ്പാൻ ശിവരാമൻനായർക്ക് കഴിഞ്ഞു. രാജേന്ദ്രന്റെ മൂന്നാംവയസ്സിലാണ് അമ്മ പാർവ്വതി മരിക്കുന്നത്. രണ്ടാനമ്മ മകനെ ഉപദ്രവിക്കുമെന്നു വിശ്വസിച്ച അയാൾ വീണ്ടും വിവാഹിതനാകുന്നില്ല. അമിതമായ വാത്സല്യത്തോടെയാണ് അയാൾ രാജേന്ദ്രനെ വളർത്തിയത്. അയാൾ അവന്റെ ഏത് ആഗ്രഹങ്ങളേയും പരമാവധി നടത്തിക്കൊടുക്കുകയും ചെയ്തു. വീട്ടിന് അടുത്തുള്ള എൽ.പി.സ്കൂളിലും ആലത്തൂർ ടൗണിലുള്ള യു.പി.സ്കൂളിലുമാണ് രാജേന്ദ്രൻ പഠിച്ചത്. ഒരേ ക്ലാസ്സിൽ രണ്ടുവർഷം ഇരുന്ന് അദ്ധ്യാപകരുടെ ദാക്ഷിണ്യത്തോടെ ജയിച്ച രാജേന്ദ്രൻ പത്താംതരം മുഴുമിപ്പിച്ചില്ല. ട്യൂട്ടോറിയലിൽ പഠിച്ച് രണ്ടുതവണ പരീക്ഷ എഴുതിയെങ്കിലും രാജേന്ദ്രൻ പത്തിന്റെ കടമ്പ കടക്കുന്നില്ല.

ജീവിതത്തോട് പ്രത്യേക താല്പര്യവും ലക്ഷ്യവും ഇല്ലാതെയാണ് രാജേന്ദ്രൻ ഓരോ ദിവസവും തള്ളിനീക്കിയത്. അതാതു നിമിഷങ്ങളിൽ ആഹ്ലാദത്തോടെ ജീവിക്കാനാണ് അയാൾ എപ്പോഴും ശ്രമിച്ചത്. മകൻ ആവശ്യങ്ങളുമായി സമീപിക്കുമ്പോൾ പരിമിതമായ സാഹചര്യമാണെങ്കിലും ശിവരാമൻനായർ അയാൾക്ക് പരമാവധി പണം നല്കി. രാജേന്ദ്രൻ ഉദാരമായി പണം ചെലവഴിച്ചപ്പോൾ പുതിയങ്കംതറയിലെ പല ചെറുപ്പക്കാരും അയാളുടെ സുഹൃത്തുക്കളായി.

വളരെ വൈകി എണീക്കുന്ന രാജേന്ദ്രൻ അച്ഛൻ ഉണ്ടാക്കിയ പലഹാരം കഴിച്ചതിനുശേഷം പുതിയങ്കംതറയിലെ ശിവക്ഷേത്രത്തിലേക്ക് പുറപ്പെടും. ആൽത്തറയിലെ സുഹൃത്തുക്കളുമായി ഉച്ചവരെ അയാൾ നേരം കളയും. പിന്നീട് അയാൾ ഊണിനായി ശിവരാമൻ നായരുടെ അടുത്തെത്തും. അന്നത്തെ ചെലവിനുവേണ്ട പണം അച്ഛനിൽനിന്ന് വാങ്ങിക്കുന്ന അയാൾ തുടർന്ന് സിനിമാ തിയ്യേറ്ററിൽ എത്തുന്നു.

ഇത്തരമൊരു സാഹചര്യത്തിൽ വളർന്ന രാജേന്ദ്രൻ മായജന്റെ അനുയായിയായിത്തീരുക സ്വാഭാവികമാണല്ലോ.

സമപ്രായക്കാരനായ മായജനുമായി രാജേന്ദ്രന് അടുത്ത ബന്ധമാണുള്ളത്. തന്റെ അസാധരണ സിദ്ധികളെക്കുറിച്ച് അതിഭാവുകത്വത്തോടെ അയാൾ രാജേന്ദ്രനോട് പറയുക പതിവാണ്. യാതൊരു മുതൽമുടക്കും കൂടാതെ മായജൻ സമ്പാദിച്ച പണത്തെക്കുറിച്ചുകേട്ടപ്പോൾ അയാളുടെ മാർഗ്ഗത്തെ പിന്തുടരാൻ രാജേന്ദ്രൻ നിശ്ചയിച്ചു.

അനേകം രാത്രികളിലെ ആലോചനക്കുശേഷം പെട്ടെന്നു പണമുണ്ടാക്കാനുള്ള മാർഗ്ഗം രാജേന്ദ്രന്റെ മുമ്പിൽ തെളിഞ്ഞു. ആലത്തൂരിലും പരിസരത്തിലും ഉള്ളവരെ ചേർത്ത് ഒരു ചിട്ടിക്കമ്പനി തുടങ്ങാനാണ് അയാൾ തീരുമാനിച്ചത്. ഒരുലക്ഷവും അഞ്ചുലക്ഷവും ഇരുപത്തയ്യായിരവും വീതമുള്ള ചിട്ടികളിലേക്ക് കച്ചവടക്കാർ ദിവസവും മറ്റുള്ളവർ ആഴ്ചതോറും പണം നൽകേണ്ടതാണ്. ചിട്ടിയോടൊപ്പം ഗൃഹോപകരണങ്ങൾക്കുവേണ്ട കുറിയും ആരംഭിക്കാൻ അയാൾ തീരുമാനിച്ചു. ഇരുപത്തിനാലു തവണ വീതമുള്ള ഗൃഹോപകരണപദ്ധതിയിൽ പണം അടച്ചാൽ മുഴുവൻ സംഖ്യക്കുള്ള സാധനങ്ങളും ലഭിക്കുന്നതാണ്. ഇടപാടുകാരെ ആകർഷിക്കാൻ വേണ്ടി മാസന്തോറും സൗജന്യസമ്മാനങ്ങളും നൽകും. മുന്നൂറു പേർ അംഗമാകുമ്പോൾ അന്യരുടെ കനത്ത സമ്പാദ്യമാണ് ചിട്ടിക്കമ്പനിയിൽ വന്നുചേരുക.

രാജേന്ദ്രന്റെ പ്രവർത്തനങ്ങൾക്ക് മായജൻ അകമഴിഞ്ഞ പിന്തുണയും ആശിർവ്വാദവും നൽകി. ഇടപാടുകാരനല്ലെങ്കിലും ചിട്ടിക്കമ്പനി ഉദ്ഘാടനം ചെയ്തതും ആദ്യവരിക്കാരനായതും ഗൃഹോപകരണപദ്ധതിയിലെ ആദ്യത്തെ പാസ്സ്ബുക്ക് കൈപ്പറ്റിയതുമെല്ലാം മായജനാണ്. മൂന്നു വിഭാഗങ്ങളായി മുന്നൂറ് പേരെ ചിട്ടിയിൽ ചേർക്കാൻ രാജേന്ദ്രൻ നിശ്ചയിച്ചു. പുതിയങ്കംതറയിലെ രണ്ട് ചെറുപ്പക്കാരെ അയാൾ സഹായികളായി തിരഞ്ഞെടുത്തു. പത്തുദിവസത്തെ അദ്ധ്വാനംകൊണ്ടുതന്നെ അവർ ചിട്ടികളിൽ മുഴുവൻ അംഗങ്ങളേയും ചേർത്തു. ഗൃഹോപകരണ പദ്ധതിയിലും ധാരാളം പേർ അംഗങ്ങളായി.

ആദ്യമാസത്തെ പിരിവുസംഖ്യ കയ്യിൽ കിട്ടിയപ്പോൾ വമ്പിച്ച തുകയെ കണ്ട് രാജേന്ദ്രന് അഭിമാനവും അമ്പരപ്പുമുണ്ടായി. ആറുമാസത്തോളം യാതൊരു മുടക്കവും കൂടാതെ അയാൾ ചിട്ടി നടത്തി. ഏഴാംമാസത്തോടെ അയാൾ മായജന്റെ മാർഗ്ഗത്തെ പൂർണ്ണമായും പിന്തുടരാൻ നിശ്ചയിച്ചു. ചിട്ടിക്കമ്പനി പൂട്ടി ജോലിക്കാരെ പിരിച്ചുവിട്ട അയാൾ തവണസംഖ്യകൾ പിരിക്കാതെ വീട്ടിൽത്തന്നെ ഇരുന്ന് ജനങ്ങളുടെ സമീപനത്തെ നിരീക്ഷിച്ചു.

രാഷ്ട്രീയ പിന്തുണയുള്ള മായജൻ പ്രസ്ഥാനത്തെ ഉപയോഗിച്ച് സമ്പന്നനായപ്പോൾ അയാളുടെ അനുയായിയായ രാജേന്ദ്രന് നേരിട്ട അത്യാഹിതത്തെ നമുക്ക് വിശദമായി പരിശോധിക്കാം.

ചിട്ടിക്കമ്പനി തകർന്ന വാർത്ത പരന്നതോടെ അടഞ്ഞുകിടന്ന ലോഡ്ജുമുറിയുടെ മുമ്പിൽ ക്രൗര്യത്തോടെ എന്തിനും സന്നദ്ധരായി ആൾക്കൂട്ടം നിന്നു. അവർ പൂട്ടുപൊളിച്ച് മുറിയിൽ കടക്കുകയും അലമാരകളും ഫാനുകളും മേശയും കസേരകളും കൈക്കലാക്കുകയും ചെയ്തു. പിന്നീടവർ ശബ്ദഘോഷങ്ങളോടെ പെട്ടിക്കടയുടെ മുമ്പിലെത്തി ശിവരാമൻനായരെ ആക്രമിച്ചു. തല്ലുകൊണ്ട് തളർന്നുവീണ അയാളെ എണീപ്പിച്ചു നിർത്തിയ അവർ കൈകൾ കൂട്ടിക്കെട്ടി പുതിയങ്കം തറയിലേക്ക് നടത്തിച്ചു. ഇതിനിടെ ചിലർ പെട്ടിക്കടയ്ക്ക് തീകൊളുത്തുകയും ചെയ്തു.

ജനത്തിന്റെ പ്രതികരണം അറിയാനായി വീട്ടിൽത്തന്നെ ഇരുന്ന രാജേന്ദ്രന്റെ മുമ്പിലേക്കാണ് ആൾക്കൂട്ടം ശിവരാമൻനായരുമായി വരുന്നത്. ശിവരാമൻനായരെ മുറ്റത്തേയ്ക്ക് തള്ളിയിട്ട അവർ ഉടനടി രാജേന്ദ്രനെ ആക്രമിച്ചുതുടങ്ങി. തല്ലുകൊണ്ട് അയാൾ തളർന്നുവീണപ്പോഴും ആൾക്കൂട്ടം പണം പിരിച്ചെടുക്കാനുള്ള വാശിയോടെ നിന്നു. ആൾക്കൂട്ടം വീണ്ടും ആക്രമിക്കാൻ തയ്യാറായപ്പോൾ ചെറുപ്പക്കാരൻ മുമ്പോട്ടുവന്നു പറഞ്ഞു:

"തല്ലിയതുകൊണ്ടോ കൊന്നതുകൊണ്ടോ നമ്മുടെ പണം തിരിച്ചു കിട്ടില്ല. ചിട്ടിയ്ക്ക് അടച്ച പണം തിരിച്ചുകിട്ടാനുള്ള വഴിയാണ് നമ്മൾ നോക്കേണ്ടത്. പണമില്ലെങ്കിൽ വസ്തുക്കൾ തന്നെങ്കിലും ഇടപാട് തീർക്കട്ടെ."

മുറ്റത്ത് തളർന്നു കിടന്ന ശിവരാമൻനായർ പതിഞ്ഞ സ്വരത്തിൽ പറഞ്ഞു:

"ഇവൻ പണമൊന്നും നശിപ്പിച്ചിട്ടില്ല. കുറിവിളിച്ചവർ പണം തരാനുണ്ട്. എല്ലാവർക്കും ഞങ്ങൾ അ

ടച്ച സംഖ്യ തരാം. പാടം വിറ്റെങ്കിലും എല്ലാവരുടെ ബാദ്ധ്യതയും ഞങ്ങൾ തീർക്കും."

അങ്ങനെ പറഞ്ഞ ശിവരാമൻനായർക്ക് മുപ്പത് പറ കൃഷിഭൂമി വിറ്റ് ബാദ്ധ്യതകളെല്ലാം തീർക്കേണ്ടിവന്നു.

മായജന്റെ മാർഗ്ഗത്തെ പിന്തുടർന്ന രാജേന്ദ്രൻ നിസ്സഹായതയും കൊണ്ട് വീർപ്പുമുട്ടി വീട്ടിൽത്തന്നെ വെറുതെ ഇരുന്നു. കൃഷിഭൂമിയും കടയും നഷ്ടപ്പെട്ട് ജീവിതം വഴിമുട്ടിയ ശിവരാമൻനായർ പിന്നീട് ഒരിക്കലും ആലത്തൂർ ടൗണിലേക്ക് മടങ്ങിച്ചെല്ലുന്നില്ല. അപമാനംകൊണ്ട് തകർന്ന അയാൾ ഒരു രാത്രി തൊടിയിലെ മൂവ്വാണ്ടൻ മാവിൽ തൂങ്ങിച്ചത്തു.

ശിവരാമൻനായർ ആത്മഹത്യചെയ്തപ്പോഴാണ് തന്റെ ബുദ്ധിശൂന്യതയേയും മറ്റൊരാളെ പിന്തുടർന്നാൽ സംഭവിക്കാവുന്ന ദുരന്തത്തേയും ക്കുറിച്ച് രാജേന്ദ്രൻ ചിന്തിച്ചത്. എങ്കിലും മായജനെ പിന്തുടരാൻ തന്നെയാണ് അയാൾ വീണ്ടും തീരുമാനിച്ചത്.

ഇനി നമുക്ക് വീണ്ടും മായജനിലേക്ക് മടങ്ങിവരാം.

നാട്ടുകാരുടെ പണം തന്റേതാക്കിയ മായജൻ ഒരുവർഷം പാർട്ടിപ്രവർത്തനത്തിൽ സജീവമായി ഏർപ്പെട്ടു. പിന്നീട് അയാൾ ആലത്തൂരിൽ പെട്രോൾബങ്ക് വാങ്ങിച്ച് സ്ഥലത്തെ പ്രമുഖനുമായിത്തീർന്നു. അതോടെ മായജന്റെ ജീവിതത്തിന് പ്രകടമായ മാറ്റങ്ങൾ ഉണ്ടായി. കച്ചവടത്തിലെ ലാഭനഷ്ടങ്ങൾ കണക്കാക്കിയ അയാൾ കൂടുതൽ വരുമാനത്തിനുവേണ്ടി രണ്ട് ടാങ്കർ ലോറികളും വാങ്ങിച്ചു. തുടർന്ന് അയാൾ ആലത്തൂരും പരിസരത്തുമുള്ള റേഷൻകടകളിലേക്ക് മണ്ണെണ്ണ വിതരണംചെയ്യാനുള്ള അവകാശവും നേടിയെടുത്തു. ഡീസലിലും പെട്രോളിലും മണ്ണെണ്ണ കലർത്തി വമ്പിച്ച ലാഭമുണ്ടാക്കാമെന്ന ലക്ഷ്യത്തോടെയാണ് അയാൾ മണ്ണെണ്ണ വിതരണാവകാശം നേടുന്നത്. രാഷ്ട്രീയക്കാരന്റെ മുഖമുള്ള മായജനെ അധികാരികൾക്ക് ലാഘവത്തോടെ കൈകാര്യം ചെയ്യാനാവില്ലല്ലോ.

പെട്രോൾബങ്കിന്റെ ഉടമയായി തിരക്കുപിടിച്ച് ജീവിക്കുമ്പോഴും മായജൻ പാർട്ടി പ്രവർത്തനം തുടർന്നു. ബ്ലോക്ക് പ്രസിഡന്റിന്റെ വിശ്വസ്തനാകാനും അയാൾ പ്രത്യേകം ശ്രദ്ധിച്ചു. തന്റെ ജീവിതത്തിന് ഉയർച്ചയും സുരക്ഷിതത്വവും നൽകുന്നത് പാർട്ടിയാണെന്ന് അയാൾക്ക് അറിയാം.

ഇക്കാലത്താണ് മായജന്റെ ജീവിതത്തിലേക്ക് വനജ കടന്നുവരുന്നത്. സ്വയം കാറോടിച്ച് പെട്രോൾബങ്കിലേയ്ക്ക് വരുന്ന അവളെ അയാൾ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. വനജയുടെ വശ്യമായ സൗന്ദര്യത്തിന് അപ്പുറത്തുള്ള സമ്പന്നമായ പശ്ചാത്തലമാണ് അവളുമായി കൂടുതൽ അടുക്കാൻ അയാളെ പ്രേരിപ്പിച്ചത്. ഡോക്ടർമാരായ മുരുകനാഥന്റേയും കാർത്ത്യായനിയുടേയും ഏകമകളാണ് വനജ. ഊട്ടിയിലെ പഠനത്തിനുശേഷം മദിരാശിയിൽനിന്ന് ഹോട്ടൽ മാനേജ്മെന്റിൽ ഉന്നതബിരുദം നേടിയ അവൾ ഇപ്പോൾ ആലത്തൂരിൽ വെറുതെ ഇരുന്ന് സമയം തള്ളിനീക്കുകയാണ്.

ഡോക്ടർ മുരുകനാഥനും ഡോക്ടർ കാർത്ത്യായനിയും സർക്കാർ ജീവനക്കാരാണെങ്കിലും നമുക്ക് അവരെ കാണാനുള്ള അവസരം ലഭിക്കുക വീട്ടിൽവെച്ചു മാത്രമാണ്. വീട്ടിൽ എപ്പോഴും രോഗികളുടെ വമ്പിച്ച തിരക്കായിരിക്കും. രോഗികളിൽനിന്നു വാങ്ങുന്ന പണത്തെ വനജയുടെ പേരിലാണ് അവർ കെട്ടിടങ്ങളിലും ഭൂമിയിലും നിക്ഷേപിക്കുന്നത്. കൂടാതെ പല ബാങ്കുകളിലും അവളുടെ പേരിൽ കനത്ത സംഖ്യകളുമുണ്ട്.

ഇതെല്ലാം വനജയിൽനിന്നും മറ്റു പലരിൽനിന്നുമായി മായജൻ മനസ്സിലാക്കി. പിന്നീട് അയാൾ വനജയുമായി ഗാഢബന്ധം പുലർത്താനുള്ള വഴികൾ തിരഞ്ഞു. സ്വാഭാവികമായും മായജന് വനജയുമായി കൂടുതൽ അടുക്കാനുള്ള അവസരവും ലഭിച്ചു. ഉന്നതബിരുദം നേടിയ അവൾ ആരുടേയും കീഴിൽ പണിയെടുക്കില്ലെന്നു തീരുമാനിച്ചതാണ്. അതുകൊണ്ട് സ്വന്തമായി അവൾ ഹോട്ടൽ തുടങ്ങാൻ ശ്രമിച്ചുതുടങ്ങി. ബാറും ലോഡ്ജുമുള്ള, ആർഭാടവും പ്രൗഢിയുമുള്ള ഹോട്ടലിന്റെ ഉടമയാകുക അവളുടെ ജീവിതലക്ഷ്യമായി. കടലാസുപണികൾ പൂർത്തിയാക്കി സർക്കാർ ഓഫീ

സുകളിൽ കയറിയിറങ്ങി തുടങ്ങിയതോടെ സ്ത്രീയുടെ പരിമിതികളെക്കുറിച്ച് അവൾക്ക് ധാരണയുണ്ടായി. വനജ സഹായത്തിനായി സമീപിച്ചപ്പോൾ കിട്ടിയ അവസരത്തെ ശരിയ്ക്കും ഉപയോഗിക്കാൻ മായജൻ തയ്യാറായി. ബാർ ലൈസൻസും ഹോട്ടൽ ലൈസൻസും കെട്ടിടംപണിയാനുള്ള അനുമതിയും നേടിയെടുക്കുക അയാളുടെ ഉത്തരവാദിത്തമായി.

ഗുരുകുലം സ്കൂളിന് സമീപം നാഷണൽ ഹൈവേയുടെ അരുകിലാണ് ഹോട്ടൽ പണിയാനുള്ള സ്ഥലം വനജ കണ്ടെത്തിയത്. ദീർഘദൂര യാത്രക്കാരെ ഹോട്ടലിലേക്ക് ആകർഷിക്കാനുള്ള തന്ത്രങ്ങളും അവൾ മനസ്സിൽ കണ്ടിരുന്നു. മായജൻ മുന്നിൽനിന്നതോടെ അധികാരികൾ പെട്ടെന്നുത്തന്നെ നടപടികൾ സ്വീകരിച്ചു തുടങ്ങി.

വളരെ കുറച്ചു മാസങ്ങൾ കൊണ്ടുതന്നെ കോൺട്രാക്ടർ ഹോട്ടലിന്റെ പണി പൂർത്തിയാക്കി. പിന്നീട് ബാർ ലൈസൻസ് നേടിയെടുക്കാൻ ബ്ലോക്ക് പ്രസിഡന്റും ജില്ലാ പ്രസിഡന്റുമായി മായജൻ തിരുവനന്തപുരത്തേക്ക് പുറപ്പെട്ടു. ഒരാഴ്ച തലസ്ഥാനത്തു തങ്ങിയ അവർ ബാർ ലൈസൻസുമായാണ് ആലത്തൂരിലേക്ക് മടങ്ങിവരുന്നത്.

അപ്പോഴേയ്ക്കും മായജനും വനജയും തമ്മിൽ ഗാഢമായ ഹൃദയബന്ധത്തിൽ എത്തിച്ചേർന്നിരുന്നു. ഹോട്ടൽമുറി താമസക്കാർക്ക് വാടകയ്ക്ക് കൊടുക്കുന്നതിന് മുമ്പായി മായജനും വനജയും പല പകലുകളിലും ഒന്നിച്ച് താമസിക്കുകയുണ്ടായി. മുമ്പ് പല സ്ത്രീകളുമായും ബന്ധപ്പെട്ടിരുന്ന അയാൾ വളരെയധികം ശ്രദ്ധയോടെയാണ് വനജയെ കൈകാര്യം ചെയ്തത്.

വകുപ്പുമന്ത്രിയാണ് ഹോട്ടൽ സ്നേഹരഥ്യ ഉദ്ഘാടനം ചെയ്തത്. അവരുടെ പ്രണയത്തിന്റെ ഓർമ്മക്കായി അത്തരമൊരു പേരു നിർദ്ദേശിച്ചത് മായജനാണ്.

ഹോട്ടൽ തുറന്നതിനുശേഷം ആറാംമാസമാണ് മായജന്റേയും വനജയുടേയും വിവാഹം ആലത്തൂർ രജിസ്റ്റർ ഓഫീസിൽവെച്ച് നടക്കുന്നത്. ഡോക്ടർമാരായ അവളുടെ അച്ഛനും അമ്മയും മായജനെ ഒരിക്കലും അംഗീകരിച്ചില്ല. അയാളുടെ കുടുംബപശ്ചാത്തലവും പൂർവ്വകഥകളും അറിയുന്ന അവർ മകൾക്ക് സമ്പന്നനായ ഒരു ഐ.എ.എസുകാരനെ കണ്ടെത്തിയിരുന്നു. പ്രണയത്തിന്റെ തീക്ഷ്ണതയിൽ മുഴുകിയ അവൾ മായജനെ ഒഴികെ മറ്റാരേയും ഭർത്താവായി സ്വീകരിക്കാൻ തയ്യാറായില്ല.

ആദ്യരാത്രിയും തുടർന്ന് പതിനഞ്ച് ദിവസവും മായജനും വനജയും ഹോട്ടലിൽത്തന്നെ താമസിച്ചു. പിന്നീട് വനജയുടെ പേർക്കുള്ള വീട്ടിലെ വാടകക്കാരെ ഒഴിപ്പിച്ച് അവർ പുതുതായി ജീവിതം ആരംഭിച്ചു. പ്രണയത്തിനുശേഷം ദാമ്പത്യത്തിലേക്ക് പ്രവേശിച്ചപ്പോൾ വിഭിന്ന വ്യക്തിത്വങ്ങളുടെ ഏറ്റുമുട്ടലുകൾ നടന്നെങ്കിലും മായജൻ അവസരത്തിനൊത്ത് പെരുമാറി.

വനജ നിർബ്ബന്ധബുദ്ധിയോടെ തീരുമാനങ്ങളിൽ ഉറച്ചുനിൽക്കുമ്പോൾ അയാൾ പ്രതിഷേധങ്ങളെ ഉള്ളിൽ അടക്കി നിശ്ശബ്ദനായി.

ബാഹ്യമായി ശാന്തമാണെങ്കിലും ആന്തരികമായി പ്രക്ഷുബ്ധമായിരുന്നു മായജന്റേയും വനജയുടേയും വിവാഹജീവിതം.

മായജനും വനജയും രാവിലെ ഒന്നിച്ചാണ് ഹോട്ടലിലേക്കും പെട്രോൾബങ്കിലേക്കുമായി കാറിൽ യാത്രപുറപ്പെടുക. വനജയെ ഹോട്ടലിൽ ഇറക്കുന്ന അയാൾ ഉച്ചയൂണിന് വീണ്ടും അവളുടെ അടുത്തെത്തും. പിന്നീട് വൈകീട്ട് വനജയെ വീട്ടിൽ എത്തിക്കുന്ന അയാൾ രാത്രിയാകുന്നതുവരെ പാർട്ടി ഓഫീസിലായിരിക്കും. ഇതെല്ലാം യാതൊരു മാറ്റങ്ങളുമില്ലാതെ തുടരുന്ന അയാളുടെ ദിനകൃത്യങ്ങളാണ്.

ആലത്തൂരിൽ ആദ്യമായാണ് നാല് നിലകളുള്ള ഹോട്ടലും ബാറും ഉണ്ടാകുന്നത്. ബാറിൽ എപ്പോഴും നല്ല തിരക്കായിരിക്കും. മുറികളും താമസക്കാരെക്കൊണ്ട് നിറഞ്ഞിരിക്കും. ഇത്തരമൊരു സാഹചര്യത്തിൽ സ്നേഹരഥ്യയുടെ സാമ്പത്തികസ്ഥിതി ഏറെ മെച്ചപ്പെടുമല്ലോ.

സാമ്പത്തികനില ഉയർന്നതോടെ മായജന്റെ ജീവിതരീതികൾക്കും അനേകം മാറ്റങ്ങൾ ഉണ്ടായി. ആലത്തൂരിലെ സമ്പന്നൻമാരും ഉയർന്ന ഉദ്യോഗസ്ഥരും അയാളുടെ പ്രിയപ്പെട്ടവരായി. തന്റെ ഇടപാടുകളെ എല്ലാം മായജൻ ഹോട്ടൽമുറിയിൽവെച്ചാണ് അവസാനിപ്പിക്കുക. പണത്തോടൊപ്പം മദ്യവും അത്യാവശ്യക്കാർക്ക് സ്ത്രീകളേയും അയാൾ സമ്മാനിച്ചു. സ്ത്രീകളുമായുള്ള ഇടപാടുകളെ അയാൾ തന്ത്രപൂർവ്വം വനജ അറിയാതെ മറച്ചുവെച്ചു.

വിവാഹം കഴിഞ്ഞ് ഒരു വർഷത്തിനുശേഷമാണ് വനജ ഗർഭിണിയാകുന്നത്. ഗർഭിണിയായി അഞ്ച് മാസം കഴിഞ്ഞപ്പോഴാണ് മുരുകനാഥനും കാർത്ത്യായനിയും അവളെ കാണാൻ വരുന്നത്. പിന്നീട് വനജ അച്ഛനേയും അമ്മയേയും കാണാൻ ഇടയ്ക്കിടെ വീട്ടിലേക്ക് പോയിത്തുടങ്ങി. ഗർഭിണിയായ വനജ സുഖപ്രസവത്തിനുവേണ്ടി ജീവിതക്രമങ്ങളെ ആകെ പുതുക്കിപ്പണിതു. ഗർഭാലസ്യം പാരവശ്യമായപ്പോൾ വീട്ടിൽതന്നെ ഇരുന്ന അവൾ ഹോട്ടലിന്റെ ചുമതലകളെ മായജനെ ഏൽപിച്ചു. പിന്നീട് അവൾ പ്രസവത്തിനു പോയപ്പോൾ സ്നേഹരഥ്യയുടെ നടത്തിപ്പിനുവേണ്ടി അയാൾ ദിവസം മുഴുവൻ ചെലവഴിച്ചു.

പ്രസവിച്ച് മാസങ്ങൾ കഴിഞ്ഞെങ്കിലും വനജ പിന്നീട് ഒരിക്കലും സ്നേഹരഥ്യയിലേക്ക് മടങ്ങിവരുന്നില്ല. മകനെ ലാളിച്ചും ശുശ്രൂഷിച്ചും ജീവിക്കാനാണ് അവൾ ആഗ്രഹിച്ചത്.

ഇക്കാലത്താണ് മായജന്റെ മനസ്സിൽ മറ്റൊരു ആശയം ഉയർന്നുവന്നത്. കേരളം മുഴുക്കെ നീളുന്ന ഹോട്ടൽ ശൃംഖല ആരംഭിക്കണമെന്നും അതിന് ആദ്യപടിയായി പാലക്കാട് ചന്ദ്രനഗറിൽ പുതിയൊരു ഹോട്ടൽ തുടങ്ങണമെന്നും അയാൾ തീരുമാനിച്ചു. അയാളുടെ തീരുമാനത്തെ വനജ

അമിതമായ സന്തോഷത്തോടെയാണ് സ്വീകരിച്ചത്. തുടർന്ന് അയാൾ ചന്ദ്ര നഗറിൽ നാഷണൽ ഹൈവേയ്ക്ക് സമീപം ഭൂമിവാങ്ങിച്ച് ബാർ ഹോട്ടൽ ആരംഭിക്കാനുള്ള നടപടികളുമായി മുന്നോട്ടുനീങ്ങി.

ആറുമാസം കഴിഞ്ഞപ്പോൾ മായജന്റെ സ്നേഹരഥ്യ ചന്ദ്രനഗറിൽ പ്രവർത്തനം ആരംഭിച്ചു. ഇത്തവണയും പാർട്ടിബന്ധങ്ങളെ ഉപയോഗിച്ചാണ് അയാൾ ബാർ ഹോട്ടലിനുള്ള ലൈസൻസ് നേടിയെടുക്കുന്നത്. രണ്ടു ഹോട്ട ലുകളുടെ ഉടമയായതോടെ മായജന് വിശ്രമിക്കാൻ കഴിഞ്ഞില്ല. എങ്കിലും അയാൾ ഇടവിട്ട ദിവസങ്ങളിൽ പാർട്ടി ഓഫീസിൽ സന്ദർശകനായി എത്തി. കീഴ്ജീവനക്കാരെ വിശ്വസിക്കാത്ത അയാൾ അവരുടെ നീക്കങ്ങളെ പ്രത്യേകം ശ്രദ്ധിച്ചു. അവസരം കിട്ടിയാൽ എല്ലാവരും മറ്റുള്ളവരെ ചവിട്ടു കല്ലാക്കി മുകളിലേക്ക് കയറിപ്പോകുമെന്ന് സ്വന്തം അനുഭവത്തിൽനിന്ന് മായ ജൻ മനസ്സിലാക്കി. അതുകൊണ്ട് ആരുടെ മുമ്പിലും ചവിട്ടുകല്ലാവാതിരി ക്കാൻ അയാൾ പ്രത്യേകം ശ്രദ്ധിച്ചു.

ഭക്ഷണത്തിനും താമസത്തിനും കനത്ത സംഖ്യ ഈടാക്കിയിരുന്ന തുകൊണ്ട് സമ്പന്നൻമാരാണ് സ്നേഹരഥ്യയുടെ ഇടപാടുകാർ. മധുവിധു ആഘോഷിക്കുന്ന ദമ്പതികളും നഗരത്തിൽ എത്തുന്ന ബിസിനസ്സുകാരും മായജന്റെ പതിവുകാരായി. കൂടാതെ സമ്പന്നരുടെ മക്കൾ രഹസ്യവേ ഴ്ചയ്ക്ക് വേണ്ടി സ്നേഹരഥ്യയെയാണ് പലപ്പോഴും താവളമാക്കിയിരുന്നത്.

കാമുകനുമായി രഹസ്യമായി ഹോട്ടലിൽ എത്തിയ യുവതിയാണ് മായജന്റെ ജീവിതത്തിൽ പുത്തൻ വഴിത്തിരിവുണ്ടാക്കുന്നത്. ആലത്തൂരിലെ ഹോട്ടൽ കൗണ്ടറിൽ ഇരുന്ന അയാൾ യുവാവും യുവതിയും റിസപ്ഷനി സ്റ്റുമായി സംസാരിക്കുന്നതിനെ ശ്രദ്ധയോടെ കേട്ടു. പിന്നീട് അവർ മുറി ആവശ്യപ്പെട്ടപ്പോൾ അയാളുടെ താല്പര്യം വർദ്ധിച്ചു. ചെറുപ്പത്തിന്റെ പ്രസ രിപ്പുള്ളവരാണ് അവരെങ്കിലും പ്രായത്തിന്റെ ഭയവിഹ്വലതകൾ അവരെ വേട്ട യാടിയിരുന്നു.

അശ്രദ്ധനായിരുന്ന മായജൻ അവർ മേൽത്തട്ടിലെ മുപ്പത്തിനാലാം നമ്പർ മുറിയിലേക്ക് പോകുന്നതിനെ പ്രത്യേകം ശ്രദ്ധിച്ചു. യുവതിയുടെ ചുവന്ന നിറവും മലർന്ന ചുണ്ടുകളുടെ വികാരതീവ്രതയും ഒതുങ്ങിയ ശരീ രഘടനയും അയാളുടെ പരിസരബോധത്തെ നശിപ്പിച്ചു. സ്വകാര്യമുറി യിൽച്ചെന്ന് ആത്മവീര്യത്തിനുവേണ്ടി മദ്യപിച്ച അയാൾ ധൃതിപിടിച്ച് മേൽത്തട്ടിലിലേക്ക് കയറിച്ചെന്നു. മുപ്പത്തിനാലാം നമ്പർ മുറിയിൽ തട്ടിവിളി ച്ചപ്പോൾ യുവാവ് പരിഭ്രാന്തിയോടെ വാതിൽ തുറന്നു. യുവാവിന്റെ മുഖഭാ വങ്ങളെ നിരീക്ഷിച്ച മായജൻ വളരെ പതുക്കെ പറഞ്ഞു:

"നിങ്ങളെ അന്വേഷിച്ച് ഒരാൾ റിസപ്ഷനിലുണ്ട്"

അതു കേട്ടപ്പോൾ യുവാവ് പെട്ടെന്നുതന്നെ മുറിയിൽ നിന്നിറങ്ങി പ്പോയി. പിന്നീട് മായജൻ വാതിൽ തുറന്ന് പെൺകുട്ടിയുടെ അടുത്തെത്തി. കട്ടിലിൽ ഇരുന്ന അവൾ എണീക്കാൻ ശ്രമിച്ചെങ്കിലും അയാൾ ആവേശ

ത്തോടെ അവളെ കടന്നുപിടിച്ചു. പ്രതിരോധിക്കാനുള്ള അവളുടെ ശ്രമങ്ങളെ തകർത്ത അയാൾ അവളിലേക്ക് ബലിഷ്ഠമായി പ്രവേശിച്ചുതുടങ്ങി. അവൾ ഉച്ചത്തിൽ നിലവിളിക്കാൻ ശ്രമിച്ചപ്പോൾ അയാൾ അവളുടെ വായയും തൊണ്ടയും അമർത്തിപ്പിടിച്ചു. വികാരങ്ങൾക്ക് അടിപ്പെട്ട് പെൺകുട്ടിയിലേക്ക് പ്രവേശിച്ചുകൊണ്ടിരുന്ന അയാൾ പെട്ടെന്നാണ് മരണത്തിന്റെ സാന്നിദ്ധ്യത്തെ തിരിച്ചറിഞ്ഞത്.

ആദ്യനിമിഷങ്ങളിൽ പരിഭ്രാന്തനായെങ്കിലും പിന്നീട് ആത്മനിയന്ത്രണത്തോടെയാണ് മായജൻ പ്രശ്നങ്ങളെ കൈകാര്യംചെയ്യുന്നത്. മേൽത്തട്ടിലേക്ക് ആരേയും അയയ്ക്കരുതെന്ന് റിസപ്ഷനിസ്റ്റിനോടു പറഞ്ഞ അയാൾ യുവാവിനെ ഉടനടിതന്നെ ആലത്തൂരിൽനിന്നും പറഞ്ഞുവിടണമെന്നും പണിക്കാരോട് നിർദ്ദേശിച്ചു. പിന്നീട് മായജനും വിശ്വസ്തരായ രണ്ടു പണിക്കാരും ചേർന്ന് യുവതിയെ ഫാനിൽ കെട്ടിത്തൂക്കി.

പിറ്റേന്ന് പത്രങ്ങളിൽ യുവതിയുടെ ആത്മഹത്യയെക്കുറിച്ച് വാർത്ത വന്നെങ്കിലും മായജന്റെ രാഷ്ട്രീയ സ്വാധീനവും പണവും സത്യത്തെ ഇരുട്ടിൽ ഒതുക്കി. മായജന്റെ സ്വഭാവവിശേഷങ്ങളെ അറിയുന്നവർ പത്രവാർത്തയെ വിശ്വസിക്കാൻ തയ്യാറായില്ല.

കൊലപാതകത്തെ ആത്മഹത്യയാക്കിത്തീർക്കാൻ വേണ്ടി ബദ്ധപ്പെട്ടു നടന്ന മായജൻ രണ്ടുദിവസം ഹോട്ടലിൽത്തന്നെ താമസിച്ചു. പിന്നീട് വീട്ടിൽ എത്തിയ അയാൾ വാതിൽ പൂട്ടിക്കിടക്കുന്നതു കണ്ട് കാറിൽ സൂക്ഷിച്ചുവെച്ച ഇണതാക്കോലെടുത്ത് പൂട്ടുതുറന്നു. വനജയെ ഫോണിൽ വിളിച്ചപ്പോൾ അവളുടെ പരുഷമായ വാക്കുകളെയാണ് അയാൾ കേട്ടത്.

"നിങ്ങളെക്കുറിച്ച് ഞാൻ വളരെ വൈകിയാണ് മനസ്സിലാക്കിയത്. ഇപ്പോൾ നിങ്ങളുടെ മനസ്സും ചിന്തയും എനിക്ക് വ്യക്തമായി അറിയാൻ കഴിയുന്നുണ്ട്. നിങ്ങൾ മനുഷ്യനെ സ്നേഹിക്കുന്നവനല്ലെന്ന് വളരെ വൈകിയാണ് ഞാൻ മനസ്സിലാക്കിയത്. എന്നേയും മകനേയും നിങ്ങൾ ഇനി അനാവശ്യമായി ശല്യംചെയ്യരുത്. ഞങ്ങളുടെ സ്വത്തെല്ലാം നിങ്ങൾതന്നെ അനുഭവിച്ചാൽ മതി".

മായജൻ ക്ഷമാപണത്തിലേക്ക് കടന്നപ്പോൾ വനജ കൂടുതൽ ക്രൗര്യത്തോടെ പറഞ്ഞു:

"കൊലപാതകത്തെ ആത്മഹത്യയാക്കാൻ നിങ്ങൾക്ക് കഴിയുമെങ്കിലും എന്റെ മുമ്പിൽ എക്കാലത്തും നിങ്ങൾ ഒരു കൊലപാതകിയാണ്. കൊലയാളിയായ ഭർത്താവിന്റെ കൂടെ കഴിയാൻ ഞാനൊരിക്കലും തയ്യാറല്ല."

തന്റെ തീരുമാനം ഉറച്ചതാണെന്ന് വനജ ഉടനടി മായജനെ ബോദ്ധ്യപ്പെടുത്തുകയും ചെയ്തു. വിവാഹബന്ധം വേർപ്പെടുത്താനുള്ള വക്കീൽ നോട്ടീസ് കിട്ടിയപ്പോൾ അയാൾ മന:ക്ലേശമില്ലാതെ രേഖകളിൽ ഒപ്പിട്ടു.

ഹോട്ടലും വീടും അയാൾക്കു നൽകിയ വനജ മകനുമായുള്ള മായജന്റെ ബന്ധവും രേഖാമൂലം അവസാനിപ്പിച്ചു. മകനെ വനജയ്ക്ക് വിട്ടുകൊടുക്കാൻ മായജന് യാതൊരു വിഷമവും ഉണ്ടായിരുന്നില്ല.

ദാരിദ്ര്യത്തിന്റെ ഉച്ചസ്ഥായിയിൽനിന്ന് അതിസമ്പന്നതയിലേക്ക് എത്തിയ മായജന് മന:സ്താപമില്ലാതെ വീണ്ടും ജീവിക്കാനായി. മായജനെ മാതൃകയാക്കിയ രാജേന്ദ്രനിലേക്ക് ഇനി നമുക്ക് വീണ്ടും മടങ്ങാം.

കൃഷിഭൂമിയും പെട്ടിക്കടയും അച്ഛനും നഷ്ടപ്പെട്ടതോടെ രാജേന്ദ്രന്റെ ജീവിതമാർഗ്ഗങ്ങൾ പൂർണ്ണമായും അടഞ്ഞു. ശിവരാമൻനായരുടെ ആത്മഹത്യയാണ് അയാളുടെ ജീവിതത്തെ കൂടിതൽ ക്ലേശിപ്പിച്ചത്. സ്വന്തം തെറ്റുകളെ ന്യായീകരിക്കാൻ അയാൾ വീണ്ടും മാതൃകാപുരുഷനെയാണ് ആശ്രയിച്ചത്.

ഒന്നും ചെയ്യാതെ വീട്ടിൽ ഇരുന്ന രാജേന്ദ്രൻ തേങ്ങവിറ്റ് അത്യാവശ്യങ്ങൾക്കുവേണ്ട പണം കണ്ടെത്തി. ഇളനീരുകൾപോലും വിറ്റുതീർന്നപ്പോൾ അയാൾ കച്ചവടക്കാർക്ക് മരങ്ങളേയും വിറ്റു. വിറ്റുതിന്ന് കാലംകഴിക്കാൻ അധികം വഹകൾ ഇല്ലാത്തതുകൊണ്ട് ജീവിക്കാൻ എന്തെങ്കിലും മാർഗ്ഗം കണ്ടെത്തണമെന്ന തീരുമാനത്തിൽ അയാൾ അവസാനം എത്തിച്ചേർന്നു.

ഒരിക്കൽ ആലത്തൂരിൽവെച്ച് രാജേന്ദ്രൻ പോസ്റ്റ്മാസ്റ്ററെ കണ്ടുമുട്ടി. രാജേന്ദ്രന്റെ കഷ്ടസ്ഥിതി അറിഞ്ഞ് പോസ്റ്റ്മാസ്റ്റർ അയാളെ താൽക്കാലിക പോസ്റ്റുമാനാക്കി. സ്ഥിരം പോസ്റ്റുമാൻ അവധിയിൽ പ്രവേശിക്കുമ്പോൾ സ്ഥലപരിചയമില്ലാത്ത വീടുകളിലേക്ക് തപാൽ ഉരുപ്പടികൾ എത്തിക്കുക കൂടുതൽ അദ്ധ്വാനമുള്ള ജോലിയാണ്. എങ്കിലും ജീവിക്കാൻ മാർഗ്ഗം കണ്ടെത്തിയെന്ന ആശ്വാസത്തോടെ അയാൾ ജോലിതുടർന്നു.

ഏകദേശം ആറുമാസം മാത്രമാണ് രാജേന്ദ്രൻ താൽക്കാലിക പോസ്റ്റുമാനായി ജോലിചെയ്തത്. പോസ്റ്റുമാൻ കേശവൻ വകുപ്പിൽനിന്ന് പിരിഞ്ഞപ്പോൾ പോസ്റ്റുമാസ്റ്റർ പ്രത്യേകം താല്പര്യമെടുത്ത് അയാളെ സ്ഥിരം പോസ്റ്റുമാനാക്കി. തപാൽ ഉരുപ്പടികളുമായി സൈക്കിളിൽ പോകുന്ന രാജേന്ദ്രന്റെ മനസ്സിൽ സാമൂഹ്യമാന്യതയും സമ്പത്തുമുള്ള മായജൻ ആർക്കും അനുകരിക്കാവുന്ന മാതൃകയായി അപ്പോഴും നിലനിന്നിരുന്നു. അയാളുടെ മാർഗ്ഗത്തെ സ്വീകരിക്കാൻ വിധിക്കപ്പെട്ടവനാണെന്ന തോന്നലാണ് രാജേന്ദ്രന്റെ ജീവിതത്തെ മുമ്പോട്ടു നയിച്ചത്.

സമ്പന്നനായി മായജനെ രാജേന്ദ്രൻ അനാവശ്യ കാരണങ്ങൾ കണ്ടെത്തി പലപ്പോഴും ചെന്നുകണ്ടു. മായജൻ അയാളോട് മാത്രമാണ് മനസ്സുതുറന്ന് സംസാരിക്കുക. അത്യധികം രഹസ്യമായ ഇടപാടുകളെ കുറിച്ചുപോലും തന്നെ ആരാധിക്കുന്ന രാജേന്ദ്രനോട് അയാൾ പറയും. യുവതിയുടെ കൊലപാതകം ആത്മഹത്യയായിത്തീർന്നതിനെക്കുറിച്ചും അയാൾ രാജേന്ദ്രനോട് വിസ്തരിച്ച് പറഞ്ഞിരുന്നു. മായജന്റെ സ്ത്രീകളുമായുള്ള

ബന്ധത്തേയും എന്തും ചെയ്യാൻ മടിക്കാത്ത പ്രകൃതത്തേയും രാജേന്ദ്രൻ അഭിമാനത്തോടെയാണ് കണ്ടിരുന്നത്.

സ്വതവേ ലജ്ജാലുവായ രാജേന്ദ്രൻ മായജനെപിന്തുടരാൻ നിശ്ചയിച്ച് ചില സ്ത്രീകളുമായി ബന്ധപ്പെടാൻ ശ്രമിച്ചതാണ്. സ്ത്രീകളോട് മുഖാമുഖം നിന്ന് സംസാരിച്ചു തുടങ്ങുമ്പോഴേയ്ക്കും അയാളുടെ ശരീരം മുഴുവൻ വിറച്ചുതുടങ്ങും. തൊണ്ടയിൽനിന്ന് അവ്യക്തമായ ശബ്ദങ്ങൾ മാത്രമാണ് പുറത്തേക്ക് വരുക. പരിഭ്രമിച്ച് സമനിലതെറ്റുന്ന അയാൾ പിന്നീട് സ്ത്രീകളുടെ മുമ്പിൽനിന്ന് രക്ഷപ്പെടുകയാണ് ചെയ്യുക.

ലജ്ജാശീലത്തെ ഇല്ലാതാക്കാനായി രാജേന്ദ്രൻ ഒരിക്കൽ വേശ്യയുമായി പാലക്കാട്ടെ ലോഡ്ജിൽ തങ്ങുകയുണ്ടായി. അവൾ മുൻകൈ എടുത്ത് പ്രവർത്തിച്ചുതുടങ്ങിയെങ്കിലും വികാരശൂന്യനായ അയാൾ മരവിച്ച ശരീരത്തോടെ മുറിയിൽനിന്നിറങ്ങി നടന്നു. പല സ്ത്രീകളുമായി ബന്ധപ്പെടുന്ന മായജനെക്കുറിച്ചോർക്കുമ്പോൾ അയാൾക്ക് അത്യധികം ബഹുമാനമാണ് തോന്നുക.

മായജന്റെ മാർഗ്ഗത്തെ പിന്തുടരാൻ നിശ്ചയിച്ച രാജേന്ദ്രന് പെട്ടെന്നുത്തന്നെ അതിനുള്ള അവസരമുണ്ടായി. വാവുമലയുടെ അടിവാരത്തിലേക്ക് കത്തുകളുമായി പുറപ്പെട്ട അയാൾ മേൽവിലാസക്കാരനെ തിരഞ്ഞ് പങ്കുണ്ണിയുടെ വീട്ടിൽ എത്തി. സ്ഥലത്ത് പങ്കുണ്ണി ഇല്ലെന്ന് ബോദ്ധ്യപ്പെട്ടെങ്കിലും അയാൾ വാതിൽ തട്ടിവിളിച്ചു. പങ്കുണ്ണിയുടെ മകൾ മീനാക്ഷി പുറത്തേക്കുവന്നപ്പോൾ രജിസ്റ്റർ കത്തിനെക്കുറിച്ച് അയാൾ അവളോട് പറഞ്ഞു. ഇതിനിടെ മീനാക്ഷി വീട്ടിൽ തനിച്ചാണെന്ന് അയാൾ മനസ്സിലാക്കി.

വാതിൽ അടച്ച് മീനാക്ഷി തിരിച്ചു നടന്നപ്പോൾ വീടുവലംവെച്ച രാജേന്ദ്രൻ പിൻവാതിൽ വഴി അകത്തേയ്ക്കു കടന്നു. രാജേന്ദ്രനെ കണ്ട് മീനാക്ഷി നിലവിളിക്കാൻ ശ്രമിച്ചപ്പോൾ അയാൾ അവളുടെ വായ അടച്ചുപിടിച്ചു. പിന്നീട് അയാൾ അവളെ ചുംബിക്കാൻ ശ്രമിച്ചെങ്കിലും മീനാക്ഷി പെട്ടെന്നുത്തന്നെ കുതറിമാറി. ഇര രക്ഷപ്പെടുന്നത് പൗരുഷത്തിന് അപമാനമാണെന്നു കരുതിയ അയാൾ അവളെ നിലത്തേയ്ക്ക് തള്ളിയിട്ടു. തുടർന്ന് അയാൾ മീനാക്ഷിയുടെ വസ്ത്രങ്ങളെ കീറിയെറിഞ്ഞ് അവളുടെ നഗ്നതയിലേക്ക് പ്രവേശിച്ചു. അപ്പോഴേയ്ക്കും പ്രതിരോധശ്രമങ്ങൾ എല്ലാം നശിച്ച മീനാക്ഷി മോഹാലസ്യത്തിലേക്ക് വീണ് നിശ്ശബ്ദയായി.

പിൻവശത്തെ വാതിൽവഴി പുറത്തേക്ക് ഇറങ്ങിയ രാജേന്ദ്രൻ പിന്നീട് ആർക്കും കത്തുകൾ നല്കാതെ പോസ്റ്റാഫീസിലേക്കുതന്നെ മടങ്ങി. എന്നാൽ മണിക്കൂറുകൾക്കകം അയാളുടെ ക്രൂരകൃത്യത്തിന് എതിരെ ആൾക്കൂട്ടം പ്രത്യാക്രമണം നടത്തി. വാവുമലയുടെ അടിവാരത്തിലെ ജനങ്ങൾ ഒന്നാകെ പോസ്റ്റോഫീസിലേക്ക് ഇരച്ചുകയറി. പോസ്റ്റോഫീസിന്റെ ചില്ലുകൾ തകർത്ത ആൾക്കൂട്ടം രാജേന്ദ്രനെ നിർദ്ദയം ആക്രമിച്ചു. തളർന്നു വീണ അയാളെ വടിയും കല്ലും ഉപയോഗിച്ച് വീണ്ടും ആക്രമിച്ചു.

പോസ്റ്റ്മാസ്റ്റർ ഫോണിൽ വിളിച്ചുപറഞ്ഞതോടെ പോലീസുകാർ രാജേന്ദ്രനെ ആശുപത്രിയിൽ എത്തിച്ചു.

മായജനെ മാതൃകാപുരുഷനാക്കി സ്വന്തം ജീവിതത്തെ ബലി നല്കിയ രാജേന്ദ്രനെക്കുറിച്ച് ഇനി നമുക്ക് കൂടുതൽ വിസ്തരിക്കേണ്ടതില്ല. ബലാൽസംഗത്തിന് വിധേയയായി ആശുപത്രിയിലെത്തിയ മീനാക്ഷിയിൽനിന്ന് പോലീസുകാർക്ക് വ്യക്തമായ തെളിവുകൾ ലഭിച്ചു. അവളെ പരിശോധിച്ച ഡോക്ടറും സംഭവത്തെ സാക്ഷ്യപ്പെടുത്തുന്നു.

അഞ്ച് വർഷത്തെ കഠിനതടവാണ് അയാൾക്ക് കോടതി വിധിച്ചത്. കോടതിക്കൂട്ടിൽ നിൽക്കുമ്പോഴും അയാൾക്ക് തന്റെ ഹീനമായ പ്രവർത്തിയെക്കുറിച്ച് കുറ്റബോധം തോന്നിയില്ല. മായജന്റെ മാർഗ്ഗത്തെ പൂർണ്ണമനസ്സോടെ പിന്തുടർന്നിരുന്നുവെങ്കിൽ യാതൊരു കുഴപ്പവും സംഭവിക്കില്ല എന്ന തോന്നലാണ് അപ്പോഴും അയാൾക്ക് ഉണ്ടായിരുന്നത്.

കഥ പറഞ്ഞുനിർത്തിയ പ്രപഞ്ചവൻ ഒരുനിമിഷം നിശ്ശബ്ദനായി. ക്ഷത്രജൻ തുടർന്നുപറഞ്ഞു:

മഹാത്മാക്കളെ പിന്തുടരുമ്പോൾ മഹത്വമാണ് സാധാരണക്കാരനു പോലും ലഭിക്കുക. ഹീന ജന്മങ്ങളെ മാതൃകയാക്കുമ്പോൾ ജന്തുക്കളുടെ പ്രാകൃത വികാരമാണ് അനുയായികളെ നയിക്കുക. അത്തരം അവസ്ഥയെയാണ് നമുക്ക് ഈ കഥയിൽ കാണാനായത്.

ക്ഷത്രജന്റെ കഥകേട്ട ആറാം പ്രതിമയുടെ മുഖത്ത് സംതൃപ്തിയും പുഞ്ചിരിയും നിറഞ്ഞു. ആറാംപ്രതിമയുടെ സൂക്ഷ്മഭാവങ്ങളെ ശ്രദ്ധിച്ച ക്ഷത്രജൻ വീണ്ടും കഥപറഞ്ഞുതുടങ്ങി.

## നാൽപ്പത്തിയേഴാമത്തെ കഥ : പുരാതന മുഹൂർത്തങ്ങൾ

പ്രപഞ്ചവൻ വീണ്ടും കഥപറഞ്ഞുതുടങ്ങി:

സാമ്പത്തികം സംസ്ക്കാരത്തെ സൃഷ്ടിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നവെന്ന യാന്ത്രിക നിലപാട് ഭാരതീയ സാഹചര്യങ്ങളിൽ തികച്ചും അപ്രസക്തമാണ്. പ്രാകൃത സാഹചര്യത്തിൽ ഉരുത്തിരിഞ്ഞ സാമ്പത്തിക ഘടന സംസ്ക്കാരത്തിന് കാരണമായി. പിന്നീട് സംസ്ക്കാരമാണ് സാമ്പത്തികഘടനയേയും സാമൂഹ്യഘടനയേയും നിർണ്ണയിച്ചത്. പ്രാകൃത അവസ്ഥയിലുണ്ടായ സാമ്പത്തികഘടനയേയും സാമൂഹ്യക്രമത്തേയും സംസ്ക്കാരത്തിന്റെ അധീശത്വം കാലാകാലങ്ങളായി പരിവർത്തനങ്ങളില്ലാതെ അടഞ്ഞ അവസ്ഥയിൽ നിലനിർത്തുകയാണ്. അതിന്റെ ദുരന്തങ്ങളാണ് നമുക്ക് എവിടേയും കാണാനാകുക.

ആധുനികഭാരതീയൻ വസ്ത്രധാരണത്തിലും പെരുമാറ്റത്തിലും നവീനനാണെങ്കിലും അയാളുടെ മനസ്സ് നൂറ്റാണ്ടുകളുടെ പ്രാചീനതയെയാണ് സംരക്ഷിക്കുന്നത്. ഇത്തരമൊരു അവസ്ഥയ്ക്കു കാരണം മതബോധം നിലനിർത്തിയ സാമൂഹിക സാംസ്ക്കാരിക അവസ്ഥയാണ്. വ്യക്തിയെ നിഷേ

ധിക്കുന്ന പാലക്കാടൻ തറക്കൂട്ടങ്ങൾ ഭാരതീയതയുടെ പ്രതീകമാണെന്നു പറയാം. വ്യക്തികളുടെ സർഗ്ഗാത്മകതയ്ക്കും കണ്ടെത്തലിനും പകരം സംഘടിതമായ ഉല്പാദനമാണ്; ജാതിപണിത്തരങ്ങളാണ്, ഭാരതീയതയുടെ സവിശേഷത.

വിവാഹിതയായി വടകരപ്പതിയിൽ എത്തിയ സുമതിയെക്കുറിച്ചു പറയുമ്പോൾ ആദ്യമായി അവളുടെ അച്ഛനായ ശാന്തന്റേയും മുത്തച്ഛനായ വേലായുധന്റേയും ജീവിതത്തിലേക്ക് നമുക്ക് പ്രവേശിക്കേണ്ടതുണ്ട്. പാലക്കാടൻ ഗ്രാമജീവിതത്തിന്റേയും വ്യക്തിത്വത്തിന്റേയും പരിച്ഛേദമാണ് സുമതി.

കടുക്കാംകുന്നിന്റെ ചുറ്റുപാടുകളെ നമുക്ക് ഇവിടെ പ്രത്യേകമായി എടുത്തുപറയേണ്ടതില്ല. ഒരു പാലക്കാടൻ ഗ്രാമത്തിന്റെ സവിശേഷതകൾ മുഴുവൻ കടുക്കാംകുന്നിനുണ്ട്. മലമ്പുഴയുടെ വശ്യസൗന്ദര്യം കടുക്കാംകുന്നിന്റെ സന്ധ്യകളെ കൂടുതൽ സുന്ദരമാക്കുന്നു.

കടുക്കാംകുന്നിലെ പ്രശസ്തമായ കർഷക കുടുംബത്തിലാണ് സുമതി ജനിച്ചത്. അവൾക്കു താഴെ വസുമതിയും സുമയും ശാന്തൻ-രാധ ദമ്പതികൾക്ക് മക്കളായി ഉണ്ടായി. ശാന്തൻ കടുക്കാംകുന്നിലെ കൂട്ടുപാതയിൽ ചെറിയൊരു പെട്ടിക്കട നടത്തുന്നു. കൂടാതെ അയാൾക്കു പതിനഞ്ച് പറ നെൽകൃഷിയുമുണ്ട്. ശാന്തനെക്കുറിച്ചു പറയുമ്പോൾ അച്ഛൻ വേലായുധനേയും അമ്മ മാധവിയേയും നമുക്ക് ഒഴിവാക്കാനാവില്ല. കാരണം വേലായുധന്റെ ദുരന്തത്തെ ശാന്തനും പിന്നീട് അയാളുടെ മക്കളും ഏറ്റുവാങ്ങുകയായിരുന്നു.

കടുക്കാംകുന്നിലെ നൂറ്റിഎൺപത് പറ നെൽകൃഷിയുടെ ഉടമയായിരുന്നു വേലായുധൻ. നാട്ടാചാരങ്ങളും വീട്ടാവശ്യങ്ങളും കഴിഞ്ഞാലും എല്ലാ വർഷവും പരമാവധി പണം കരുതലായി അയാൾ സൂക്ഷിച്ചിരുന്നു. ഒരു പാലക്കാടൻ സമ്പന്ന കർഷകന്റെ ജീവിതരീതിയും നാട്യങ്ങളും വേലായുധന് സമൂഹത്തിൽ മാന്യത നൽകി. ആറുജോഡി കാളകളും ആറ് പശുക്കളും നാല് എരുമകളും അയാളുടെ തൊഴുത്തിൽ നിറഞ്ഞുനിന്നു. ഭാരവണ്ടിയും സുഖയാത്രയ്ക്കുള്ള സവാരിവണ്ടിയും അയാളുടെ വീട്ടുമുറ്റത്ത് യാത്രകൾ കാത്തുകിടന്നു.

കൃഷിപ്പണി കഴിഞ്ഞാൽ പ്രാവുകളെ വളർത്തലും അവയെ പറപ്പിക്കലും വേലായുധന്റെ പ്രിയപ്പെട്ട വിനോദമായിരുന്നു. ആകാശത്തു പറന്ന് സന്ധ്യയോടെ തിരിച്ചെത്തുന്ന പ്രാവുകൾ ചിലപ്പോൾ പുതുതായി ഏതെങ്കിലും പ്രാവുകളേയും കൊണ്ടുവരും. അത്തരം അവസരങ്ങളെ പരമാവധി ആഘോഷമാക്കാൻ വേലായുധൻ എപ്പോഴും ശ്രമിച്ചു. തികച്ചും സാത്വികമായ ജീവിതമാണ് അയാൾ നയിച്ചിരുന്നത്. മാസത്തിൽ ഒരിക്കൽ പഴനിയിലേക്ക് അയാൾ കുടുംബസഹിതം പോകാറുണ്ട്. ദൈവവിശേഷങ്ങൾ ഇല്ലാത്ത ദിവസങ്ങളിൽ മാത്രമാണ് അയാൾ മത്സ്യമാംസങ്ങൾ കഴിച്ചിരുന്നത്.

ഇത്തരം സാഹചര്യത്തിൽ വളർന്ന വേലായുധന്റെ മക്കളും സാത്വികജീവിതത്തെയാണ് പിന്തുടർന്നത്. വേലായുധന് നാലുമക്കളാണ് ഉള്ളത്. മൂത്തത് തങ്കമ്മയും രണ്ടാമത്തേത് രുഗ്മണിയും. പിന്നീട് സത്യകലയും ശാന്തനുമാണ്. ആചാരക്രമങ്ങളെ നിഷ്ഠയോടെ കാത്തുവന്ന അയാൾ പ്രായപൂർത്തിയായതോടെ പെൺകുട്ടികളുടെ പഠിത്തം അവസാനിപ്പിച്ചു. ശാന്തന്റെ പഠിത്തത്തിൽ പ്രത്യേകം താല്പര്യം എടുക്കാത്ത അയാൾ മകൻ പാരമ്പര്യം അനുസരിക്കുന്ന നല്ലൊരു കൃഷിക്കാരനാകാനാണ് ആഗ്രഹിച്ചത്

ശാന്തന്റെ പതിനാലാം വയസ്സിലാണ് തങ്കമ്മയ്ക്ക് മുണ്ടൂരുകാരൻ ദിവാകരന്റെ വിവാഹാലോചന വരുന്നത്. മുണ്ടൂരിലെ പ്രമുഖ കർഷക കുടുംബത്തിൽ നിന്നുവന്ന ആലോചനയെ തള്ളിക്കളയാൻ വേലായുധൻ തയ്യാറായില്ല. ദിവാകരനെ കണ്ടപ്പോൾത്തന്നെ അയാൾ തങ്കമ്മയുടെ വിവാഹം മനസ്സിൽ ഉറപ്പിക്കുകയും ചെയ്തു. കുടുംബത്തിലെ ആദ്യത്തെ വിവാഹമായതുകൊണ്ട് ആഘോഷത്തോടെ കാര്യങ്ങൾ നടത്താനാണ് വേലായുധൻ ആഗ്രഹിച്ചത്. പെണ്ണുകാണലിനുശേഷം ഇടപാടുകളെ സംബന്ധിച്ച് സംസാരിച്ചു തുടങ്ങിയപ്പോൾ നാട്ടുപ്രമാണിമാരോട് വേലായുധൻ പറഞ്ഞു:

“നൂറുപവനും അമ്പതിനായിരവും തങ്കമ്മയ്ക്ക് തരാം. പിന്നെ ആചാരങ്ങളും ചടങ്ങുകളുമെല്ലാം മാന്യമായി നടത്താം.”

കഴിഞ്ഞ കുറേ വർഷങ്ങളായി തങ്കമ്മയുടെ വിവാഹത്തിനുവേണ്ടി വേലായുധൻ പണവും ആഭരണങ്ങളും കരുതിവെയ്ക്കുകയായിരുന്നു. ഓരോ വിളവെടുപ്പു കഴിയുമ്പോഴും അയാൾ രാധയുമായി തൃശൂരിലേക്കു ചെന്ന് കഴിയുന്നത്ര സ്വർണ്ണാഭരണങ്ങൾ വാങ്ങിക്കും. കൂടാതെ രാധയ്ക്കും അത്യാവശ്യത്തിന് ആഭരണങ്ങളുണ്ട്.

ദീർഘകാലമായി മുൻകരുതൽ നടത്തിയ വേലായുധൻ യാതൊരു മനഃക്ലേശവും ഇല്ലാതെയാണ് തങ്കമ്മയുടെ വിവാഹം നടത്തിയത്. എന്നാൽ പത്തുമാസം കഴിഞ്ഞ് തങ്കമ്മ പ്രസവത്തിന് വന്നപ്പോഴാണ് അയാൾക്ക് കുറച്ചെങ്കിലും സാമ്പത്തികബാദ്ധ്യത ഉണ്ടായത്. പ്രസവം കഴിഞ്ഞ തങ്കമ്മയേയും കുട്ടിയേയും ആചാരപ്രകാരം വീട്ടുപകരണങ്ങളും ആഭരണങ്ങളുമായി അയയ്ക്കാൻവേണ്ടി അയാൾക്ക് സുഹൃത്തായ കേശവനോട് ഇരുപത്തയ്യായിരം കടം വാങ്ങിക്കേണ്ടിവന്നു.

അടുത്തതായി കലക്ട്രേറ്റിലെ ക്ലാർക്കായ മണിയനാണ് രുഗ്മണിയെ വിവാഹം ആലോചിച്ചുവരുന്നത്. അവളുടെ നല്ല ഭാവിയെ കരുതി വേലായുധൻ ഉടനടിത്തന്നെ വിവാഹം നടത്താൻ തയ്യാറായി. കൊട്ടേക്കാട്ടുകാരനായ മണിയന് സർക്കാർ ഉദ്യോഗത്തിനു പുറമെ പാരമ്പര്യമായി കിട്ടിയ കൃഷിഭൂമിയുമുണ്ട്.

രുഗ്മണിയുടെ വിവാഹം നടത്താൻ നിശ്ചയിച്ച വേലായുധൻ അറുപത് പറ കൃഷി വിറ്റ് സാമ്പത്തിക പ്രശ്നങ്ങളെ താൽക്കാലികമായി പരിഹരിച്ചു. ആചാരങ്ങളെ മുറതെറ്റാതെ അയാൾ പാലിക്കുകയും ചെയ്തു. തങ്ക

മ്മയ്ക്ക് കൊടുത്തതുപോലെ നൂറുപവനും അമ്പതിനായിരം രൂപയുമാണ് രുഗ്മണിക്കും അയാൾ നൽകിയത്.

രുഗ്മണി ആദ്യപ്രസവത്തിന് എത്തിയപ്പോൾ ബാദ്ധ്യതകളുടെ ഭാരവുമായി വേലായുധൻ മകളെ സ്വീകരിച്ചു. ആചാരങ്ങളും സമ്പ്രദായങ്ങളും അനുസരിച്ച് രുഗ്മണിയെ പറഞ്ഞുവിട്ടതോടെ അയാൾ വീണ്ടും കടക്കാരനായി തീർന്നു. അന്യവീട്ടിൽ ജീവിക്കുന്ന മക്കൾ അപമാനിക്കപ്പെടരുതെന്നും പീഡിപ്പിക്കപ്പെടരുതെന്നുമാണ് അയാൾ എപ്പോഴും ആഗ്രഹിച്ചത്.

രുഗ്മണിയുടെ പ്രസവം കഴിഞ്ഞ് ആറുമാസം തികയുന്നതിനുമുമ്പെ സത്യകലയെ ആലോചിച്ച് ചെറുപ്പക്കാർ വന്നുതുടങ്ങി. മുണ്ടൂരിലെ പോലീസുകാരനായ കനകന്റെ കാർഷികപാരമ്പര്യത്തെയാണ് അയാൾ അഭിമാനത്തോടെ പരിഗണിച്ചത്. മറ്റൊരു മാർഗ്ഗവുമില്ലാത്തതുകൊണ്ട് വീണ്ടും അറുപതുപറ കൃഷിഭൂമി വിറ്റാണ് അയാൾ സത്യകലയുടെ വിവാഹം നടത്തുന്നത്.

ഇപ്പോൾ വേലായുധൻ അറുപതുപറ കൃഷിഭൂമിയുടെ ഉടമമാത്രമാണ്. പെൺമക്കളെ നല്ല നിലയ്ക്ക് വിവാഹം കഴിച്ച് അയച്ച അയാൾ മകന്റെ ഭാവിയെ ഓർത്ത് വല്ലാതെ വിഷമിച്ചു. ഇനി ശാന്തന് ജീവിക്കാൻ വേണ്ടി മറ്റെന്തെങ്കിലും മാർഗ്ഗം കണ്ടെത്തേണ്ടതാണ്.

ഇക്കാലത്താണ് തങ്കമ്മ വീണ്ടും ആവശ്യങ്ങളുമായി വേലായുധനെ സമീപിക്കുന്നത്. ദിവാകരന്റെ അനുജൻ പ്രഭാകരൻ തൃശ്ശൂർക്കാരിയെ നൂറ്റമ്പതുപവനും ഒരുലക്ഷം രൂപയുമായി വിവാഹം കഴിച്ചുകൊണ്ടുവന്നു. അതോടെ തങ്കമ്മയെ ഭർത്താവുപോലും അവഹേളിക്കുകയായിരുന്നു. നിരന്തരം ശല്യംചെയ്ത ദിവാകരനും അമ്മയും ഇനിയും അമ്പതു പവനും അമ്പതിനായിരവുമാണ് ആവശ്യപ്പെടുന്നത്.

തങ്കമ്മ ഒരാഴ്ചയോളം വീട്ടിൽനിന്നപ്പോൾ വേലായുധൻ പറഞ്ഞു:

"ഈ കുടുംബത്തിന്റെ അവസ്ഥ നിനക്കും അറിയാമല്ലോ. നാലാളുടെ മുമ്പിൽ തല നിവർത്തി നിൽക്കാനുള്ള ധൈര്യം ഇപ്പോൾ എനിക്കില്ല. പാരമ്പര്യത്തെ നശിപ്പിച്ചവനെന്ന പേരുമാത്രം എനിക്കു കിട്ടി. അറുപതുപറ കൃഷികൊണ്ട് ഒരുവിധം കഴിഞ്ഞുകൂടുന്നു. പെൺമക്കൾക്കുവേണ്ടി അതും വിൽക്കാൻ ഞാനൊരുക്കമാണ്. പക്ഷേ ശാന്തന്റെ കാര്യം. അവന് ദൈവം തന്നെ രക്ഷ."

അച്ഛന്റെ അവസ്ഥയെ തിരിച്ചറിഞ്ഞ തങ്കമ്മ പിറ്റേന്നുതന്നെ ഭർത്താവിന്റെ വീട്ടിലേക്ക് മടങ്ങിപ്പോയി. എങ്കിലും അവൾ ഇടയ്ക്കിടെ കടുക്കാംകുന്നിലേക്കുവന്ന് വീട്ടിൽ ആഴ്ചകളോളം താമസിക്കും. തങ്കമ്മയുടെ ദയനീയമായ അവസ്ഥകണ്ട് വേലായുധൻ വീണ്ടും കേശവനെ സമീപിച്ച് ഇരുപത്തയ്യായിരം രൂപ കടംവാങ്ങിച്ചു. പിന്നീട് അയാൾ തങ്കമ്മയുമായി ദിവാകരന്റെ അടുത്തെത്തി പണം ഏല്പിച്ചു മടങ്ങി.

രുഗ്മണിയും സത്യകലയും ഭർത്താക്കൻമാരുടെ നിർബ്ബന്ധത്തിനു വഴങ്ങി ഭാഗം ആവശ്യപ്പെട്ട് കോടതിയെ സമീപിച്ചപ്പോൾ ശാന്തന്റെ ജീവിതം വഴി അടഞ്ഞ് ഇരുണ്ടു. സ്ത്രീധനവും ആഭരണങ്ങളുമായി അമിതഭാരത്തോടെ ഇറങ്ങിപ്പോയ പെങ്ങൻമാർ ആചാരം തെറ്റിച്ച് കോടതിയെ സമീപിക്കുമെന്ന് ചിന്തിക്കാൻപോലും അയാൾക്കു കഴിഞ്ഞില്ല. കോടതിയും കേസ്സുകെട്ടുകളുമായി ജീവിതത്തെ അവസാനിപ്പിക്കാൻ മടിച്ച അയാൾ വക്കീലിന്റെ മദ്ധ്യസ്ഥതയിൽ പ്രശ്നങ്ങളെ ഒതുക്കിത്തീർത്തു.

പെങ്ങൻമാർക്ക് ഭാഗം കൊടുക്കണമെന്ന് ശാന്തൻ പറഞ്ഞപ്പോൾ വേലായുധൻ നിറഞ്ഞ കണ്ണുകളോടെ മകനെ നോക്കി. തൊണ്ട അടച്ച് ശബ്ദം പതറിയ അയാൾ ചോദിച്ചു:

"നിന്റെ ഗതി എന്താകും?"

"ഞാൻ എങ്ങനേയും ജീവിക്കാം. ആണിന് എന്തു പണിയും ചെയ്യാമല്ലോ? അന്യന്റെ വീട്ടിൽ കഴിയുന്ന അവർക്ക് സമാധാനമെങ്കിലും കിട്ടട്ടേ. എന്റെ പെങ്ങൻമാർക്ക് എന്റെ അവസ്ഥ അറിയാം. പക്ഷേ ഭർത്താക്കൻമാരെ അനുസരിക്കാതെ അവർക്ക് ജീവിക്കാൻ കഴിയില്ലല്ലോ? എനിക്കൊരു തെറ്റുപറ്റി. പഠിച്ചിരുന്നുവെങ്കിൽ എന്തെങ്കിലും ജോലികിട്ടിയേനെ."

ദു:ഖത്തോടെ ശാന്തൻ പറഞ്ഞപ്പോൾ അടക്കിപ്പിടിച്ച വേദന നിലവിളിയായി വേലായുധന്റെ തൊണ്ടയിൽനിന്ന് പുറത്തേക്കുവന്നു.

അവശേഷിച്ച കൃഷിഭൂമിയെ പത്തുപറ വീതം ഭാഗംവെച്ച ശാന്തൻ അവയെ പെങ്ങൻമാർക്ക് നൽകുകയും ചെയ്തു. വേലായുധനും രാധയ്ക്കും ശാന്തനും കൂടി ഇപ്പോൾ മുപ്പതുപറ കൃഷിയാണ് ഉള്ളത്. കൂടാതെ കനത്ത കടബാദ്ധ്യതകളും. ഭാഗം വാങ്ങിച്ച പെങ്ങൻമാർ അവയെ കുറഞ്ഞ വിലയ്ക്കു വിറ്റ് പണം ഭർത്താക്കൻമാരെ ഏൽപിച്ചു. കടബാദ്ധ്യതകൾ തീർക്കാൻവേണ്ടി ശാന്തനും പത്തുപറ കൃഷിഭൂമി വിറ്റു. പിന്നീട് പല രാത്രികളിലും ജീവിക്കാനുള്ള മാർഗ്ഗത്തിനുവേണ്ടി അയാൾ വഴികൾ തിരഞ്ഞുകിടന്നു. അവസാനം ശാന്തൻ കടുക്കാംകുന്നിലെ കൂട്ടുമൊക്കിൽ പെട്ടിക്കട ആരംഭിച്ചു.

ശാന്തന്റെ പെട്ടിക്കടയിൽ വഴിയാത്രക്കാർക്കുവേണ്ട ശീതളപാനീയങ്ങളും കുട്ടികൾക്കു വേണ്ട മിഠായികളും മാത്രമെ ഉണ്ടായിരുന്നുള്ളൂ. അടുത്തുതന്നെ സ്കൂൾ ഉള്ളതുകൊണ്ട് കുട്ടികളുടെ ആവശ്യം കണക്കാക്കിയാണ് അയാൾ കച്ചവടം നടത്തിയിരുന്നത്. സമ്പന്നതയുടെ അവശിഷ്ടങ്ങൾ മനസ്സിൽ ശേഷിക്കുമ്പോഴും പുതിയ സാഹചര്യവുമായി ശാന്തൻ പരമാവധി പൊരുത്തപ്പെട്ടു. കരുതലോടെ പണം ചെലവാക്കിയ അയാൾ സുഹൃത്ത് നടത്തിയ ചിട്ടിയിൽ ചേർന്ന് മിച്ചങ്ങളെ ശേഖരിച്ചുതുടങ്ങി. പിന്നീട് ചീട്ട് വിളിച്ചെടുത്ത അയാൾ അഞ്ചുപറ കൃഷിഭൂമി വാങ്ങിക്കുകയും ചെയ്തു.

ഇക്കാലത്താണ് വേലായുധൻ പെട്ടെന്ന് മരിക്കുന്നത്. ഈഴവരുടെ പൊങ്ങച്ചമുള്ള മരണാനന്തരചടങ്ങുകളെ സമ്പ്രദായങ്ങളെ ധിക്കരിക്കാതെ ശാന്തനും നടത്തി. സമുദായത്തിന്റെ ക്രമനിയമങ്ങളെ തെറ്റിക്കാനോ സാമൂഹ്യമാന്യതയെ തകർക്കാനോ അയാൾ ഒരിക്കലും ആഗ്രഹിച്ചില്ല. അതുകൊണ്ട് ചാവടിയടിയന്തിരത്തിനു ശേഷം പെങ്ങൻമാർ ചെമ്പുപാത്രങ്ങളുമായി പോയപ്പോൾ ശാന്തൻ വീണ്ടും കടക്കാരനായി. എങ്കിലും അയാൾ മന:സ്സാന്നിദ്ധ്യത്തോടെ കച്ചവടത്തിൽ കൂടുതൽ ശ്രദ്ധിച്ചു.

വേലായുധൻ മരിച്ച് ഒന്നരവർഷത്തിനുശേഷമാണ് ശാന്തൻ വിവാഹം കഴിക്കുന്നത്. അത്തിക്കോട്ടുകാരിയായ രാധികയെ പെണ്ണുകാണാൻ ചെന്ന അയാൾ സ്ത്രീധനത്തിനും ആഭരണത്തിനുംവേണ്ടിയാതൊന്നും പറഞ്ഞില്ല. എങ്കിലും ഇരുപതുപവനും പതിനായിരം രൂപയും രാധയുടെ അച്ഛൻ അയാൾക്കു നൽകി. എന്നാൽ വിവാഹത്തിനുവേണ്ടി അയാൾക്ക് കനത്ത സംഖ്യയാണ് ചെലവഴിക്കേണ്ടിവന്നത്. ബാങ്കിന് സ്ഥലം ഈടുവെച്ചാണ് ശാന്തൻ പണം സംഘടിപ്പിച്ചത്.

പെങ്ങൻമാർ ഭാഗം വാങ്ങിച്ചെങ്കിലും രക്തബന്ധത്തെ മുറിക്കാൻ ശാന്തൻ തയ്യാറായില്ല. അവരുടെ നിസ്സഹായതയെ അറിയുന്ന അയാൾ കുടുംബത്തിലെ വിശേഷങ്ങൾക്കെല്ലാം പെങ്ങൻമാരെ പ്രത്യേകം ക്ഷണിച്ചുവരുത്തി. ശാന്തനെ കാണുമ്പോൾ അവർ മനോവിഷമത്തെ കരഞ്ഞുതീർക്കുക പതിവാണ്.

വിവാഹിതയായി രണ്ടുവർഷം കഴിഞ്ഞാണ് രാധിക ഗർഭിണിയാകുന്നത്. സുമതിയുടെ വരവിനെ ആഹ്ലാദത്തോടെ ശാന്തൻ സ്വീകരിച്ചു. പ്രാരബ്ധങ്ങൾ ചുമന്നു തളർന്ന രാധികയുടെ അച്ഛൻ ആചാരങ്ങൾ പാലിക്കാൻ കഴിയാതെ വിഷമിക്കുന്നതു കണ്ടപ്പോൾ നാട്ടുകാരെ ബോദ്ധ്യപ്പെടുത്താൻ വേണ്ടി ശാന്തനാണ് പണമിറക്കിയത്.

പിന്നീട് രാധിക വസുമതിയേയും സുമയേയും പ്രസവിക്കുന്നു. മക്കളെല്ലാം പെണ്ണായപ്പോൾ ശാന്തന്റേയും രാധികയുടേയും മനസ്സ് ഇരുണ്ടു. ഭാവിയിൽ സംഭവിക്കാവുന്ന ദുരന്തത്തെ അവർ മുൻകൂട്ടി കാണുകയായിരുന്നു.

സുമതിയുടെ മൂന്നാം വയസ്സിലാണ് ശാന്തന്റെ അമ്മ രാധ മരിക്കുന്നത്. ബലിയടിയന്തരം കഴിഞ്ഞപ്പോൾ പെൺമക്കൾ അമ്മയുടെ ആഭരണങ്ങളുടെ അവകാശവുമായി എത്തി. കാഴ്കൾ കണ്ട് നിശ്ശബ്ദനായ ശാന്തൻ അവരുടെ തർക്കങ്ങളിൽ ഇടപെടാതെ വെറുതെ നിന്നു. അനാവശ്യമായ ശബ്ദകോലാഹലങ്ങൾ മരിച്ചവരുടെ ആത്മാവിന് ശാന്തി നൽകില്ലെന്ന് അയാൾ കരുതി.

ഇനി നമുക്ക് സുമതിയുടെ ജീവിതത്തിലേക്ക് മടങ്ങിവരാം.

ശാന്തന് മൂന്നു പെൺമക്കളാണ് ഉള്ളതെന്ന് നേരത്തെ പറഞ്ഞുവ

ല്ലോ. സുമതിയും വസുമതിയും സുമയുമാണ് അവർ. അവർ തമ്മിലുള്ള പ്രായവ്യത്യാസം രണ്ടുവയസ്സുകൾ മാത്രമാണ്. ഇപ്പോൾ സുമതിയ്ക്ക് ഇരുപത്തിരണ്ടു വയസ്സ് കഴിഞ്ഞിരിക്കുന്നു. ശാന്തന്റെ മൂന്നുമക്കളും ഇരുനിറക്കാരും ആരേയും പെട്ടെന്ന് ആകർഷിക്കുന്നവരുമാണ്. തീക്ഷ്ണമായ സൗന്ദര്യം അവർക്ക് ഇല്ലെന്നു പറയാം.

പതിനഞ്ചുപറ കൃഷിഭൂമിയുടേയും ഒരുപാട് കടബാദ്ധ്യതയുടേയും ഉടമസ്ഥനായി പെട്ടിക്കട നടത്തിയിരുന്ന ശാന്തൻ വളരെ ക്ലേശിച്ചാണ് ദിവസങ്ങൾ തള്ളിനീക്കിയത്. പെൺകുട്ടികൾ വളരുന്തോറും ശാന്തന്റേയും രാധികയുടേയും മനസ്സിൽ തീനാളങ്ങൾ കത്തിപ്പടർന്നു. മറ്റെല്ലാ അച്ഛനമ്മമാരെപ്പോലേയും മക്കളെ നല്ല നിലയിൽ വിവാഹം കഴിച്ച് കൊടുക്കാനാണ് അവരും ആഗ്രഹിച്ചത്. എന്നാൽ തീരാത്ത കഷ്ടപ്പാടുകളിൽപ്പെട്ട് മനസ്സും ശരീരവും ഒരുപോലെ മുരടിച്ച ശാന്തൻ പട്ടിണി കിടക്കാതിരിക്കാനാണ് രാവുപകൽ അദ്ധ്വാനിച്ചത്. സ്ത്രീധനവും മതിയായ ആഭരണങ്ങളുമില്ലാതെ ആരും മക്കളെ കൊണ്ടുപോകില്ലെന്ന് അയാൾക്കറിയാം. ആചാരങ്ങളും സമ്പ്രദായങ്ങളുമാണ് വ്യക്തിബന്ധങ്ങളെപ്പോലും നിർണ്ണയിക്കുന്നത്.

ബ്രോക്കർ ശിവരാമൻ കടയിലേക്ക് വന്നപ്പോൾ ശാന്തൻ അയാളെ സ്വീകരിച്ച് നന്നാരി സർബത്തു നൽകി സൽക്കരിച്ചു. ശാന്തന്റെ മക്കളുടെ വിവാഹത്തെക്കുറിച്ച് അന്വേഷിച്ച അയാൾ തന്റെ കൈവശമുള്ള രണ്ട് വരൻമാരെക്കുറിച്ച് വിശദമായി പറഞ്ഞു. സുമതിയുടേയും വസുമതിയുടേയും ഗ്രഹനിലകൾ അവരുടെ ജാതകങ്ങളുമായി ചേരുന്നുണ്ടെന്നും അയാൾ സൂചിപ്പിച്ചു. വടകരപ്പതി ഹൈസ്ക്കൂളിലെ പ്യൂണായ ഇന്ദ്രദാസനെ സുമതിക്കുവേണ്ടിയും അത്തിക്കോട് കോ-ഓപ്പറേറ്റീവ് ബാങ്കിലെ നാരായണനെ വസുമതിക്കുവേണ്ടിയും അയാൾ തിരഞ്ഞെടുത്തു. ഇന്ദ്രദാസന് അമ്മയും ഒരു പെങ്ങളും മാത്രമാണുള്ളത്. വിവാഹപ്രായം തികഞ്ഞ അവൾക്ക് പല ആലോചനകളും നടക്കുന്നുമുണ്ട്. നാരായണൻ കുടുംബത്തിലെ അവസാനത്തെ മകനാണ്. ഭാഗംവെയ്പ് കഴിഞ്ഞതിനാൽ അയാൾ മുപ്പതുപറ കൃഷിയുടെ ഉടമയുമാണ്. കൂടാതെ അത്തിക്കോട്ടിൽത്തന്നെ പത്ത് സെന്റ് ഭൂമി വാങ്ങിച്ച അയാൾ വീടുവെയ്ക്കാനുള്ള തയ്യാറെടുപ്പിലുമാണ്.

വിവരങ്ങൾ കേട്ടറിഞ്ഞ ശാന്തൻ വിവാഹാലോചനകളുമായി മുന്നോട്ടുനീങ്ങാൻ തീരുമാനിച്ചു. കടബാദ്ധ്യതകളെ ഓർത്ത് വിഷമിച്ചിരുന്ന അയാൾ മക്കളുടെ നല്ല ഭാവിക്കുവേണ്ടി വീണ്ടും എന്തും സഹിക്കാൻ സന്നദ്ധനായി. പെണ്ണുകണ്ടുപോയ ഇന്ദ്രദാസനും നാരായണനും എത്രയുംവേഗം വിവാഹം നടത്തണമെന്ന് ആവശ്യപ്പെടുകയും ചെയ്തു. രണ്ടു മക്കളേയും ഒരുമിച്ച് വിവാഹം കഴിച്ച് അയയ്ക്കുമ്പോൾ ചെലവുകൾ ചുരുങ്ങുമെന്ന കണക്കുകൂട്ടലോടെ ശാന്തൻ അവരുടെ വിവാഹ മുഹൂർത്തങ്ങൾ നിശ്ചയിച്ചു. സമ്പ്രദായപ്രകാരം പറഞ്ഞൂണിന് സ്ത്രീധനം നൽകി നാട്ടുകാരുടെ മദ്ധ്യത്തിൽ വാക്കുറപ്പിക്കേണ്ടതുണ്ട്. നാല്പതു പവനും ഇരുപത്തയ്യായിരം രൂപ

യുമാണ് അവർ ആവശ്യപ്പെട്ടത്. എങ്കിലും നീണ്ട വാക്കുതർക്കങ്ങൾക്കു ശേഷം മുപ്പതുപവനും പതിനയ്യായിരം രൂപയും സ്ത്രീധനമായി രണ്ടു പേർക്കും നൽകാമെന്ന് ശാന്തൻ സമ്മതിച്ചു.

മക്കളുടെ വിവാഹം നിശ്ചയിച്ച ശാന്തൻ പണത്തിനുവേണ്ടി പലരേയും സമീപിച്ചെങ്കിലും അവരെല്ലാം ഒരുപോലെ അയാളെ നിരാശപ്പെടുത്തി. എല്ലാ വഴികളും അടഞ്ഞപ്പോൾ കൈവശമുള്ള കൃഷി മുഴുവൻ വിറ്റ അയാൾ സുമതിയുടേയും വസുമതിയുടേയും വിവാഹങ്ങളെ അതിഗംഭീരമായി നടത്തി. കൃഷി വിറ്റെങ്കിലും ആഭരണങ്ങളുടെ കാര്യത്തിൽ പൂർണ്ണമായ വാക്കുപാലിക്കാൻ അയാൾക്ക് കഴിഞ്ഞില്ല. രണ്ടു മക്കൾക്കും ഇരുപത്തഞ്ചു പവൻ വീതം നൽകാനേ ശാന്തനു കഴിഞ്ഞുള്ളൂ. തന്റെ ദുരിതാവസ്ഥയെ മരുമക്കളോടു വിവരിച്ച അയാൾ അധികം വൈകാതെ ബാക്കി സ്വർണ്ണം തരാമെന്ന് പറഞ്ഞു.

ഇനി നമുക്ക് സുമതിയുടെ വിവാഹജീവിതത്തിലേക്ക് പ്രവേശിക്കാം.

ശാന്തൻ പൂർണ്ണമായും വാക്കുപാലിക്കാത്തതുകൊണ്ട് പേടിയോടെയാണ് സുമതി ഇന്ദ്രദാസന്റെ വീട്ടിലേക്ക് വലതുകാൽവെച്ച് കയറുന്നത്. വിവാഹത്തിന്റെ ആഘോഷങ്ങളെല്ലാം ഒഴിഞ്ഞ് അർദ്ധരാത്രിയോടെ ഇന്ദ്രദാസൻ മുറിയിലേക്കു കടന്നുവന്നു. കട്ടിലിൽ മുഷിഞ്ഞിരുന്ന സുമതി അയാളുടെ കാലുകളെ തൊട്ട് നമസ്ക്കരിച്ചു. അവളോട് യാതൊരു താല്പര്യവും പ്രകടിപ്പിക്കാതെ കട്ടിലിൽ കയറിക്കിടന്ന അയാൾ പെട്ടെന്നുതന്നെ ഉറക്കത്തിലേത്തു വീണു. മുറിയിൽ മദ്യത്തിന്റെ രൂക്ഷഗന്ധം വ്യാപിച്ചിരിക്കുന്നതായി സുമതി മനസ്സിലാക്കി.

തുടർന്ന് അടുത്ത രണ്ടു ദിവസങ്ങളിലും ഇത്തരം അനുഭവങ്ങളാണ് സുമതി നേരിട്ടത്. മൂന്നാം ദിവസം മുറിയിലേക്കു വന്ന അയാൾ അവളെ കടന്നുപിടിക്കുകയും കട്ടിലിലേക്ക് തള്ളിയിടുകയും ചെയ്തു. പിന്നീട് അയാൾ ബദ്ധപ്പാടോടെ അവളെ വിവസ്ത്രയാക്കിത്തുടങ്ങി. ഇന്ദ്രദാസൻ ഭർത്താവായതുകൊണ്ട് അയാളുടെ ആവശ്യങ്ങൾക്ക് വികാരശൂന്യതയോടെ സുമതി വഴങ്ങി. അയാൾ മുഖം അടുപ്പിക്കുമ്പോൾ മദ്യത്തിന്റെ നാറ്റംസഹിക്കാതെ അവൾ പലപ്പോഴും മുഖംതിരിച്ചു.

ഇന്ദ്രദാസന്റെ മദ്യപാനവും അതിക്രമങ്ങളും അവളുടെ ജീവിതത്തിന്റെ ഭാഗമായി. സുമതിയുടെ പ്രതീക്ഷകളും ഇരുണ്ടടങ്ങി.

ഒരാഴ്ച കഴിഞ്ഞപ്പോഴാണ് അമ്മായിയമ്മയായ കാത്തുവിന്റെ തനിനിറം സുമതി തിരിച്ചറിയുന്നത്. പതിവുതെറ്റിച്ച് ഇന്ദ്രദാസൻ നേരത്തെ വീട്ടിൽ എത്തിയപ്പോൾ വീട്ടുപണികൾ ധൃതിയിൽ ചെയ്തുതീർത്ത് അവൾ മുറിയിലേക്ക് പോവാൻ ഒരുങ്ങി. സുമതിയുടെ കൈക്കുപിടിച്ചു നിർത്തിയ കാത്തു ഇന്ദ്രദാസൻ കേൾക്കാൻവേണ്ടി ഉച്ചത്തിൽ പറഞ്ഞു:

"സ്വർണ്ണം മുഴുവൻ തന്നതിനുശേഷം നീ ഭാര്യയായി ജീവിച്ചാൽ മതി. മനുഷ്യരായാൽ വാക്കുപാലിക്കണം. ഒരാഴ്ചയ്ക്കുള്ളിൽ ബാക്കി

അഞ്ചുപവൻ തരാമെന്നാണ് നിന്റെ അച്ഛൻ പറഞ്ഞത്. ഇന്നത്തേയ്ക്ക് എട്ടു ദിവസമായി. മകളെ അന്യന്റെ കൂടെ പറഞ്ഞുവിട്ടാൽ മാത്രം പോര, അവൾക്ക് ജീവിക്കാനുള്ള വകകൂടി കൊടുക്കണം. സ്ത്രീധനം ഒരാണിന് വെറുതെ കിട്ടുന്നതൊന്നുമല്ല. തൊഴിലൊന്നുമില്ലാത്ത പെണ്ണിനേയും മക്കളേയും പുലർത്താനുള്ള ധനമാണത്. സ്ത്രീധനം തരാൻ കഴിവില്ലാത്തവർ പെൺമക്കളെ വീട്ടിലിരുത്തിയാൽ മതി.''

അന്ന് സുമതി ഇടനാഴിയിൽ പുല്പായ വിരിച്ചാണ് കിടന്നത്. പുല്പായയിൽ ഉറക്കംവരാതെ കിടന്ന അവൾ അച്ഛന്റെ ദയനീയമുഖത്തെ ഓർക്കുകയും തേങ്ങൽ അടക്കി കരയുകയും ചെയ്തു. തന്റെ കഷ്ടപ്പാടുകളെ ശാന്തനോടു പറഞ്ഞാലും പരിഹാരം കണ്ടെത്താനാവില്ലെന്ന് അവൾക്ക് അറിയാം.

ശാന്തൻ വാക്കുപാലിക്കാതായതോടെ സുമതിയുടെ ഓരോ ദിവസങ്ങളും കൂടുതൽ ഇരുണ്ടുതുടങ്ങി. കാത്തുവിന്റെ ശത്രുവായിത്തീർന്ന അവൾക്ക് പുലർച്ചെ മുതൽ അർദ്ധരാത്രിവരെ പണിയാണ്. മരപ്പേട്ടയിൽ നിന്ന് കാളവണ്ടിയിൽ ഉരുപ്പടികൾ വന്നപ്പോൾ മഴു നീട്ടിപ്പിടിച്ച കാത്തു അവയെ കത്തിക്കാൻ പാകത്തിൽ വിറകുകൊള്ളികളാക്കാൻ സുമതിയോട് പറഞ്ഞു. അവൾ പണിയെടുക്കുന്നതു നോക്കി കാത്തു നിൽക്കുകയും ചെയ്തു. മഴുവിൽ അമർത്തിപ്പിടിച്ച് ഉള്ളങ്കയ്യിൽ നീർപൊള്ളങ്ങൾ പൊന്തിയപ്പോഴും അവൾ വിറകുവെട്ടിക്കൊണ്ടിരുന്നു. പിന്നീട് നീർപൊള്ളങ്ങൾ പൊട്ടി വേദന പടർന്നപ്പോഴും അവൾ നിശ്ശബ്ദയായി പണിതുടർന്നു.

സ്കൂൾ അടുത്താണെങ്കിലും ഇന്ദ്രദാസൻ ഉച്ചയൂണിന് വീട്ടിൽ എത്താറില്ല. കാത്തുവും സുമതിയും ഒന്നിച്ചാണ് ഊണിന് ഇരിക്കുക. ഒരിക്കൽ ചോറുവിളമ്പി സുമതി ഉണ്ണാനിരുന്നപ്പോൾ കാത്തു അവളുടെ പാത്രത്തിലേക്ക് ധാരാളം വെള്ളം ഒഴിച്ചു. അവൾ മുഖമുയർത്തിയപ്പോൾ കാത്തു ശബ്ദമുയർത്തി പറഞ്ഞു:

"കഞ്ഞികുടിക്കാനുള്ള വകയെ നിന്റെയച്ഛൻ തന്നിട്ടുള്ളൂ. ഇനി മൂന്നുനേരം കഞ്ഞികുടിച്ചാൽ മതി. എല്ലാ വിവരവും നിന്റെയച്ഛന് എഴുത്. പറഞ്ഞ സ്വർണ്ണം തന്നതിനുശേഷം പലഹാരവും ചോറും തിന്നാൽ മതി.''

ശാന്തന് കത്തെഴുതിയ സുമതി ദുരിതങ്ങളെ മറച്ചുവെച്ച് ഇല്ലാത്ത ആഹ്ലാദങ്ങളെ നിരത്തി. കുറേ വൈകിയാണെങ്കിലും അച്ഛൻ വാക്കുപാലിക്കുമെന്ന് അവൾക്ക് ഉറപ്പുണ്ടായിരുന്നു.

കാത്തു പലപ്പോഴും വഴി തടഞ്ഞെങ്കിലും ചിലപ്പോൾ ഇന്ദ്രദാസൻ ആവേശത്തോടെ സുമതിയെ മുറിയിലേക്ക് കൊണ്ടുപോയി. ഭർത്താവിനെ കാണുമ്പോൾ അവളുടെ കണ്ണുനിറയുമെങ്കിലും അവഹേളനയും പുച്ഛവുമാണ് അയാൾ അവൾക്കു നൽകിയത്. മുറിയിൽ എത്തിയാൽ ഉടനടി അവളുമായി ബന്ധപ്പെടാനുള്ള ധൃതിയിലായിരിക്കും അയാൾ.

വിവാഹത്തിന്റെ ആദ്യമാസങ്ങളാണെങ്കിലും സുമതിക്ക് ലൈംഗികതയോട് വല്ലാത്ത വെറുപ്പാണ് തോന്നിയത്. ഇന്ദ്രദാസൻ ആവേശത്തോടെ നിർബ്ബന്ധിക്കുമ്പോൾ അവൾ അയാൾക്കുവേണ്ടി സന്നദ്ധയാകും.

ഇന്ദ്രദാസനോട് തന്റെ മനോവിഷമങ്ങളെ സുമതി അറിയിക്കുമ്പോൾ അയാൾ പതിവുപടി പറഞ്ഞുതുടങ്ങും:

"നിന്റെ അച്ഛന്റെ മഹത്വമൊന്നും എനിക്കു കേൾക്കണ്ട. എന്തുപറയണമെന്നും ചെയ്യണമെന്നും അമ്മയ്ക്ക് അറിയാം."

ഇക്കാലത്താണ് പാർവ്വതിക്ക് പോലീസുകാരനായ ശിവരാമന്റെ വിവാഹാലോചന വരുന്നത്. നാൽപ്പത് പവനും മുപ്പതിനായിരവുമാണ് അവർ ആവശ്യപ്പെട്ടത്. മുപ്പത് പവനിലും ഇരുപതിനായിരത്തിലും വിവാഹം ഉറപ്പിക്കാൻ ഇന്ദ്രദാസനു കഴിഞ്ഞു. വിവാഹത്തിന്റെ ബദ്ധപ്പാടുകളിലേക്ക് സ്വാഭാവികമായും സുമതിയും അകപ്പെട്ടു. നാട്ടുകാരേയും ബന്ധുക്കളേയും ക്ഷണിച്ചുതുടങ്ങിയപ്പോൾ വീട്ടുകാരെ വിളിക്കണമെന്ന അവളുടെ ആവശ്യത്തെ ആരും പരിഗണിച്ചതേയില്ല. കാത്തുദേഷ്യത്തോടെ അവളെ നോക്കിയപ്പോൾ ഇന്ദ്രദാസൻ പുച്ഛത്തോടെ പറഞ്ഞു:

"നിന്റെച്ഛനെ വിളിക്കണോ വേണ്ടയോ എന്ന് ഞങ്ങൾ തീരുമാനിക്കും. മാന്യൻമാരോടും തെണ്ടികളോടും എങ്ങനെ പെരുമാറണമെന്ന് ഞങ്ങൾക്ക് അറിയാം. നാളെ പണ്ടമെടുക്കാൻ പാലക്കാട്ടേയ്ക്കു പോണം. നിന്റെ സ്വർണ്ണവും കൊണ്ടുപോണം".

അതെന്തിനാണെന്ന് വസുമതി ചോദിക്കുന്നതിനുമുമ്പെ ഇന്ദ്രദാസൻ പറഞ്ഞു:

"പാർവ്വതിയ്ക്ക് മുപ്പതുപവൻ കൊടുക്കണം. അവളുടെ കഴുത്തിൽ അഞ്ചുപവനേ കാണൂ. നിന്റെ ആഭരണങ്ങളെയൊന്ന് തുടച്ചുമിനുക്കണം. ആരു കണ്ടാലും പുത്തൻ സാധനങ്ങളാണെന്ന് തോന്നണം."

ഇന്ദ്രദാസന്റെ മുഖഭാവങ്ങളെ കണ്ട സുമതി നിശ്ശബ്ദയായി.

പിറ്റേന്ന് രാവിലെത്തന്നെ സുമതിയുടെ ആഭരണങ്ങളുമായി ഇന്ദ്രദാസൻ പാലക്കാട്ടേയ്ക്ക് യാത്രയായി. ഇന്ദ്രദാസൻ നടന്നു മറയുന്നതു കണ്ടപ്പോൾ അച്ഛന്റെ ജീവരക്തമാണ് കൈമാറിയതെന്ന തോന്നലോടെ സുമതി അടുക്കളയിലേക്കു നടന്നു.

ഇപ്പോൾ സുമതി വിവാഹിതയായിട്ട് ഏഴുമാസം കഴിഞ്ഞിരിക്കുന്നു. പലതവണ വീട്ടിൽ പോകണമെന്ന് ആവശ്യപ്പെട്ടെങ്കിലും അവളുടെ വാക്കുകളെ ആരും ശ്രദ്ധിച്ചില്ല. ഇന്ദ്രദാസനോട് പറഞ്ഞപ്പോൾ അയാൾ ദേഷ്യപ്പെട്ട് ശാന്തനെ ശകാരിക്കുകയായിരുന്നു.

ഒരിക്കൽ ശാന്തനും രാധയും സുമതിയെ കാണാനായി വടകരപ്പതിയിലേക്ക് വന്നു. പടിയ്ക്കൽവെച്ചുത്തന്നെ കാത്തു അവരെ തടഞ്ഞു നിർത്തി. പവനെല്ലാം തന്നതിനുശേഷം മകളെ കണ്ടാൽ മതിയെന്നു കാത്തു

പറഞ്ഞപ്പോൾ അവർ നിറകണ്ണുകളോടെ തിരിച്ചുനടന്നു. അപമാനിതരായി പിന്തിരിഞ്ഞു നടക്കുന്ന അവരെ കണ്ട് സുമതി നിശ്ശബ്ദയായി കരഞ്ഞു. അടിമയുടെ നിസ്സഹായതയോടെ ജീവിച്ച അവളുടെ മുമ്പിൽ പ്രതീക്ഷകളില്ലാതെ ഭാവി ഇരുണ്ടുകിടന്നു.

നാട്ടുകാരുടെ സജീവസാന്നിദ്ധ്യത്തിൽ ആഘോഷത്തോടെയാണ് ശിവരാമനും പാർവ്വതിയും തമ്മിലുള്ള വിവാഹം നടന്നത്. സദ്യയും തേയിലസൽക്കാരവും കൂടാതെ വേണ്ടപ്പെട്ടവർക്ക് യഥേഷ്ടം മദ്യവും നൽകി ഇന്ദ്രദാസൻ പാർവ്വതിയുടെ വിവാഹത്തെ നാട്ടിലെ എടുത്തുപറയത്തക്ക സംഭവമാക്കി. വിവാഹം നിശ്ചയിച്ചതു മുതൽ സുമതിയ്ക്ക് മന:സ്സമാധാനത്തോടെ ഉറങ്ങാൻപോലും കഴിഞ്ഞില്ല. പുലർച്ചെ നാലുമണിതൊട്ട് അർദ്ധരാത്രിവരെ അവൾ നിരന്തരം പണിയെടുത്തുകൊണ്ടിരുന്നു.

ഇക്കാലത്താണ് സുമതി ഗർഭിണിയാകുന്നത്. അമ്മയാകുകയാണെന്ന് അവൾ പറഞ്ഞപ്പോൾ ഇന്ദ്രദാസൻ യാതൊരു ഭാവഭേദവുമില്ലാതെ അവളെ നോക്കിനിന്നു. പിന്നീട് അയാൾ മദ്യത്തിന്റെ ഗന്ധത്തോടെ അവളെ പ്രാപിക്കുകയും ചെയ്തു. വിവരം അറിഞ്ഞ കാത്തു സുമതിയെ വേദനിപ്പിക്കാനുള്ള മറ്റൊരു അവസരത്തെ കണ്ടെത്തി.

“നാട്ടുനടപ്പനുസരിച്ച് മകൾ ഗർഭിണിയായാലും മക്കളുണ്ടായാലും പെൺവീട്ടുകാർ ചില ആചാരങ്ങളെല്ലാം ചെയ്യണം. ചെറ്റകളുടെ വീട്ടിൽനിന്ന് പെണ്ണെടുത്താൽ നാട്ടുകാരുടെ മുമ്പിൽ മുഖം കാണിക്കാതിരിക്കാൻ തലയിൽ മുണ്ടിട്ടുനടക്കണം. കല്ല്യാണത്തിന്റെ ബാദ്ധ്യതയും ഇനിയും തീർന്നിട്ടില്ല. പിന്നെയല്ലേ കുട്ടിയുണ്ടായാലുള്ള ആചാരങ്ങൾ!”

ഇപ്പോൾ സുമതിയ്ക്ക് കാത്തുവിന്റേയും ഇന്ദ്രദാസന്റേയും ശകാരങ്ങളെ മന:ക്ലേശമില്ലാതെ സ്വീകരിക്കാനാകുന്നു. എങ്കിലും ഒറ്റപ്പെട്ട അവസരങ്ങളിൽ അവൾ മനോവിഷമങ്ങളെ കരഞ്ഞുതീർത്തു.

ഗർഭിണിയായ സുമതിയെ പ്രത്യേകം പരിഗണിക്കാത്ത കാത്തു ഇപ്പോഴും മൂന്നുനേരവും വെള്ളമൊഴിച്ച ചോറാണ് അവൾക്ക് നൽകുന്നത്. ആവശ്യത്തിന് ആഹാരവും പോഷകങ്ങളും ഇല്ലാതെ സുമതി നീണ്ടു മെലിഞ്ഞു വിളർത്തുതുടങ്ങി.

ഗർഭിണിയാണെന്ന് സുമതി എഴുതിയപ്പോൾ ശാന്തനും രാധയും വീണ്ടും വന്നെങ്കിലും കാത്തു അവരെ പടിയ്ക്കൽതന്നെ തടഞ്ഞുനിർത്തി. ഞായറാഴ്ചയിലെ അവധിയുമായി വീട്ടിലിരുന്ന ഇന്ദ്രദാസൻ കാഴ്ചകളെ കണ്ട് രസിച്ചതിനുശേഷം പറഞ്ഞു:

“മകളെ കാണാൻ വരുന്നവർ നാട്ടുമര്യാദകൾ ചെയ്തിരിക്കണം. അതു ചെയ്യാത്തവർ മകൾ ചത്തെന്നു കരുതിയാൽ മതി.”

അച്ഛനും അമ്മയും തലകുനിച്ചു നിൽക്കുന്നതു കണ്ടപ്പോൾ സുമതി അകത്തേക്കു നടന്ന് കട്ടിലിൽ വീണു കരഞ്ഞു.

ഗർഭിണിയായ സുമതിയെ ഏഴാംമാസം വീട്ടിലേക്കു കൊണ്ടുപോകാൻ വീണ്ടും ശാന്തനും രാധയും വന്നു. അപ്പോഴും അവരെ കാത്തു അതികഠിനമായി അപമാനിച്ചുവിട്ടു.

ഇക്കാലത്താണ് കാലപ്പഴക്കംകൊണ്ട് ജീർണ്ണിച്ച പുളിമരം കാറ്റത്ത് പുഴങ്ങി വീഴുന്നത്. വെട്ടുകാരെക്കൊണ്ട് തടിവെട്ടിച്ച് ചെറിയ കഷ്ണങ്ങളാക്കി കാത്തു ചായ്പിൽ വെച്ചു. പിറ്റേന്ന് അവൾ ഉച്ചയോടെ മഴുവുമായി സുമതിയുടെ അടുത്തെത്തി.

"ഗർഭിണികൾ വെറുതെ ഇരുന്നാൽ കുട്ടിയെ വയറുകീറി എടുക്കേണ്ടിവരും. മരക്കഷ്ണങ്ങളെ വിറകാക്കി ചായ്പിൽ വെയ്ക്ക്. മഴക്കാലം വന്നാൽ പച്ചവിറക് കത്തില്ല."

മഴു വാങ്ങിച്ച സുമതി തൊടിയിൽച്ചെന്ന് മരക്കഷ്ണങ്ങളെ വിറകുകളാക്കിത്തുടങ്ങി. ബലിഷ്ഠമായ നാല് മരത്തുണ്ടുകൾ വെട്ടുമ്പോഴേയ്ക്കും അവളാകെ തളർന്നു കിതച്ചു. മഴു മരത്തിലേക്ക് ശക്തിയോടെ താഴ്ത്തുമ്പോൾ അവളുടെ അടിവയറിൽനിന്ന് പുറപ്പെട്ട വേദന ശരീരത്തിലേക്ക് മുഴുവൻ വ്യാപിച്ചുതുടങ്ങി. അങ്ങനെ അധികനേരം വിറകുവെട്ടാൻ സുമതിക്ക് കഴിഞ്ഞില്ല. തളർന്ന് അവശയായ അവൾ മോഹാലസ്യപ്പെട്ട് പെട്ടെന്ന് നിലത്തേക്കു വീണു.

വളരെനേരം കഴിഞ്ഞ് തൊടിയിലെ നിശ്ശബ്ദത ശ്രദ്ധിച്ച കാത്തു സുമതിയെ തിരഞ്ഞെത്തി. കാത്തു നിലവിളിച്ചപ്പോൾ നാട്ടുകാർ ഓടിക്കൂടി സുമതിയെ വീട്ടിലേക്ക് എടുത്തുകിടത്തി. മണിക്കൂറുകൾ കഴിഞ്ഞാണ് അവൾ എണീറ്റിരുന്ന് സംസാരിച്ച് തുടങ്ങുന്നത്. സുമതിയുടെ ദയനീയത കണ്ട മാധവി കാത്തുവിനോടു പറഞ്ഞു:

"ദൈവത്തിനും കണ്ണും ചെവിയുമില്ലേ. മറ്റുള്ളവരെ ദ്രോഹിക്കാൻ ഈ തള്ളയെ എന്തിന് ഇനിയും ഭൂമിയിൽ ഇരുത്തണം."

ദേഷ്യത്തോടെ മാധവി പടിയിറങ്ങി നടന്നപ്പോൾ നാട്ടുകാർ അവളെ പിന്തുടർന്നു. മാധവിയെ നേരിടാൻ കഴിയാതെ ഇരുന്ന കാത്തു പെട്ടെന്നുത്തന്നെ സുമതിയുടെ നേർക്ക് തിരിഞ്ഞു. തലമുടിയിൽ പിടിച്ച് സുമതിയെ വലിച്ചിഴച്ച കാത്തു അവളുടെ മുതുകിൽ ആഞ്ഞു തല്ലിത്തുടങ്ങി.

"നാട്ടുകാരെക്കൊണ്ട് നീയാണിതു പറയിച്ചത്. കള്ളി ബോധം കെട്ടതുപോലെ കിടന്നതാണ്. മഹാപാപി നീ നന്നാവില്ല."

വീണ്ടും കാത്തു സുമതിയെ ആക്രമിച്ചുതുടങ്ങി.

കാത്തുവിന്റെ അതിക്രമത്തേയും സുമതിയുടെ നിസ്സഹായതയേയും കണ്ടാണ് ഇന്ദ്രദാസൻ വന്നതെങ്കിലും അയാൾ യാതൊന്നും പറയാതെ മുറിയിലേക്കു കയറി. ഇന്ദ്രദാസൻ ഉച്ചത്തിൽ വിളിച്ചപ്പോൾ കാത്തുവിന്റെ കയ്യിൽനിന്നു രക്ഷപ്പെട്ട സുമതി വെള്ളവും ഗ്ലാസ്സുമായി അയാളുടെ അടുത്തെത്തി. മേശപ്പുറത്ത് മദ്യക്കുപ്പിവെച്ച് ആഘോഷത്തിന് തയ്യാറെടുത്ത

അയാൾ യാതൊന്നും പറയാതെ മദ്യപിച്ചു തുടങ്ങി.

പിറ്റേന്ന് പുലർച്ചെ എണീറ്റ സുമതി സഞ്ചിയിൽ അത്യാവശ്യ വസ്ത്ര ങ്ങളെ നിറച്ച് വീട്ടിൽ നിന്നിറങ്ങി. യാത്രയ്ക്ക് വേണ്ട പണം അവൾ ഇന്ദ്രദാസന്റെ കുപ്പായകീശയിൽ നിന്നെടുത്തിരുന്നു. പാലക്കാട്ടെത്തിയ അവൾ ഉടനടിത്തന്നെ കടുക്കാംകുന്നിലേക്കുള്ള ബസ്സിൽ കയറി വീട്ടിൽ എത്തി.

സുമതി വരുന്നതുകണ്ട് അമ്പരന്ന രാധ മകളുടെ മുഖഭാവങ്ങളെ ക്കണ്ട് നിശ്ശബ്ദയായി. അമ്മയുടെ തോളിൽ തലചായ്ച്ച് സുമതി പൊട്ടിക്കരഞ്ഞപ്പോൾ രാധ പറഞ്ഞു:

"അമ്മയും പെണ്ണാണ് മോളേ. പെണ്ണിന്റെ തലവിധി അനുഭവിച്ചു തന്നെ തീർക്കണം."

വീട്ടിൽ എത്തിയപ്പോഴാണ് വസുമതിയുടെ വിശേഷങ്ങളെക്കുറിച്ച് സുമതി അറിയുന്നത്. ബാക്കി സ്വർണ്ണത്തിന്റെ കണക്കുതീർക്കാൻ ആവശ്യപ്പെട്ട് നാരായണൻ വസുമതിയേയും വീട്ടിലേക്ക് അയച്ചിരിക്കുകയാണ്. ബാങ്കിൽനിന്ന് ഒരുലക്ഷം കടമെടുത്തും വസുമതിയുടെ ആഭരണങ്ങൾ വിറ്റും വീടുപണിത നാരായണന് ഭാഗികമായി മാത്രമെ കെട്ടിടം നിർമ്മിക്കാനായുള്ളൂ. വീടുപണി തീരണമെങ്കിൽ ഇനിയും ഒരുലക്ഷം വേണം. അമ്പതിനായിരമെങ്കിലും വസുമതി വീട്ടിൽനിന്ന് വാങ്ങിക്കണമെന്നാണ് അയാൾ ആവശ്യപ്പെട്ടിരിക്കുന്നത്. കൂടാതെ ബാക്കി സ്വർണ്ണവും അവൾ ഉടനടി കൊണ്ടുവരേണ്ടതാണ്.

വസുമതി വീട്ടിൽവന്ന് മൂന്നുമാസം കഴിഞ്ഞെങ്കിലും നാരായണൻ ഇതുവരെ യാതൊരു അന്വേഷണവും നടത്തുന്നില്ല. വസുമതി ആഴ്ചതോറും കത്തുകൾ എഴുതുന്നെങ്കിലും അയാൾ ഒരു വരിപോലും മറുപടിയായി അയച്ചില്ല.

ഇത്തരമൊരു സാഹചര്യത്തിലേക്കാണ് സുമതി വന്നുകയറുന്നത്.

ഇനി നമുക്ക് ശാന്തന്റെ അവസ്ഥയെ പരിശോധിക്കാം.

കൃഷിഭൂമി വിറ്റ ശാന്തന് റേഷനരി വാങ്ങിക്കേണ്ട അവസ്ഥയാണ് വന്നുചേർന്നത്. പെട്ടിക്കടയിൽനിന്ന് വീട്ടുചെലവിനുവേണ്ട വരുമാനം പോലും ലഭിക്കാറില്ല. കഷ്ടിച്ചും വിഷമിച്ചുമാണ് ശാന്തനും രാധയും ദിവസങ്ങൾ തള്ളിനീക്കുന്നത്. വിവാഹിതരായ രണ്ടു മക്കളും കനത്ത ബാദ്ധ്യതകളുമായി വീട്ടിലേക്ക് മടങ്ങിവന്നിരിക്കുന്നു. പെട്ടിക്കടയിൽ നിന്നുള്ള വരുമാനംകൊണ്ട് അവരെ ഭർത്താക്കൻമാരുടെ അടുത്തേക്ക് തിരിച്ചയക്കാനും കഴിയില്ല. വിവാഹത്തിന് വാങ്ങിച്ച കടം പലിശസഹിതം പെരുകി വീടിന്റെ വിലയോളം എത്തുന്നു.

ഇത്തരമൊരു അവസ്ഥയിൽ അകപ്പെട്ട ശാന്തന്റെ മുമ്പിലേക്കാണ് ബ്രോക്കർ സുമയുടെ വിവാഹാലോചന എടുത്തിട്ടത്. വിവാഹ ബ്രോക്കറോട് തട്ടിക്കയറിയ ശാന്തൻ ഒരാഴ്ച വീട്ടിൽത്തന്നെ വെറുതെയിരുന്നു.

ഇപ്പോൾ അയാളുടെ വീട്ടിൽ അപൂർവ്വമായി മാത്രമാണ് വെയ്പുംതീനും നടക്കുന്നത്.

ഉച്ചയോടെ പാലക്കാട്ടേയ്ക്ക് പുറപ്പെട്ട ശാന്തൻ രാത്രി ഇരുണ്ടതിനുശേഷമാണ് വീട്ടിലേക്ക് മടങ്ങിയെത്തുന്നത്. അയാളുടെ കയ്യിലെ സഞ്ചിയിൽ കുറേ മധുരപലഹാരങ്ങളുമുണ്ടായിരുന്നു.

മക്കളേയും രാധയേയും അകമുറിയിലേക്കു വിളിച്ചിരുത്തിയ ശാന്തൻ തന്റെ വഴിയടഞ്ഞ ജീവിതത്തെ വിവരിച്ചതിനുശേഷം പറഞ്ഞു:

"ആത്മഹത്യയല്ലാതെ മറ്റൊരു മാർഗ്ഗവും നമ്മുടെ മുമ്പിലില്ല മക്കളെ. നിങ്ങൾ രണ്ടുപേർക്കുംവേണ്ടി വാങ്ങിച്ച കടംവീട്ടാൻ വീടു വിൽക്കേണ്ടിവരും. നിങ്ങളാകട്ടെ പണത്തിനും സ്വർണ്ണത്തിനുംവേണ്ടി എന്റെയടുത്തു തന്നെ എത്തി. സുമയെ വിവാഹം കഴിച്ചുവിടാൻ എനിക്കു കഴിയില്ല. കടയിൽനിന്ന് ജീവിക്കാനുള്ള വരുമാനവും കിട്ടുന്നുമില്ല. അച്ഛന് പ്രായമായി. ആത്മഹത്യചെയ്യാൻ മാത്രമെ എനിക്കു കഴിയൂ."

ശാന്തൻ പറഞ്ഞുനിർത്തിയപ്പോൾ അവരുടെ തൊണ്ടവരണ്ട് ശബ്ദങ്ങൾ അടഞ്ഞു.

സഞ്ചിയിൽനിന്ന് ലഡ്ഡുവും ജിലേബിയും എടുത്ത ശാന്തൻ മടിയിൽ കരുതിവെച്ച കുപ്പി തുറന്ന് ദ്രാവകം ഒഴിച്ചു. അവയെ കുഴച്ച് ഉരുളകളാക്കിയ അയാൾ മക്കൾക്കും രാധയ്ക്കും മധുരപലഹാരങ്ങൾ നൽകി. മൂന്നുവീതം ഉരുളകളാക്കിയ വിഷ പലഹാരത്തെയാണ് അയാൾ അവർക്ക് നൽകിയത്. നാലെണ്ണം ശാന്തനും കഴിക്കുകയുണ്ടായി.

ശാന്തന്റേയും രാധയുടേയും മക്കളുടേയും പ്രേതാത്മാക്കളെ നമുക്ക് എവിടേയും കണ്ടെത്താനാകും. മതത്തിന്റേയും ജാതിയുടേയും വേർതിരിവുകൾ ജീവിക്കുന്ന മനുഷ്യരെയാണല്ലോ ബാധിക്കുക.

കൊപ്പം എൽ.പി.സ്കൂൾ അധ്യാപകനായ ദിനേഷിന്റെ പ്രസിദ്ധീകരിക്കാത്ത പ്രബന്ധത്തെയാണ് ഇനി നമുക്ക് പരിശോധിക്കേണ്ടത്. ഒരു ചിത്രീകരണത്തോടെയാണ് ദിനേഷിന്റെ പ്രബന്ധം ആരംഭിക്കുന്നത്.

സ്ഥലം : മലമ്പുഴയ്ക്ക് അപ്പുറത്തുള്ള അകമലവാരം.

കാലം : അർവ്വാചീനമെന്നും പ്രാചീനമെന്നും പറയാം.

നാമിപ്പോൾ പ്രാചീനമായ ഒരാദിവാസി കുടുംബത്തിലേക്ക് കടന്നുചെല്ലുകയാണ്. സ്ത്രീയേയും അമ്മയേയും കേന്ദ്രീകരിച്ച ദായക്രമവും കാർഷികവ്യവസ്ഥിതിയുമാണ് അകമലവാരത്തിലെ ആദിവാസികൾക്ക് ഉള്ളത്. അമ്മയെ കേന്ദ്രീകരിച്ചാണ് കുടുംബസംവിധാനവും സാമ്പത്തികക്രമവുമെല്ലാം. അയഞ്ഞ ലൈംഗിക വ്യവസ്ഥിതി ആയതുകൊണ്ട് ദൃഢബന്ധമുള്ള ദാമ്പത്യബന്ധമല്ല അവരുടേത്. ശാരീരികമായ ആവശ്യങ്ങൾ ഉണരുമ്പോൾ സ്ത്രീ പുരുഷൻമാർ ഇണചേരുകയും അതോടെ അവരുടെ ബന്ധം അവസാനിക്കുകയുമാണ് പതിവ്. മക്കളുടെ അവകാശം അക്കാലത്ത്

അമ്മയ്ക്ക് മാത്രമാണ്. അമ്മയാണ് മക്കളെ പ്രസവിക്കുന്നതും വളർത്തി വലുതാക്കുന്നതും. പുരുഷന് മക്കളുമായി ഹൃദയബന്ധമോ അവകാശമോ ഇല്ല.

ശത്രുക്കളിൽനിന്ന് സമൂഹത്തെ രക്ഷിക്കുകയും വേട്ടയാടുകയും പുരുഷൻമാരുടെ കടമയാണ്. എങ്കിലും അകമലവാരത്തിൽ അമ്മയെ കേന്ദ്രീകരിച്ച കാർഷികസമൂഹത്തിൽ അവർക്ക് വലിയ പ്രാധാന്യമൊന്നുമില്ല.

സ്ത്രീകേന്ദ്രീകൃത സമൂഹത്തിൽ കാർഷികവിളകളേയും വളർത്തുമൃഗങ്ങളേയും സംരക്ഷിച്ചുവന്നത് സ്ത്രീകളാണ്. കൂട്ടപ്പുരകൾക്ക് അപ്പുറത്തുള്ള വളക്കൂറുള്ള മണ്ണിൽ കാട്ടുനെല്ല് വിതയ്ക്കുന്നതും കൊയ്യുന്നതും അവരാണ്. മക്കളുടെ അവകാശം അമ്മയ്ക്ക് ആയതുകൊണ്ട് ആൺമക്കൾ വേട്ടയാടി കൊണ്ടുവന്ന ഭക്ഷണം വിതരണം ചെയ്തിരുന്നത് അവരാണ്.

ഇനി നമുക്ക് റപ്പയുടെ കുടുംബത്തിലേക്ക് കടന്നുചെല്ലാം.

നാല്പതുതികഞ്ഞ റപ്പയ്ക്ക് മല്ലനെ കൂടാതെ മുത്തയും ആവുവുമാണ് എട്ടു പ്രസവിച്ചെങ്കിലും ഇപ്പോൾ അവൾക്കുള്ളത്. മൂത്തമകൻ മല്ലന് പത്തൊമ്പത് വയസ്സും അതിനുതാഴെയുള്ള മുത്തയ്ക്ക് പതിനാറും ആവുവിന് പതിനാലുമാണ്.

പുലർച്ചയോടെ മല്ലൻ കൂട്ടപ്പുരകളിലെ മറ്റു ചെറുപ്പക്കാരുടെകൂടെ അമ്പും വില്ലുമെടുത്ത് വേട്ടയാടാനായി പോകും. കണ്ണും ചെവിയും ഒരേ സമയം സജ്ജമാക്കേണ്ടതും ശത്രുവിനെ നേരിടാൻ പ്രായോഗികമായ അറിവു വേണ്ടതുമായ വേട്ടയാടലിൽ ചിലപ്പോൾ അത്യാഹിതവും അപകടമരണവും സംഭവിക്കാറുണ്ട്. സംഘത്തിലെ മുതിർന്നവരുടെ നിർദ്ദേശങ്ങളെ അനുസരിക്കുന്ന അവർ അപകടങ്ങളിൽ പെടാതെ ഇരയുമായി കൂട്ടപ്പുരകളിലേക്ക് സന്ധ്യയോടെ തിരിച്ചെത്തും.

അന്ന് ആഘോഷത്തിന്റെ ആഹ്ലാദത്തോടെയാണ് മല്ലൻ കാട്ടിൽനിന്ന് മടങ്ങിയെത്തിയത്. നാല് കാട്ടാടുകളെയാണ് അവർക്ക് ഇരയായി കിട്ടിയത്. അമിതമായി സന്തോഷിച്ച അവർ തീയിൽ ചുട്ട മാംസവും പുന്നെല്ല് വാറ്റി ഉണ്ടാക്കിയ മദ്യവുമായി രാത്രിമുഴുക്കെ സല്ലപിച്ചു. ബാക്കി വന്ന ഇറച്ചിയെ റപ്പ പിറ്റേന്ന് ഉണക്കിയെടുത്ത് ഭദ്രമായി സൂക്ഷിച്ചുവെച്ചു. മഴപെയ്ത് പുല്ലുകൾ കിളിർത്തതോടെ അന്യനാടുകളിൽനിന്നുപോലും കാട്ടാടുകൾ അകമലവാരത്തിലേക്ക് വരുകയാണ്.

ഇക്കാലത്താണ് മല്ലൻ അവരുടെ ജീവിതക്രമത്തിന് വിരുദ്ധമായി ചെറുപ്പക്കാരിയായ തിമ്മയുമായി അടുക്കുന്നത്. തിളക്കമുള്ള കറുപ്പും ആകാശത്തിന്റെ ആഴം ഒളിപ്പിച്ച കണ്ണുകളുമുള്ള തിമ്മ മല്ലനെ ആകർഷിക്കുകയും ഉത്തേജിപ്പിക്കുകയും ചെയ്തു. തേനിനുവേണ്ടി മരങ്ങളുടെ ഉയരങ്ങളെ നോക്കി നടന്ന തിമ്മയെ മല്ലൻ പെട്ടെന്ന് കെട്ടിപ്പിടിക്കുകയും ദീർഘനേരം ചുംബിക്കുകയും ചെയ്തു. തിമ്മ കുതറിമാറാൻ ശ്രമിച്ചപ്പോൾ അയാൾ അവളെ പുല്പരപ്പിൽ മലർത്തിക്കിടത്തി വികാരങ്ങളെ ഇറക്കിവെച്ചു. ആദ്യാ

നുഭവത്തിന്റെ പരിഭ്രാന്തികൾ തിമ്മയുടേയും മല്ലന്റേയും ചലനങ്ങളിൽ പ്രകടമായിരുന്നു.

മല്ലൻ തിമ്മയ്ക്ക് ഒരിക്കലും മറക്കാനാവാത്ത അനുഭൂതിയെയാണ് നൽകിയത്. മറ്റു പെണ്ണുങ്ങളിൽനിന്ന് ഒഴിഞ്ഞുനടന്ന മല്ലന് തിമ്മയോട് പ്രത്യേക താല്പര്യമാണ് തോന്നിയത്.

പിന്നീട് മിക്ക ദിവസങ്ങളിലും മല്ലനും തിമ്മയും കാട്ടിൽവെച്ച് കണ്ടുമുട്ടുക പതിവായി. സ്വാഭാവികമായും അവരുടെ അയഞ്ഞ ലൈംഗിക ജീവിതത്തിൽ സ്ഥിരബന്ധവും ഹൃദയബന്ധവും ക്രമംതെറ്റിയ രീതികളാണ്. മല്ലനും തിമ്മയും വെട്ടിമാറ്റാൻ കഴിയാത്ത ആത്മബന്ധത്തിലേക്കാണ് എത്തിച്ചേർന്നത്. തുടർന്ന് അയാൾ തിമ്മക്കുവേണ്ടി തേനെടുക്കുകയും വളരെ കുറച്ചുമാത്രം റപ്പയ്ക്ക് നൽകുകയും ചെയ്തു.

വീണ്ടും മല്ലനും മറ്റു ചെറുപ്പക്കാരും വേട്ടയ്ക്കുവേണ്ടി ഉൾക്കാട്ടിലേക്ക് പുറപ്പെട്ടു. ഇത്തവണ മല്ലന് ഒരു മാനിനെയാണ് ഇരയായി കിട്ടിയത്. വേട്ടമൃഗത്തെ പൂർണ്ണമായും വീട്ടിലേക്ക് എത്തിച്ച് അമ്മയെ ഏൽപ്പിക്കുകയാണ് ചെറുപ്പക്കാരെല്ലാം പതിവായി ചെയ്തിരുന്നത്. പതിവു ക്രമം തെറ്റിച്ച മല്ലൻ മാനിന്റെ മാംസളമായ കാലുകളെ വെട്ടിമാറ്റി കാട്ടിൽ രഹസ്യമായി സൂക്ഷിച്ചുവെച്ചു.

കൂട്ടപ്പുരയിൽ എത്തിയപ്പോൾ റപ്പ മാനിന്റെ കാലുകളെക്കുറിച്ച് അന്വേഷിച്ചെങ്കിലും മല്ലൻ വ്യക്തമായ മറുപടി നൽകിയില്ല. രാത്രിയിലെ ഭക്ഷണം കഴിച്ചതിനുശേഷമുള്ള ആഘോഷങ്ങളിൽനിന്ന് ഒഴിഞ്ഞുമാറിയ മല്ലൻ മാനിന്റെ മാംസളമായ കാലുകളുമായി തിമ്മയുടെ കുടിലിൽ എത്തി. പിന്നീട് അവർ മാനിറച്ചി വേണ്ടുവോളം ചുട്ടുതിന്നു. ബാക്കി ഇറച്ചിക്കഷ്ണങ്ങളെ തിമ്മ വരൾച്ച കാലത്തിനുവേണ്ടി സൂക്ഷിച്ചുവെച്ചു.

ഇത്തരം രഹസ്യമായ ഇടപാടുകൾ മല്ലൻ വേട്ടയ്ക്കുപോകുമ്പോഴെല്ലാം തുടരുക പതിവായി. അവരുടെ സാമൂഹിക ജീവിതക്രമത്തെ മല്ലൻ തിമ്മയ്ക്കുവേണ്ടി ധിക്കരിക്കുകയായിരുന്നു.

മല്ലനെ ചോദ്യംചെയ്ത റപ്പ നഷ്ടപ്പെടുന്ന ഇറച്ചി എവിടെ എത്തുന്നുവെന്ന് കണ്ടെത്തി. കുടുംബത്തിലെ എല്ലാവർക്കും അവകാശപ്പെട്ട ഭക്ഷണം മറ്റൊരുത്തി അപഹരിക്കുന്നുവെന്ന് അറിഞ്ഞപ്പോൾ റപ്പയ്ക്കും മറ്റ് മക്കൾക്കും സഹിക്കാൻ കഴിഞ്ഞില്ല. തുടർന്ന് മല്ലനും റപ്പയും തമ്മിൽ പല ദിവസങ്ങളിലും കലഹിച്ചുതുടങ്ങുന്നു. തിമ്മയുമായുള്ള മല്ലന്റെ സ്ഥിരബന്ധത്തെ അംഗീകരിക്കാൻ അവർക്കാർക്കും കഴിഞ്ഞില്ല. മല്ലന്റെ സ്നേഹത്തിനും സാമിപ്യത്തിനും എപ്പോഴും ആഗ്രഹിച്ചിരുന്ന തിമ്മ തന്നെ സമീപിക്കുന്ന മറ്റു ചെറുപ്പക്കാരെ ഒരിക്കലും സ്വീകരിക്കുന്നില്ല.

സമൂഹത്തിന്റെ ക്രമനിയമങ്ങളെ ധിക്കരിക്കാൻ തീരുമാനിച്ച മല്ലനും തിമ്മയും പുതുതായൊരു കുടിലുകെട്ടി ഒന്നിച്ച് ജീവിതം ആരംഭിച്ചു. സമൂഹത്തെ എതിർത്ത അവരെ നേരിടാൻ അകമലവാരത്തിലെ ആദിവാസികൾ

തയ്യാറായി. അപ്പോഴും മല്ലനും തിമ്മയും ഒന്നിച്ച് ജീവിക്കാനുള്ള തീരുമാനത്തിൽ ഉറച്ചുനിന്നു. മാപ്പുകാഴ്ച നൽകിയാൽ ഒന്നിച്ച് ജീവിക്കാൻ അനുവദിക്കാമെന്നു നാട്ടുകൂട്ടം മല്ലനോടു പറഞ്ഞു. പിറ്റേന്ന് വലിയൊരു മാനിനെ വേട്ടയാടിയ മല്ലൻ അതിനെ പൂർണ്ണമായും നാട്ടുകൂട്ടത്തിന് നൽകുകയായിരുന്നു.

എന്നാൽ റപ്പക്ക് മല്ലന്റെ തീരുമാനത്തെ ഒരിക്കലും അംഗീകരിക്കാൻ കഴിഞ്ഞില്ല. തനിക്കും മക്കൾക്കും അവകാശപ്പെട്ട ഇരയെ അപഹരിക്കുന്ന തിമ്മയെ അവൾ ശത്രുവായി കരുതി. തുടർന്ന് അവൾ വളരെ കരുതലോടെയാണ് ഓരോ ചുവടും വെയ്ക്കുന്നത്. ഇടിവെട്ടിനുശേഷം മുളച്ചവയാണെന്നു പറഞ്ഞ് റപ്പ വിഷക്കൂനുകളെ വെച്ചു വിളമ്പിയപ്പോൾ തിമ്മ ആഹ്ലാദത്തോടെ അവയെ യഥേഷ്ടം തിന്നു. പിന്നീട് ഛർദ്ദിച്ചും വയറിളകിയും തിമ്മ മരിക്കുന്നു.

ക്ഷത്രജൻ കഥപറഞ്ഞു നിർത്തിയപ്പോൾ ആറാം പ്രതിമയുടെ മുഖത്ത് മനുഷ്യജീവിതത്തിന്റെ ദു:ഖഭാരം തെളിഞ്ഞു. പ്രതിമയുടെ മുഖഭാവങ്ങളെ ശ്രദ്ധിച്ച ക്ഷത്രജൻ വീണ്ടും കഥപറഞ്ഞുതുടങ്ങി.

## നാൽപത്തിയെട്ടാമത്തെ കഥ : മരണാനന്തര ചികിത്സകൾ

പ്രപഞ്ചവൻ വീണ്ടും കഥപറഞ്ഞുതുടങ്ങി:

വീണ്ടും നമ്മൾ ചിറ്റൂരിലേക്കുത്തന്നെ മടങ്ങിയെത്തുകയാണ്. ചിറ്റൂരിലെ തുണിനെയ്ത്തുകാരായ കൈക്കോളൻമാരും അവരുടെ തറയുമാണ് ഈ കഥയുടെ പരിസരം.

വടക്കത്തെറയ്ക്കു ചുറ്റും പൊതുവായി കാണുന്നത് ദിക്കുകളിലേക്കു പരക്കുന്ന നെൽപ്പാടങ്ങളാണ്. പാടങ്ങളുടെ നടുപകുത്ത് ഒഴുകുന്ന തോടും ഇടയ്ക്കിടെയുള്ള കുളങ്ങളും ജലസമൃദ്ധിയുടെ ലക്ഷണങ്ങളുമായി നിറഞ്ഞുകിടക്കുന്നു. കൃഷിയ്ക്ക് വെള്ളം എടുക്കുന്നതുകൊണ്ട് രണ്ടാം വിള വെടുപ്പ് കഴിയുന്നതോടെ മിക്ക കുളങ്ങളും വറ്റിവരണ്ടിരിക്കും. പിന്നീട് കുളിക്കാനും കുടിക്കാനുമുള്ള വെള്ളത്തിന് കടുത്ത ക്ഷാമമാണ് ഉണ്ടാകുക. വേനൽക്കാലങ്ങളിൽ വടക്കത്തറക്കാർക്ക് കുളിക്കാൻ വേണ്ടി അത്തിക്കോട്ടേക്കോ ചിറ്റൂർ പുഴയിലേക്കോ പോകേണ്ടിവരുക സ്വാഭാവികമാണ്. വെള്ളക്ഷാമത്തിന് പരിഹാരം കാണാൻ ആഗ്രഹിച്ചിരുന്നെങ്കിലും വ്യക്തമായ മാർഗ്ഗം നിർദ്ദേശിക്കാൻ ആർക്കും കഴിഞ്ഞില്ല. പലരുടേയും മനസ്സിൽ മാർഗ്ഗനിർദ്ദേശങ്ങൾ ഉണ്ടായിരുന്നെങ്കിലും സാമ്പത്തിക പരാധീനതയാണ് അവരെ നിസ്സഹായരാക്കിയത്.

എന്തിനും തയ്യാറായി ചെറുപ്പക്കാർ മുമ്പോട്ടുവന്നപ്പോൾ അവരുടെ ദൃഢനിശ്ചയത്തെ കണ്ട് കാരണവൻമാർ അവരോട് സഹകരിക്കാൻ തയ്യാറായി. നാടടക്കം പിരിവുനടത്തിയ അവർ പുതിയൊരു കുളത്തിനുവേണ്ടി കുറേ പണം ഉണ്ടാക്കി.

മാരിയമ്മൻ കോവിലിൽ കൂടിയ വടക്കത്തറക്കാർ അവസാനം കുളം കുഴിക്കാനുള്ള തീരുമാനത്തിൽ എത്തിച്ചേർന്നു. തരിശ്ശായി കിടന്ന കോവിൽ പറമ്പിൽ കുളത്തിനുവേണ്ട സ്ഥാനം അവർ കണ്ടെത്തുകയും ചെയ്തു. പിരിവു സംഖ്യകൊണ്ട് പണിയായുധങ്ങൾ വാങ്ങിക്കാനും ചെറുപ്പക്കാരെല്ലാം കുളത്തിനുവേണ്ടി സൗജന്യമായി പണിയെടുക്കാനുമാണ് അവർ തീരുമാനിച്ചത്. പിറ്റേന്നുമുതൽ വടക്കത്തറയിലെ ചെറുപ്പക്കാരെല്ലാം ചേർന്ന് കുളംവെട്ടിത്തുടങ്ങി. ഫലഭൂയിഷ്ടവും വെള്ളോട്ടവുമുള്ള മേൽമണ്ണ് അവർക്ക് അത്യധികം അദ്ധ്വാനിക്കാതെത്തന്നെ വെട്ടിമാറ്റാനായി. കൈക്കോട്ടുകൾ താണ് കോവിൽപറമ്പ് ആഴംവെച്ചെങ്കിലും നനവുപടരുന്ന ഉറവകളെ അവർക്ക് കണ്ടെത്താനായില്ല. കുളം കുഴിച്ച് വെള്ളം കാണുമെന്ന വാശിയോടെ അവർ പണിതുടർന്നു.

ഒന്നരമാസത്തെ ചെറുപ്പക്കാരുടെ കഠിനാദ്ധ്വാനത്തിനുശേഷം കോവിൽപറമ്പിൽ സമൃദ്ധമായി വെള്ളമുള്ള കുളം ഉണ്ടായി. കുളത്തിനു താഴെ നെൽപ്പാടങ്ങളായതുകൊണ്ട് പത്തടി താഴ്ന്നതോടെ ഉറവകളിൽനിന്ന് അതിശക്തമായാണ് വെള്ളം വന്നുകൊണ്ടിരുന്നത്. എങ്കിലും കുളത്തിന്റെ പാതിയോളം മാത്രമാണ് വേനൽക്കാലത്ത് വെള്ളം ഉണ്ടായിരുന്നത്. ചെളിയും മണ്ണും കുഴഞ്ഞ് നിരപ്പ് താഴ്ന്ന വെള്ളത്തിൽ ആരും കുളിക്കാനും തുണികൾ തിരുമ്പാനും തയ്യാറായില്ല. അവർ മഴയുടെ വരവു പ്രതീക്ഷിച്ച് വേനൽ മുഴുവൻ കാത്തിരുന്നു.

വേനൽ ഒഴിവ് കഴിഞ്ഞ് സ്കൂൾ തുറക്കുന്നതിന് അനുബന്ധമായാണ് ഇടവപ്പാതി ചിറ്റൂരിലേക്ക് കടന്നുവരുക. ബാല്യമനസ്സിന്റെ നിഷ്ക്കളങ്കവും പ്രകൃതിയുടെ വിശുദ്ധിയും അഭേദ്യമായി ബന്ധപ്പെട്ടിരുന്നു.

അതിശക്തമായി എത്തിയ ഇടവപ്പാതി ഒരാഴ്ചയോളം തുള്ളിമുറയാതെ നാടുമുഴുവൻ നനച്ചു. ഒരാഴ്ച്ചയ്ക്കുള്ളിൽത്തന്നെ മാരിയമ്മൻകോവിൽ കുളം പാതിയോളം നിറഞ്ഞു. അതിവിശാലമായ കുളത്തിൽ അപ്പോഴും കലങ്ങിയ വെള്ളം കെട്ടിക്കിടന്നു. കർക്കിടകമഴയോടെ കുളം പൂർണ്ണമായും നിറഞ്ഞു. കുളത്തിന്റെ വിശാലത കണ്ടപ്പോൾ താമര വളർത്താമെന്നു ചെറുപ്പക്കാർ തീരുമാനിച്ചു. അവർ അഞ്ചാംമൈലിൽനിന്ന് താമരക്കിഴങ്ങുകൾ കൊണ്ടുവന്നു. അധികംവൈകാതെ ജലപ്പരപ്പിനു മുകളിൽ താമരയില വിടരുകയും അവ ഓളങ്ങളുടെ പ്രവാഹത്തിനോടൊത്ത് ഇളക്കംവെയ്ക്കുകയും ചെയ്തു.

കർക്കിടക മഴ ധാരമുറിയാതെ പെയ്തപ്പോഴാണ് കുളത്തിലേക്ക് ഏറ്റുമീനുകൾ കയറിവന്നത്. മറ്റു കുളങ്ങളിൽനിന്നും തോടുകളിൽനിന്നും മഴക്കാലത്തിന്റെ ജലസമൃദ്ധിയിലേക്ക് ഇറങ്ങിയ മീനുകൾ കൂട്ടത്തോടെ മാരിയമ്മൻ കോവിൽ കുളത്തിലേക്ക് എത്തി. പുതുമണ്ണിന്റേയും മഴയുടേയും മണം ഏറ്റുമീനുകൾക്ക് അമിതമായ ആവേശവും ആഹ്ലാദവുമായി. മഴ ഇടമുറിയാതെ പെയ്തതോടെ മാരിയമ്മൻകോവിൽ കുളത്തിലേക്ക് നിരന്തരം ഏറ്റുമീനുകൾ വന്നുകൊണ്ടിരുന്നു.

ഇനി നമുക്ക് ഏറ്റുമീനുകളുടെ സവിശേഷതകളെ സൂക്ഷ്മമായി പരിശോധിക്കാം.

ആദ്യമായി പരൽമീനുകളാണ് കൂട്ടത്തോടെ കുളത്തിലേക്ക് വന്നത്. പിന്നീട് പോട്ടകളും സംഘംചേർന്ന് എത്തി. അതിനുശേഷം കൊമ്പൻ ചീകുകളും മാരിയമ്മൻകോവിൽ കുളത്തിലെ ജലസമൃദ്ധിയിൽ നീന്തിത്തുടിച്ചു. മഴവെള്ളത്തിന്റെ കൂടെ ആരലുകൾ വന്നെങ്കിലും കുളത്തിലെ തുറസ്സിൽ ജീവിക്കാൻ മടിച്ച അവ നെൽപ്പാടങ്ങളിലേക്കും പിന്നീട് തോടുവഴി ശോകനാശിനിപ്പുഴയിലേക്കും എത്തി. ചീകുകൾക്കു ശേഷംവന്ന തലേക്കല്ലൻ മീനുകളാണ് തുടർന്ന് കുളത്തിലെ സ്ഥിരതാമസക്കാരാകുന്നത്. പിന്നീടാണ് തവളകൾ കുളത്തിന്റെ അവിഭാജ്യഘടകമായിത്തീരുന്നത്. തവളകളുടെ കൂടെയാണ് കുളത്തിന്റെ മേൽപ്പരപ്പിൽ കളം വരച്ചു നടക്കുന്ന എഴുത്തച്ഛൻമാർ വരുന്നത്. ഇവയുടെ തുടർച്ചയായി രണ്ട് വെള്ളപ്പാമ്പുകളും കുളത്തിലെ താമസക്കാരായി. പിന്നീട് മഴയുടെ ആക്കം കുറഞ്ഞപ്പോൾ പാടവരമ്പുവഴി തുഴഞ്ഞുവന്ന കോരകൾ കുറേദിവസം കുളത്തിന്റെ പരിസരത്തിൽ താമസിച്ചു. അതിനുശേഷം അവ പുത്തൻ കുളത്തിന്റെ അടിത്തട്ടിലേക്ക് ഇറങ്ങി ജീവിച്ചുതുടങ്ങി.

മഴക്കാലത്തിന്റെ അവസാനത്തോടെയാണ് ചെള്ളികളും കണ്ണൻമാരും കടുകും മാരിയമ്മൻ കുളത്തിലേക്ക് വരുന്നത്. ഇപ്പോൾ കുളത്തിൽ നാട്ടുമീനുകളുടെ സാമ്രാജ്യം ഉണ്ടായിരിക്കുന്നു. മറ്റ് കുളങ്ങളിൽനിന്ന് വന്ന അവ ശീലിച്ചുവന്ന സമ്പ്രദായങ്ങളെ മാരിയമ്മൻ കോവിൽ കുളത്തിൽ വീണ്ടും നടപ്പിലാക്കാനാണ് ശ്രമിച്ചത്. ചെള്ളികളാണ് കൂടുതലെങ്കിലും ചെറിയ ശരീരമുള്ള അവയെ ആരും പരിഗണിച്ചതേയില്ല. എണ്ണത്തിൽ കൂടുതലാണെങ്കിലും പരൽമീനുകളും അവഗണിക്കപ്പെട്ടു. ചടുലവും ആക്രമണകാരിയുമായ ചീകുകളെ ചെള്ളികളും പരലുകളും എപ്പോഴും ഭീതിയോടെയാണ് കണ്ടത്. ചീകുകൾ നിസ്സഹായരെ ആക്രമിക്കുക മാത്രമല്ല തരംകിട്ടിയാൽ ഭക്ഷിക്കുകയും ചെയ്യും. വിരൽനീളമുള്ള ചീകുകൾ ശക്തരായിരുന്നെങ്കിലും അതിശക്തരായ കണ്ണന്റെയും കടുകിന്റെയും മുമ്പിൽ അവ നിസ്സഹായരായിരുന്നു.

വലുപ്പവും ശക്തിയും ബുദ്ധിയുമുള്ള കണ്ണമീനുകൾ വളരെ പെട്ടെന്നുതന്നെ മാരിയമ്മൻകോവിൽ കുളത്തിലെ പ്രമുഖൻമാരായി. എങ്കിലും കണ്ണമീനുകളേക്കാൾ വലുപ്പവും ശത്രുവിനെ നിസ്സഹായരാക്കുന്ന കൊമ്പുകളുമുള്ള കടുകുകളുടെ കല്പനകൾ അനുസരിച്ചാണ് മറ്റു മീനുകളെല്ലാം കുളത്തിൽ ജീവിച്ചത്.

കടുകുകൾക്ക് പ്രത്യേക രക്ഷാസങ്കേതവും താമസസ്ഥലവുമാണ് ഉണ്ടായിരുന്നത്. എണ്ണക്കൂടുതലും നിസ്സഹായരുമായതുകൊണ്ട് കടുകുകൾക്കുവേണ്ട സൗകര്യങ്ങളെല്ലാം ഒരുക്കിയത് പരലുകളും ചെള്ളികളുമാണ്. നുരപാറയിൽ കഠിനമായി അദ്ധ്വാനിച്ച അവ കടുകുകൾക്കുവേണ്ട മാള

ങ്ങളും മുട്ടയിടാൻവേണ്ട താവളങ്ങളും ഉണ്ടാക്കി. പിന്നീട് കുളത്തിലെ രണ്ടാമത്തെ പ്രബലശക്തികളായ കണ്ണൻമീനുകളെ അനുസരിച്ച പരലുകളും ചെള്ളികളും അവയ്ക്കുവേണ്ട താമസസൗകര്യങ്ങളും ഒരുക്കിക്കൊടുത്തു. ചീകുകളുടെ ആജ്ഞകളേയും അവയ്ക്ക് അനുസരിക്കേണ്ടിവന്നു. എന്നാൽ പരലുകളും ചെള്ളികളും യാതൊരു താവളങ്ങളുമില്ലാതെ കുളത്തിന്റെ അടിത്തട്ടിൽ വിശ്രമിക്കുകയായിരുന്നു.

പുത്തൻ കുളമായതുകൊണ്ട് മീനുകൾക്ക് വേണ്ട ആഹാരം വളരെ കുറച്ചേ ഉണ്ടായിരുന്നുള്ളൂ. കടുകുകളും കണ്ണമീനുകളും ചീകുകളും ചെള്ളികളേയും പരലുകളേയും പലപ്പോഴും ഭക്ഷണമാക്കി. വംശഹത്യ നടക്കുന്നതുകണ്ട പരലുകളും ചെള്ളികളും കടുകുകളുടെ താവളത്തിൽ എത്തി വംശത്തിന് സംഭവിക്കാവുന്ന ദുരന്തത്തെ അറിയിച്ചു. തുടർന്ന് കടുകുകളുടെ നേതാവ് കുളത്തിലെ സമാധാനജീവിതത്തിനും വംശരക്ഷയ്ക്കുംവേണ്ടി ചില നിർദ്ദേശങ്ങൾ പുറപ്പെടുവിച്ചു. ചീകുകൾക്ക് ദിവസേന ഓരോ ചെള്ളിമീനുകളെ തിന്നാനുള്ള അവകാശമുണ്ട്. കണ്ണൻമാർക്ക് ഓരോ പരലുകളേയും തിന്നാം. കടുകുകൾ മൂന്നു പരലുകളെ തിന്നാനുള്ള അവകാശം സ്വയം നിശ്ചയിക്കുകയായിരുന്നു. കൂടാതെ പരലുകളും ചെള്ളികളും മറ്റ് മീനുകൾക്കുവേണ്ടി പണിയെടുക്കേണ്ടതാണെന്നും കടുകു നേതാവ് നിശ്ചയിച്ചു.

ഇത്തരമൊരു സൗഹാർദ്ദാന്തരീക്ഷമാണ് കുളത്തിൽ സ്വൈരജീവിതം നിലനിർത്തിയത്. മറ്റ് കുളങ്ങളിൽ ജീവിച്ചിരുന്ന മീനുകൾ സമ്പ്രദായങ്ങളെ മാറ്റമില്ലാതെ മാരിയമ്മൻ കോവിൽ കുളത്തിൽ വീണ്ടും സ്ഥാപിക്കുകയായിരുന്നു. നുരപാറകളിലെ സുരക്ഷിതമായ മാളങ്ങളിൽ കടുകുകൾ താമസിച്ചപ്പോൾ ചെളിനിലമാണ് കണ്ണൻമാർ തിരഞ്ഞെടുത്തത്. പോട്ടകൾ മണൽത്തിട്ട കണ്ടെത്തിയപ്പോൾ ചീകുകൾ ജലസസ്യങ്ങളേയും കുളത്തിന്റെ അടിത്തട്ടിലെ കല്ലുകൾക്കിടയിലെ വിടവുകളേയും താമസസ്ഥലമാക്കി. പ്രത്യേക താമസസ്ഥലമില്ലാത്ത പരലുകളും ചെള്ളികളും അദ്ധ്വാനിക്കാൻ മാത്രം വിധിക്കപ്പെട്ട് സമൂഹത്തിന്റെ പൊതുസ്ഥലങ്ങളിൽനിന്ന് പുറന്തള്ളപ്പെടുകയായിരുന്നു. അവയ്ക്കൊരിക്കലും അനാവശ്യമായി മറ്റു മീനുകളുടെ മുമ്പിലേക്ക് കടന്നുചെല്ലാൻപോലും കഴിഞ്ഞില്ല.

പരൽമീനുകളിലെ പ്രായം കൂടിയവരാണ് എപ്പോഴും മറ്റ് മീനുകളുടെ അടുത്തേക്ക് സ്വയം ഇരയായി എത്തിയിരുന്നത്. ഉന്നതൻമാരുടെ മാളങ്ങളിലേക്ക് പ്രവേശനമില്ലാത്ത പരലുകൾ വരവറിയിക്കാൻ അസാധാരണമായ ശബ്ദം മുഴക്കും.

ചെള്ളികളും പരലുകളും ഉന്നതൻമാരായ മറ്റു മീനുകൾക്കുവേണ്ടി ദിവസം മുഴുവൻ അദ്ധ്വാനിച്ചു. കുളത്തിൽ ജലസസ്യങ്ങൾ അപൂർവ്വമായി തീരുമ്പോൾ അവ പാടങ്ങളിലേക്ക് ഇറങ്ങി ഇരയുമായി മടങ്ങിയെത്തും. ഇരതേടാനുള്ള യാത്രക്കിടയിൽ ശത്രുക്കൾക്ക് ഇരയായിത്തീരുക സ്വാഭാ

വികമാണല്ലോ. എങ്കിലും കടുകിന്റെ അലിഖിതനിയമത്തെ സാമൂഹ്യരക്ഷയ്ക്കുവേണ്ടി അനുസരിക്കാൻ അവർ നിർബ്ബന്ധിതരായി.

വേനലിൽ കുളത്തിന്റെ അടിത്തട്ടിലേക്ക് പ്രകാശം വ്യാപിച്ചുതുടങ്ങുമ്പോൾ ചെള്ളികളും പരലുകളും കൂട്ടത്തോടെ ചീകുകളുടേയും കണ്ണൻമാരുടേയും കുടുകുകളുടേയും അടുത്തെത്തും. ഉന്നതൻമാർ അവകാശം കിട്ടിയ ഇരകളെ എണ്ണം കണക്കാക്കിയാണ് ഭക്ഷിക്കുക. ജീവൻ തിരിച്ചുകിട്ടുന്ന മറ്റുള്ളവ ഉന്നതൻമാരുടെ ഔദാര്യത്തെ സ്തുതിച്ച് പണിയെടുത്തുതുടങ്ങും. ചീകുകൾക്കും കണ്ണൻമാർക്കും കടുകുകൾക്കും ഇരയാകാൻ തയ്യാറായില്ലെങ്കിൽ അവ ഒന്നിച്ചുചേർന്ന് ചെള്ളികളേയും പരലുകളേയും ആക്രമിക്കുകയും അവയെ യഥേഷ്ടം ഭക്ഷിക്കുകയും ചെയ്യും. അതുകൊണ്ട് വംശനാശത്തിൽനിന്ന് രക്ഷപ്പെടാൻ അവ ഉന്നതൻമാരുടെ ഇരയാകാൻ സ്വയം തിരഞ്ഞെടുപ്പുനടത്തി.

ഇത്തരമൊരു അവസ്ഥയിലാണ് വീണ്ടും കാലവർഷം എത്തുന്നത്. ഒരാഴ്ച മഴ നിന്നുപെയ്തപ്പോൾ വേനലിൽ പാതിയോളം വറ്റിയ കുളം നിറഞ്ഞുതുളുമ്പി. മഴ കനത്തതോടെ പാടങ്ങളിൽനിന്ന് വെള്ളം മാരിയമ്മൻ കുളത്തിലേക്ക് എത്തി. വീണ്ടും വന്ന ഏറ്റുമീനുകൾ കുളത്തിലെ ജീവിതത്തിന്റെ പാരസ്പര്യത്തെ അറിഞ്ഞ് പുത്തൻ സാഹചര്യവുമായി പൊരുത്തപ്പെട്ട് തുടങ്ങി. മഴക്കാലങ്ങൾ വീണ്ടും വന്നതോടെ മാരിയമ്മൻകോവിൽ കുളത്തിലേക്ക് പലതരം മീനുകളും ജലജീവികളും വന്നുകൊണ്ടേയിരുന്നു.

പുതുതായി കരിമ്പോട്ടകൾ വരുന്നതോടെയാണ് കോവിൽ കുളത്തിലെ സാമ്പ്രദായികജീവിതത്തിന് മാറ്റം ഉണ്ടാകുന്നത്. കുളത്തിലെ ജീവിതക്രമങ്ങളെ തിരിച്ചറിഞ്ഞ കരിമ്പോട്ടകൾ കടുകുകളുടെ അടുത്തെത്തി ആജ്ഞകൾക്കായി കാത്തുനിന്നു. അധികാരത്തിന്റേയും ശക്തിയുടേയും ഗർവ്വിൽ മാളത്തിൽ നിന്നിറങ്ങാതെ ഇരുന്ന കടുകുനേതാവ് അവസാനം പുറത്തേക്കുവന്ന് കരിമ്പോട്ടകളെ പണിക്കാരാക്കി പ്രത്യേകം വേർതിരിച്ചു. കരിമ്പോട്ടകൾ ചീകുകളുടേയും പരലുകളുടേയും ചെള്ളികളുടേയും പണിക്കാരായിത്തീർന്നു. അതോടൊപ്പം ചില പ്രത്യേക നടപടിക്രമങ്ങളും കുളത്തിലെ സമാധാന ജീവിതത്തിനുവേണ്ടി നടപ്പിൽ വന്നു. കുളത്തിലെ ആദ്യകാല മീനുകൾക്ക് എവിടേയ്ക്കും യഥേഷ്ടം സഞ്ചരിക്കാം. പുതുതായി വന്ന പണിക്കാരായ മീനുകൾ കുളത്തിലെ വൃത്തികെട്ട പരിസരത്തിൽ, മനുഷ്യരും മൃഗങ്ങളും ഇറങ്ങുന്ന കടവുകളിൽ ജീവിക്കേണ്ടതാണ്.

കോവിൽകുളത്തിലെ ജീവിതക്രമങ്ങൾ പരിഷ്ക്കരിക്കപ്പെട്ടെങ്കിലും യാഥാർത്ഥത്തിൽ അവ കാര്യമായ മാറ്റങ്ങളും ചലനങ്ങളും ഉണ്ടാക്കിയില്ല. തവളകളും ഞണ്ടുകളും വെള്ളപ്പാമ്പുകളും എഴുത്തച്ഛൻമാരുമെല്ലാം പാരസ്പര്യത്തിന്റെ സഹകരണത്തോടെയാണ് ജീവിച്ചിരുന്നത്. യഥേഷ്ടം മുട്ടയിട്ട് പെരുകിയ അവ മറ്റൊന്നിന്റെ ഇരയായിത്തീർന്ന് സ്വയം വംശരക്ഷ ചെയ്തു. കുളത്തിലെ സർവ്വാധികാരിയും സംരക്ഷകരുമായ കടുകുകൾക്ക്

പലപ്പോഴും മീനുകളുടെ ബദ്ധശത്രുവായ വെള്ളപ്പാമ്പുകളെ ആക്രമിക്കേണ്ടിവന്നു. വെള്ളപ്പാമ്പുകളുടെ വായിൽപ്പെട്ട് നിലവിളിക്കുന്ന മീനുകൾ കടുകുകളുടെ അധികാരത്തിനുതന്നെ ഭീഷണിയായി. വെള്ളപ്പാമ്പുകളുടെ കുട്ടികൾ ജലപ്പരപ്പിൽ സഞ്ചരിക്കുമ്പോൾ കടുകുകൾ പെട്ടെന്ന് അവയെ ആക്രമിച്ചു കൊല്ലുക പതിവായി. അങ്ങനെ മീനുകളുടെ വംശരക്ഷയ്ക്കുവേണ്ടി വെള്ളപ്പാമ്പുകളുടെ എണ്ണത്തെ പരമാവധി കുറയ്ക്കാൻ കടുകുകൾക്കു കഴിഞ്ഞു.

കുളക്കരയിൽ താമസിച്ചിരുന്ന തവളകൾ മീനുകളെ നേരിട്ട് ഉപദ്രവിക്കുന്നില്ല. വെള്ളത്തിലേയും കരയിലേയും പ്രാണികളേയും ചെറുജീവികളേയുമാണ് അവ തിന്നത്. ജലപ്പരപ്പിൽ ഗണിതക്രിയകളെഴുതി സഞ്ചരിച്ചിരുന്ന എഴുത്തച്ഛൻമാർ മീനുകളെ പരമാവധി ആഹ്ലാദിപ്പിക്കുകയായിരുന്നു.

വീണ്ടും പലതവണ മഴക്കാലവും വേനൽക്കാലവും വന്നുപോയി. കോവിൽകുളത്തിലെ മീനുകളുടെ എണ്ണം അമിതമായി വർദ്ധിക്കുകയും ചെയ്തു. ഒരിക്കൽ അതിസങ്കീർണ്ണമായ ആപത്തിനെ കോവിൽകുളത്തിലെ മീനുകൾ നേരിട്ടു. കർക്കിടക മഴ ഇടമുറിയാതെ പെയ്തപ്പോൾ ദേശവാസികളായ മീനുകളുടെ കൂടെ ചില അസാധാരണ മീനുകളും എത്തി. ദേശവാസികൾക്ക് കറുത്ത് ഇരുണ്ട നിറമാണെങ്കിൽ വിദേശികൾ ക്ക് അനാകർഷകമായ വെളുപ്പാണ് ഉള്ളത്. കടുകുകളേക്കാൾ ഇരട്ടിവലുപ്പമുള്ള വെള്ളകടുകുകളും നാട്ടുചീകുകളേക്കാൾ വലുപ്പമുള്ള വെള്ളചീകുകളും കൂട്ടത്തോടെ കോവിൽ കുളത്തിലേക്ക് വന്നു.

കോവിൽകുളത്തിലെ സ്ഥിരവാസികളായ നാട്ടുമീനുകൾ കടുകുകളുടെ നേതൃത്വത്തിൽ അതിക്രമിച്ചുവരുന്ന വിദേശമീനുകളെ എതിർക്കാൻ തയ്യാറായി. സ്ഥിരവാസികളും സുഖലോലുപൻമാരുമായ കോവിൽകുളത്തിലെ നാട്ടുമീനുകൾക്ക് വിദേശികളെ എതിർത്തുതോൽപ്പിക്കാൻ കഴിഞ്ഞില്ല. ശരീരത്തിന്റേയും അവയവങ്ങളുടേയും ബലിഷ്ഠതയല്ല വിദേശമീനുകൾക്ക് സഹായകമായിത്തീർന്നത്. നാട്ടുമീനുകൾ ആക്രമിക്കാൻ തയ്യാറായിവരുന്നതുകണ്ടപ്പോൾ പ്രത്യാക്രമണത്തിനു തയ്യാറെടുത്ത വിദേശമീനുകൾ പരസ്പരം ഏറ്റുമുട്ടുന്നതിനു മുമ്പുതന്നെ ശത്രുവിന്റെ നേർക്ക് വായിൽ സൂക്ഷിച്ചുവെച്ച ചെറുകല്ലുകളെ വെള്ളത്തോടൊപ്പം ആഞ്ഞുതുപ്പി. ചെറുകല്ലുകൾ നാട്ടുമീനുകളുടെ കണ്ണുകളിലേക്ക് തുളച്ചുകയറി. പിന്നീട് ഇരുട്ടും പ്രകാശവും തമ്മിലുള്ള യുദ്ധമാണ് നടന്നത്.

വിദേശമീനുകൾ നാട്ടുമീനുകളായ പോരാളികളെ കൂട്ടത്തോടെ കൊന്നുതുടങ്ങി. അപ്പോൾ കോവിൽകുളത്തിലെ സ്ഥിരവാസികളായ മീനുകൾ ചിറകുകളൊതുക്കി നിസ്സഹായരായി പുത്തൻ ആധിപത്യത്തിന്റെ മുമ്പിൽ കീഴടങ്ങി. അതോടെ കോവിൽ കുളത്തിൽ വീണ്ടും ശാന്തതയും സമാധാനവും ഉണ്ടാകുന്നു.

വെളുത്ത വിദേശമീനുകളുടെ വരവോടെ കോവിൽകുളത്തിലെ നട

പടിക്രമങ്ങളാകെ മാറുന്നു. വെള്ളകടുകുകൾ ഇപ്പോൾ നാട്ടുകടുകുകളുടെ മാളത്തിൽ അധികാരഗർവ്വോടെ താമസിക്കുകയാണ്. യുദ്ധ വൈദഗ്ദ്ധ്യവും കായികമികവുമുള്ള യുവാവായ വെള്ളകടുകിന്റെ കല്പനകളെ അനുസരിക്കാൻ കോവിൽകുളത്തിലെ മറ്റു മീനുകളെല്ലാം തയ്യാറായി. സർവ്വാധികാരിയായ വെള്ളകടുകിന്റെ ആജ്ഞകളെ അതേപടി നടപ്പിലാക്കാൻ പോരാളികളായ വെള്ളചീകുകൾ എപ്പോഴും ശ്രമിച്ചു.

ഒരിക്കൽ കണ്ണമീനുകൾ കൂട്ടത്തോടെ വെള്ളകടുകളുടെ മുമ്പിലെത്തി കുളത്തിലെ ക്രമസമാധാനത്തേയും സമ്പ്രദായങ്ങളേയും വിവരിക്കുകയുണ്ടായി. കണ്ണമീനുകൾ പറഞ്ഞ വാസ്തവങ്ങളെ അന്വേഷിച്ചറിഞ്ഞ വിദേശമീനുകൾ അത്ഭുതകരമായ പ്രപഞ്ചസത്യത്തെയാണ് തിരിച്ചറിഞ്ഞത്. മാളങ്ങളിൽ താമസിക്കുന്ന കടുകുകൾ അദ്ധ്വാനിക്കുന്നില്ലെന്നും ഇരകൾ അവയുടെ മുമ്പിൽ സ്വയം സമർപ്പിക്കുകയാണെന്നുമുള്ള അറിവ് വിദേശമീനുകൾക്ക് ആഹ്ലാദമായിത്തീർന്നു. സുഖസമൃദ്ധമായി ജീവിക്കാൻ വേണ്ട വഴി കണ്ടെത്തിയ വിദേശമീനുകൾ നാട്ടുമീനുകളുടെ ആചാരങ്ങളേയും സമ്പ്രദായങ്ങളേയും മാറ്റംകൂടാതെ നിലനിർത്താനാണ് ആഗ്രഹിച്ചത്.

വീണ്ടും ഇടവപ്പാതി കനക്കുകയും ഏറ്റുമീനുകൾ കോവിൽകുളത്തിലേക്ക് കടന്നുവരുകയും ചെയ്തു. വെളുപ്പും ചുവപ്പും കലർന്ന പൂഴാനും പിന്നീട് പകിരികളുമാണ് വരുന്നത്. പൂഴാൻമീനുകളെ കണ്ടപ്പോൾ വെള്ളകടുകുകളും മറ്റ് വിദേശമീനുകളും അവയെ ഭയഭക്തിബഹുമാനങ്ങളോടെ ആദരിച്ച് കണ്ണൻമീനുകളുടെ മാളങ്ങളിലേക്ക് എത്തിച്ചു. പൂഴാൻ മീനുകളുടെ സവിശേഷതകളെ അറിയാതെ നാട്ടുമീനുകൾ അത്ഭുതത്തോടെ കാഴ്ചകളെ കണ്ടുനിന്നു.

വിദേശമീനുകൾ ഇത്രയും കാലം എവിടേയും സ്ഥിരമായി താമസിക്കാതെ അലയുകയായിരുന്നു. അതിനുകാരണം പ്രതികൂല കാലാവസ്ഥയും ആവശ്യത്തിന് ഇരകിട്ടാത്ത സാഹചര്യവുമാണ്. നിരന്തരം യാത്രചെയ്ത അവ കോവിൽകുളത്തിലെ സമൃദ്ധമായ സാഹചര്യത്തിൽ എത്തിച്ചേർന്നതോടെ യാത്രകളുടേയും യുദ്ധങ്ങളുടേയും ഓർമ്മകളിൽ മുഴുകി ജീവിതം തുടർന്നു. ഇരതേടിയുള്ള നീണ്ട യാത്രയിൽ ശത്രുക്കളെ നേരിടാനുള്ള പ്രത്യേക കഴിവുകളും അവ നേടിയെടുത്തു. കൂട്ടത്തിലെ ധീരനായ കടുക് ചെറുകല്ലുകൾ ഉപയോഗിച്ച് ശത്രുവിനെ അന്ധനാക്കാനുള്ള വിദ്യ കണ്ടുപിടിച്ചു. കൂട്ടത്തിൽ പോരാളികളായ മറ്റു മീനുകളെ പുത്തൻ യുദ്ധമുറ പരിശീലിപ്പിക്കുകയും ചെയ്തു. പുത്തൻ ആയുധത്തിന്റെ കണ്ടെത്തലാണ് വിദേശമീനുകളെ എവിടേയും വിജയികളാക്കിയത്.

കോവിൽകുളത്തിന്റെ അധിപതികളായ വിദേശമീനുകൾ കീഴടക്കിയ നാട്ടുമീനുകളുമായി സഹകരിച്ചാണ് ജീവിതം തുടർന്നത്. നിരന്തരം ആക്രമണം നടത്തി വംശം നശിപ്പിക്കാൻ തയ്യാറാകാത്ത നാട്ടുമീനുകൾ അധികാരത്തിന്റേയും ആധിപത്യത്തിന്റേയും മുമ്പിൽ കീഴടങ്ങി വിദേശമീനുകളുടെ പണിക്കാരായിത്തീർന്നു.

കോവിൽകുളത്തിലെ അധികാരത്തിന്റേയും നീതിക്രമങ്ങളുടേയും രഹസ്യങ്ങളെ അറിഞ്ഞ വിദേശമീനുകൾ സമൂഹത്തിന്റെ ഘടനയെ തകർക്കാൻ തയ്യാറായില്ല. നാട്ടുമീനുകളുടെ അധിപൻമാരായ കടുകുകളുടെ മുകളിൽ വിദേശമീനുകളെ പ്രത്യേക അവകാശങ്ങളോടെ പ്രതിഷ്ഠിച്ച അവർ സമ്പ്രദായങ്ങളെ പരിഷ്ക്കരിക്കുക മാത്രമാണ് ചെയ്തത്. ഇരതേടാൻവേണ്ടി നിരന്തരം അലഞ്ഞിരുന്ന വിദേശമീനുകൾക്ക് നാട്ടുമീനുകളുടെ സ്ഥിരസം വിധാനങ്ങൾ അപരിചിതമായിരുന്നു.

വെള്ള കടുകുകളാണ് കായികമായി ശക്തരെങ്കിലും പൂഴാൻമാർക്കാണ് വിദേശമീനുകളുടെ ഇടയിൽ പ്രമുഖസ്ഥാനം. സാത്വി കൻമാരായ പൂഴാൻമാർക്ക് ശത്രുവിനെ നേരിടാനുള്ള അവയവങ്ങളും ശരീ രശേഷിയുമില്ല. എന്നാൽ അസാധാരണമായ സിദ്ധികൊണ്ട് അവ വിദേശ മീനുകളുടെ ഇടയ്ക്ക് പ്രമുഖസ്ഥാനം നേടിയെടുത്തു. ജലാശയങ്ങളുടെ അടിത്തട്ടിൽ താമസിക്കുന്ന പൂഴാൻമാർ ഇടയ്ക്കിടെ വായുകുമിളകളെ വെള്ളത്തിന്റെ മേൽപ്പരപ്പിലേക്ക് വിട്ടുകൊണ്ടിരിക്കും. കൃത്യമായ വലുപ്പ ത്തോടെ ഒരേ അകലം പാലിച്ച് കുമിളകൾ മുകളിലേക്ക് ഉയരുന്നതോടെ അവ്യക്തമായ ശബ്ദങ്ങളും ജലാശയത്തിലേക്ക് കടന്നുവരും. കുമിളകളിൽ നിന്നുയരുന്ന ശബ്ദങ്ങളെ പൂഴാൻമാർക്കു മാത്രമാണ് വ്യാഖ്യാനിക്കാൻ കഴിയുക. അത് പ്രപഞ്ചരഹസ്യങ്ങളുടെ വെളിപ്പെടുത്തലാണെന്നും ഓരോ കുമിളകളിലും പ്രപഞ്ചസത്യമാണ് ഉള്ളതെന്നും പൂഴാൻമാർ അജ്ഞാനിക ളായ മറ്റ് വെളുത്ത മീനുകളോട് പറഞ്ഞു.

കുമിളകൾ മേൽപ്പരപ്പിലേക്ക് പൊങ്ങുമ്പോൾ എല്ലാ മീനുകളും യാത്രമുടക്കി ഭക്തിയും ഭീതിയുമായി നിശ്ചലരായി നിൽക്കും. കുമിളകൾ വെള്ളത്തിൽവെച്ചു തകർന്നാൽ മഹാദുരന്തമാണ് മീനുകൾക്കും കുള ത്തിനും സംഭവിക്കുക. കുമിളകളെ വ്യാഖ്യാനിക്കുന്ന പൂഴാൻമാർ കുമിള കൾ ഇല്ലാതാകുമ്പോൾ കുളത്തിനും മീനുകൾക്കും ഉണ്ടാകുന്ന നാശത്തെ ക്കുറിച്ച് പറഞ്ഞു. ദിവ്യമായ കുമിളകൾ പൂഴാൻമാരുടെ സൃഷ്ടിയായതു കൊണ്ട് അവരാണ് മീനുകളുടെ വംശത്തിൽ പ്രമുഖരെന്നും പൂഴാൻമാർ സ്വയം സ്ഥാപിച്ചു.

അതിശക്തരായ വെള്ളകടുകുകൾക്കു മുകളിൽ ബുദ്ധിശക്തി കൊണ്ട് ആധിപത്യം സ്ഥാപിച്ച പൂഴാൻമാരുടെ പ്രപഞ്ചവ്യാഖ്യാനങ്ങളെ നമുക്ക് ഇനി പരിശോധിക്കാം.

പ്രപഞ്ചരഹസ്യജ്ഞാനം ദൈവം പൂഴാൻമാർക്കുമാത്രം നൽകിയ പരമസത്യമാണ്. പ്രപഞ്ചരഹസ്യം വെളിപ്പെടുത്തുന്ന പൂഴാൻമീനുകൾ ദൈവ കോപത്തിന് ഇരയായി ഉടനടി മരിക്കും. അതുകൊണ്ട് പ്രപഞ്ചരഹസ്യത്തെ വെളിപ്പെടുത്തുകയല്ല വ്യാഖ്യാനിക്കുകയാണ് പൂഴാൻമാരുടെ കടമ. ജലത്തി നുമുകളിൽ മരണമാണെന്നു പറഞ്ഞ പൂഴാൻമാർ ജലം ജീവന്റെ ശക്തികേ ന്ദ്രമാണെന്നും വ്യാഖ്യാനിച്ചു. ജീവിതം ജലത്തിൽമാത്രം അവസാനിക്കുന്ന

തല്ല. ജന്മം അനേകം ജന്മങ്ങളുടേയും മരണങ്ങളുടേയും തുടർച്ചയാണ്. ദിവ്യ സിദ്ധിയുള്ള പൂഴാൻമാർ മരിക്കുമ്പോൾ ജനനമരണങ്ങളില്ലാത്ത ലോകത്തി ലാണ് പ്രവേശിക്കുക.

പ്രപഞ്ചരഹസ്യത്തെ അറിയുന്ന പൂഴാൻ സത്യംപറയുമ്പോൾ സ്വയം മരിക്കുക മാത്രമല്ല കേൾക്കുന്നവരേയും മരണത്തിന് ഇരയാക്കും. അസം തൃപ്തരായ പൂഴാൻമാർ മീനുകളുടെ വംശത്തെ മുഴുവൻ നശിപ്പിക്കാൻ തക്ക ശക്തരുമാണ്. സമൂഹത്തിലെ ഉന്നതമായ സ്ഥാനത്ത് പൂഴാൻമാരെ പ്രതിഷ്ഠിച്ച മറ്റു മീനുകൾ അവയെ തൃപ്തിപ്പെടുത്താൻ പരമാവധി ശ്രമി ച്ചു. പൂഴാന്റെ ആജ്ഞകളെ അനുസരിക്കുകയും അവയെ സമൂഹത്തിൽ നടപ്പിലാക്കുകയുമാണ് അതിശക്തരായ വെള്ളകടുകുകളുടെ കടമ.

നാട്ടുമീനുകളുടെ സമ്പ്രദായങ്ങളേയും ആചാരങ്ങളേയും സ്വീക രിച്ച വിദേശമീനുകൾ അവരുടെ വിതരണക്രമത്തേയും ഭരണക്രമത്തേയും മാത്രമല്ല പാരമ്പര്യ അവകാശങ്ങളേയും സ്വീകരിച്ചു. അതുകൊണ്ട് വെളുത്ത കടുകിലെ കാരണവരാണ് കോവിൽകുളത്തിലെ അധിപനായത്. കാരണവ രുടെ കാലശേഷം മൂത്തമകനാണ് അധികാരം കൈയ്യേറ്റ് ആജ്ഞകളെ നട പ്പിലാക്കുക. നാട്ടുമീനുകളുടെ ദായക്രമങ്ങളേയും സാമൂഹ്യക്രമങ്ങളേയും വിദേശമീനുകൾ അതേപടി സ്വീകരിക്കുകയോ പരിഷ്ക്കരിക്കുകയോ മാത്ര മാണ് ചെയ്തത്. ഇരതേടി നിരന്തരം അലഞ്ഞിരുന്ന അവ മുമ്പൊരിക്കലും സ്ഥിരവാസത്തിന്റെ ക്രമനിയമങ്ങളിലേക്ക് എത്തിച്ചേർന്നിരുന്നില്ല.

അമിതഭക്ഷണവും സുഖപ്രദമായ ജീവിതവും ലഭിച്ചതോടെ വിദേ ശമീനുകൾ യഥേഷ്ടം പെറ്റുപെരുകി. ശത്രു ഇല്ലാതായതോടെ അവ എപ്പോഴും ഇണചേർന്നു രസിച്ചു. ആദ്യകാലങ്ങളിൽ വെളുത്ത സുന്ദരിക ളോട് തോന്നിയിരുന്ന താല്പര്യം പിന്നീട് കറുത്ത സുന്ദരികളിലേക്കും മാറി. അതോടെ കോവിൽകുളത്തിൽ സങ്കരവർഗ്ഗങ്ങളുമുണ്ടായി. വെള്ള കടുകിന്റെ മാളങ്ങളിലേക്ക് കണ്ണമീനുകളിലെ കറുത്ത സുന്ദരികൾ ആദ്യം രഹസ്യമായും പിന്നീട് പരസ്യമായും വന്നുപോയി. അധികാരികൾ സാമൂ ഹ്യക്രമങ്ങൾ ലംഘിച്ചതോടെ മറ്റ് വിഭാഗങ്ങളും അവരുടെ മാർഗ്ഗം പിന്തു ടർന്നു.

സങ്കരമീനുകളുടെ വരവോടെ കോവിൽകുളത്തിലെ ജീവിതരീ തിയ്ക്ക് വീണ്ടും മാറ്റമുണ്ടാകുന്നു. വെളുത്ത ആണും കറുത്ത പെണ്ണും ചേർന്നുണ്ടായ സന്തതികൾക്ക് സമൂഹത്തിൽ ഉന്നതമായ സ്ഥാനമൊന്നും ലഭിച്ചില്ല. അവഗണിക്കപ്പെട്ട അവയ്ക്ക് അധഃകൃതമായ പണിചെയ്യാനുള്ള അവകാശം ലഭിച്ചു. ഇക്കാലത്താണ് ചില വെളുത്ത സുന്ദരികൾക്ക് കറുത്ത നാട്ടു മീനുകളോട് വല്ലാത്ത അഭിനിവേശം തോന്നിയത്. അത്തരം വഴിവിട്ട ബന്ധത്തെ അംഗീകരിക്കാൻ വിദേശമീനുകൾക്ക് കഴിഞ്ഞില്ല. അതുകൊണ്ട് വെളുത്ത സുന്ദരികളുടെ നാടൻ സന്തതികളെ അവർ കോവിൽകുള ത്തിൽനിന്നും പുറത്താക്കി. പുറംവിഭാഗക്കാരായ അത്തരം മീനുകൾ പിന്നീട്

പാടങ്ങളിലും തോടുകളിലുമാണ് ജീവിതം കണ്ടെത്തുന്നത്.

നമുക്ക് കോവിൽ കുളത്തിലെ ഇപ്പോഴത്തെ അവസ്ഥയെ പരിശോധിക്കാം.

വിദേശ മീനുകൾ നാട്ടുമീനുകളുമായി ഇണചേർന്ന് ഉണ്ടായ സന്തതികൾ കോവിൽകുളത്തിലെ ഏറ്റവും താഴ്ന്ന അധ:കൃത വിഭാഗമായിരുന്നു. അവയ്ക്ക് ഉച്ഛിഷ്ടങ്ങൾ മാത്രമാണ് ഭക്ഷണമായി കിട്ടിയത്. വെള്ളച്ചെള്ളികൾ ഇല്ലാത്തതുകൊണ്ട് കോവിൽകുളത്തിലെ നാട്ടുചെള്ളികൾ എക്കാലത്തും വംശശുദ്ധി നിലനിർത്തി.

ഇപ്പോൾ കോവിൽകുളത്തിലെ സാമൂഹ്യഘടനയെ ആർക്കും പെട്ടെന്നുതന്നെ തിരിച്ചറിയാൻ കഴിയും. പ്രപഞ്ചരഹസ്യങ്ങളെ വ്യാഖ്യാനിക്കുന്ന പൂഴാൻമാരാണ് സമൂഹത്തിലെ ഉന്നതൻമാർ. അവയ്ക്കുതാഴെ അധികാരത്തിന്റേയും കായികശക്തിയുടേയും പ്രതീകമായി വെള്ളകടുകുകൾ. വെള്ള ചീകുകൾക്കും വെള്ളകണ്ണൻമാർക്കും ശേഷമാണ് വെള്ളപകിരികളുടെ സ്ഥാനം. തുടർന്നുള്ള വിഭജനക്രമങ്ങൾ അധ:കൃതരായ സങ്കരമീനുകളിലേക്കും എത്തുന്നു. പൊതുവെ എല്ലാ വിഭാഗങ്ങളും അവഗണിക്കപ്പെട്ടവരും എന്നാൽ താഴ്ന്ന വിഭാഗങ്ങളിൽനിന്ന് ഉയർന്നുനിൽക്കുന്നവയുമാണ്. ഇരകളാകുമ്പോഴും മറ്റുള്ളവയുടെ ഉടമയും അധികാരിയും ആകുന്ന അവസ്ഥ.

നാട്ടുമീനുകൾക്കും സങ്കരമീനുകൾക്കും താമസിക്കാനും സഞ്ചരിക്കാനും പൂഴാൻ വ്യക്തമായ നിബ്ബന്ധനകൾ ഉണ്ടാക്കി. അവയെല്ലാം നാട്ടുമീനുകൾ ഉണ്ടാക്കിയ നടപടിക്രമങ്ങളുടെ പരിഷ്ക്കരിച്ച രൂപമാണ്. വിദേശമീനുകളുടെ അധികാരത്തിന് കീഴടങ്ങിയ നാട്ടുമീനുകൾ കഠിനമായി അദ്ധ്വാനിച്ചെങ്കിലും ആവശ്യത്തിന് ഭക്ഷിക്കാൻപോലും അവയ്ക്ക് അവകാശമുണ്ടായിരുന്നില്ല.

ഇക്കാലത്താണ് നാട്ടുകടുകിലെ യുവാവ് കോവിൽകുളത്തിലെ സാമ്പ്രദായങ്ങളേയും സാമൂഹ്യഘടനയേയും ധിക്കരിക്കാൻ തയ്യാറാകുന്നത്. അടിമയുടെ അവസ്ഥയേയും കുളത്തിന്റെ യഥാർത്ഥ അവകാശിയേയും കുറിച്ചു പറഞ്ഞ കടുക് നാട്ടുമീനുകളെ സംഘടിപ്പിക്കാൻ ശ്രമിച്ചുതുടങ്ങി. മുഖ്യധാരയുടെ സുഭിക്ഷതയിൽ ജീവിച്ച നാട്ടുമീനുകൾ യുവാവായ കടുകിനെ അവഗണിച്ചു. പിന്നീട് യുവാവായ നാട്ടുകടുക് അധ:കൃതരായ സങ്കരവർഗ്ഗക്കാരെ ഉണർത്താനും അവയുടെ സാമൂഹ്യനില ഉയർത്താനുംവേണ്ടി ശ്രമിച്ചു. അദ്ധ്വാനത്തേയും അദ്ധ്വാനത്തിന്റെ ഫലം അനുഭവിക്കുന്നവരേയുംകുറിച്ചു പറഞ്ഞ് യുവാവായ നാട്ടുകടുക് സങ്കരമീനുകളെ പ്രകോപിപ്പിച്ചു.

വിഭജനങ്ങളുടെ താല്പര്യങ്ങളേയും ലക്ഷ്യങ്ങളേയുംകുറിച്ചാണ് യുവാവായ നാട്ടുകടുക് പറഞ്ഞത്. ഇരയുടെ ദയനീയതയെ വെളിപ്പെടുത്തിയ അത് ജീവഹത്യയുടെ പാപത്തെക്കുറിച്ചും വിവരിച്ചു. കടുകിന്റെ ഉന്നതാവ

സ്ഥയിൽനിന്ന് സങ്കരമീനുകളുടെ അധഃകൃതമായ സാഹചര്യത്തിലേക്കുവന്ന യുവാവായ നാട്ടുകടുകിനെ എല്ലാവരും ആദരവോടെയാണ് സ്വീകരിച്ചത്. പാരമ്പര്യത്തിന്റെ സുരക്ഷിതത്വത്തെ ഉപേക്ഷിച്ച യുവാവായ നാട്ടുകടുക് അധികാരത്തിന്റെ മരണകല്പനകളെ അവഗണിച്ച് അധഃകൃതരെ ഉണർത്തുവാനും ഉയർത്തുവാനും പരിശ്രമിക്കുകയാണ്.

യുവാവായ കടുകിന് സങ്കരമീനുകളുടെ ഇടയ്ക്ക് സ്വാധീനമുണ്ടായി. എങ്കിലും അവയെ സംഘടിപ്പിച്ച് അധികാരത്തിന്റെ നേർക്ക് പ്രയോഗിക്കാനായില്ല. കോവിൽകുളത്തിൽ നടക്കുന്ന മാറ്റങ്ങളെ പൂഴാൻമീനുകൾ പെട്ടെന്നുതന്നെ മനസ്സിലാക്കി. മാറ്റത്തിന്റെ ഗതിയറിഞ്ഞ പൂഴാൻമാർക്ക് അരക്ഷിതമായ ഭൂതകാലത്തെക്കുറിച്ചുള്ള ഓർമ്മപോലും ഭീതിയായിത്തീർന്നു. കുമിളകളുടെ ദിവ്യശക്തിയിൽ പ്രപഞ്ചരഹസ്യങ്ങളെ വ്യാഖ്യാനിച്ച അവ കോവിൽകുളത്തിലെ സാമൂഹ്യഘടനയേയും വിതരണക്രമത്തേയും നിലനിർത്താൻവേണ്ടി അധികാരിയായ വെള്ള കടുകുകളുമായി നീണ്ട കൂടിയാലോചനകൾ നടത്തി. പൂഴാൻമാരുടെ നിർദ്ദേശങ്ങളെ നടപ്പിലാക്കാൻ വെള്ളകടുകുകൾ സന്നദ്ധരായി.

ധിക്കാരിയായ നാട്ടുകടുകിനെ അന്വേഷിച്ച് പിടിക്കാൻ അധികാരിയായ വെള്ളകടുക് കല്പനപുറപ്പെടുവിച്ചു. അതോടെ കോവിൽകുളത്തിലെ മീനുകൾ മുഴുവൻ നീണ്ട അന്വേഷണം ആരംഭിച്ചു. അവസാനം സങ്കരമീനുകളുടെ കൂട്ടത്തിൽനിന്നാണ് അവർ നാട്ടുകടുകിനെ കണ്ടെത്തുന്നത്. തുടർന്ന് ക്രൂരമായ ആക്രമണമാണ് നടന്നത്. അധികം വൈകാതെ യുവാവായ നാട്ടുകടുക് കോവിൽകുളത്തിൽ ചത്തുപൊന്തി. ഇരതേടി നടന്ന കാക്ക ചത്തമീനിനെ കൊത്തിയെടുത്ത് പറന്നുപോവുകയും ചെയ്തു.

അധികാരത്തിന്റെ ഭീകരതയെ ഏറ്റുവാങ്ങി നാട്ടുകടുക് ചത്തെങ്കിലും അത് ഉയർത്തിയ ആശയങ്ങളും ന്യായവാദങ്ങളും കോവിൽകുളത്തിലെ സജീവസാന്നിദ്ധ്യമായി. ആരും ഉടമയും അടിമയും അല്ലെന്നും അധഃകൃതനും ഉന്നതനും ഇല്ലെന്നും ആർക്കും ജന്മാവകാശങ്ങൾ ഇല്ലെന്നുമുള്ള യുവാവായ നാട്ടുകടുകിന്റെ കണ്ടെത്തൽ അവഗണിക്കപ്പെട്ടവരുടെ എക്കാലത്തേയും പ്രത്യാശയായിത്തീർന്നു. നാട്ടുകടുകിന്റെ തീവ്രമായ ആശയങ്ങളാണ് പിന്നീട് നാട്ടുചീകുകളെ സംഘടിതരാക്കിത്തീർത്തത്. യുവാവായ നാട്ടുചീക് സ്വന്തം കൂട്ടരേയും അധഃകൃതരേയും സംഘടിപ്പിച്ച് വിദേശികളുടെ അധികാരത്തേയും നടപടിക്രമങ്ങളേയും ധിക്കരിച്ചുതുടങ്ങി. അതുവരെ പൂഴാൻമാരുടെ ദിവ്യശക്തിയുള്ള കുമിളകൾ ഉയരുന്നതു കണ്ടാൽ എല്ലാ മീനുകളും യാത്രമുടക്കി നിശ്ചലരായി നിന്നിരുന്നതാണ്. എന്നാൽ ധിക്കാരിയായ നാട്ടുചീക് കുളത്തിന്റെ മേൽപ്പരപ്പിലേക്ക് ഉയർന്നുകൊണ്ടിരുന്ന അനേകം കുമിളകളിൽ ഒന്നിനെ ലാഘവത്തോടെ കുത്തിപ്പൊട്ടിച്ചു. ഭീതിയോടെയാണ് മറ്റ് നാട്ടുമീനുകൾ കാഴ്ചകണ്ടു നിന്നത്. കുളത്തിന്റേയും പ്രപഞ്ചത്തിന്റേയും അവസാനത്തെ കാത്ത് മീനുകൾ വളരെനേരം നിന്നെങ്കിലും യാതൊന്നും സംഭവിച്ചില്ല.

കോവിൽ കുളത്തിലെ സമ്പ്രദായങ്ങളെ ധിക്കരിച്ച് നാട്ടുചീകുകളും മറ്റ് അധ:കൃതമീനുകളും സംഘടിച്ചപ്പോൾ വെള്ള കടുകുകളും വെള്ള ചീകുകളും ശത്രുക്കളെ നശിപ്പിക്കാൻ തയ്യാറെടുത്തു. വിദേശമീനുകൾ അധികാരത്തെ നിലനിർത്താൻവേണ്ടി എന്തിനും തയ്യാറാകുമെന്ന് ബോദ്ധ്യമുള്ളതുകൊണ്ട് യുവാവായ നാട്ടുചീക് സംഘത്തിൽ ചേർന്ന മറ്റു മീനുകളെ ശത്രുവിനെ ആക്രമിക്കാനും അവരെ പ്രതിരോധിക്കാനും പരിശീലിപ്പിച്ചിരുന്നു. വീണ്ടും പലതവണ വിദേശമീനുകളും അധികാരത്തിന് പങ്കുപറ്റിയ നാട്ടുമീനുകളും ആക്രമിച്ചെങ്കിലും അവർക്ക് ഒരിക്കലും ധിക്കാരിയായ ചീകിനേയും സംഘത്തേയും കീഴടക്കാനായില്ല. ആക്രമണത്തിൽ കുറച്ച് നാട്ടുമീനുകൾ ചത്തെങ്കിലും കനത്ത ജീവനഷ്ടം വിദേശമീനുകൾക്കാണ് ഉണ്ടായത്. ആക്രമിച്ച് കീഴടക്കാനാവില്ലെന്ന് ബോദ്ധ്യപ്പെട്ടപ്പോൾ വിദേശമീനുകൾ നാട്ടുചീകിനേയും കൂട്ടക്കാരേയും വെറുതെവിട്ടു. അതോടെ സ്വാതന്ത്ര്യത്തിലേക്കു പ്രവേശിച്ച യുവാവായ നാട്ടുചീക് കുളത്തിന്റെ ഒരു ഭാഗത്തിന്റെ അവകാശം സ്വയം ഏറ്റെടുക്കുകയും അടിമയും ഉടമയും ഇല്ലാത്ത സമ്പ്രദായങ്ങൾ നടപ്പിലാക്കുകയും ചെയ്തു. നാടൻമീനുകളുടെ പുത്തൻലോകത്തിൽ ആർക്കും യഥേഷ്ടം സഞ്ചരിക്കാനും അധികാരത്തിന്റേയും മേലാളന്റേയും ഇരയാകാതെ ജീവിക്കാവുന്നതുമാണ്.

നാട്ടുചീക് പുത്തൻ രാജ്യം ഉണ്ടാക്കിയതോടെ കോവിൽ കുളത്തിലെ മറ്റു പല അധ:കൃതമീനുകളും സംഘടിച്ചുതുടങ്ങി. വിദേശികളുടെ അധികാരത്തോട് പോരാടിയ അവർ കുളത്തിൽ മറ്റു ചെറിയ രാജ്യങ്ങൾ സ്ഥാപിച്ച് സ്വാതന്ത്ര്യത്തിന്റെ സമതുലനത അനുഭവിച്ചു. സ്വാതന്ത്ര്യത്തിന് തടസ്സമാകുന്ന സമ്പ്രദായങ്ങളെല്ലാം പുത്തൻരാജ്യങ്ങൾ മാറ്റിത്തീർത്തു. സ്ഥാനങ്ങളും യോഗ്യതകളും പാരമ്പര്യ അവകാശമാകുന്നില്ല. കഴിവാണ് എവിടേയും അംഗീകാരമായിത്തീർന്നത്. അപ്പോൾ ശക്തനും ധീരനും യുദ്ധവീര്യമുള്ള യുവാക്കളാണ് അധികാരത്തിൽ എത്തുക.

ഇത്തരം സാമൂഹ്യക്രമത്തെ പൂഴാൻമാർ അംഗീകരിക്കില്ലെന്ന് നമുക്ക് അറിയാമല്ലോ. മറ്റുള്ളവരുടെ അദ്ധ്വാനത്തെ ചൂഷണംചെയ്ത് കാലാകാലങ്ങളായി സുഖിച്ചുജീവിക്കുന്ന അവർക്ക് ഈ ജീവിതം പൂർവ്വനിശ്ചയപ്രകാരം അനുവദിച്ചുകിട്ടിയ അവകാശമാണ്. പ്രപഞ്ചരഹസ്യത്തെ വ്യാഖ്യാനിച്ച പൂഴാൻമാർ മറ്റു മീനുകൾക്ക് സ്ഥാനനിർണ്ണയം നടത്തിയത് പാരമ്പര്യത്തിന്റേയും ജന്മാവകാശത്തിന്റേയും പേരിലാണ്.

വീണ്ടും പലതവണ വേനലും മഴയും കോവിൽകുളത്തിൽ വന്നുപോയി. വിദേശമീനുകളുടെ അധികാരത്തെ എതിർത്ത് ആദ്യഘട്ടത്തിൽ നാലുരാജ്യങ്ങൾ ഉണ്ടായെങ്കിൽ ഇപ്പോൾ അവയുടെ എണ്ണം എട്ടായിരിക്കുന്നു. അവിടെ എല്ലാം പാരമ്പര്യങ്ങളുടേയും സമ്പ്രദായങ്ങളുടേയും ധിക്കാരവും പുത്തൻ ജീവിതവ്യവസ്ഥയും നീതിന്യായവും നടപ്പിലാവുകയുമായിരുന്നു. കാലക്രമത്തെ സ്വന്തം വിധിക്രമമാക്കാൻ ആഗ്രഹിച്ച വിദേശമീ

നുകളും അവരുടെ ആശ്രിതരും പുതിയ രാജ്യങ്ങളേയും അവരുടെ സമ്പ്രദായങ്ങളേയും നശിപ്പിക്കാൻ വേണ്ടി നിരന്തരം പരിശ്രമിച്ചുകൊണ്ടിരുന്നു. കോവിൽകുളത്തിലെ സാമൂഹ്യമാറ്റത്തെക്കുറിച്ചറിഞ്ഞ പൂഴാൻമാരാണ് ഏറ്റവും കൂടുതൽ അസ്വസ്ഥരായതും ഭാവിയെ ഭീതിയോടെ കണ്ടതും. അതുകൊണ്ട് പൂഴാൻമാർ കുളത്തിലെ ചെറിയ ചലനങ്ങളേയും ചുറ്റുപാടുകളിലെ മാറ്റങ്ങളേയും അറിയാൻ രഹസ്യമായി ഏർപ്പാടുചെയ്തു. ഇതിനുവേണ്ടി വിശ്വസ്തരായ കരിമ്പോട്ടകളെയാണ് പൂഴാൻമാർ തിരഞ്ഞെടുത്തത്.

നാട്ടുചീകിന്റെ രാജ്യത്തേയും ആശയങ്ങളേയും തോല്പിക്കാനാവില്ലെന്ന് ബോദ്ധ്യപ്പെട്ടപ്പോൾ മറ്റു മാർഗ്ഗങ്ങളെ ആശ്രയിച്ച് അവയെ നശിപ്പിക്കാൻ പൂഴാൻമാർ തീരുമാനിച്ചു. മറ്റു രാജ്യങ്ങളിൽ അധികാരികളായിത്തീർന്ന നാട്ടുമീനുകളെ വശീകരിക്കാൻ അവർ കരിമ്പോട്ടകളെ പറഞ്ഞുവിട്ടു. അവർ ധാരാളം വാഗ്ദാനങ്ങളും പ്രലോഭനങ്ങളും നൽകുകയും ചെയ്തു. അധികാരത്തെ പാരമ്പര്യമാക്കിത്തീർത്ത് തലമുറകൾക്ക് കൈമാറാനുള്ള അവകാശമാണ് പൂഴാൻമാരുടെ ആദ്യത്തെ വാഗ്ദാനം. ഉന്നതർ ദത്തെടുത്ത് അധഃകൃതാവസ്ഥയെ മറികടക്കാമെന്നും പറഞ്ഞ് പൂഴാൻമാർ മറ്റു രാജ്യങ്ങളിലെ അധഃകൃതമീനുകളെ വശീകരിച്ചു.

പൂഴാൻമാരുടെ പ്രലോഭനത്തിന് വഴങ്ങിയ സ്വതന്ത്ര്യരാജ്യങ്ങളിലെ അധഃകൃതരായ അഞ്ച് അധികാരികൾ പാരമ്പര്യ അവകാശങ്ങളിലേക്കും ഉന്നതവിഭാഗങ്ങളിലും എത്തിച്ചേർന്നു. പിന്നീട് അതിക്രൂരമായ യുദ്ധമാണ് നടന്നത്. വിദേശമീനുകളുടെ അധികാരത്തെ വീണ്ടും ഏർപ്പെടുത്താനുള്ള ശ്രമവും അതിനെതിരെ അധഃകൃതരായ നാട്ടുമീനുകളുടെ പ്രതിരോധവുമാണ് നടന്നത്. അവസാനം അധഃകൃതമീനുകൾ കൂട്ടത്തോടെ കോവിൽകുളത്തിൽ ചത്തുപൊങ്ങി. അവയുടെ കടുംചോര ദിവസങ്ങളോളം വെള്ളത്തിൽ കെട്ടിക്കിടക്കുകയും ചെയ്തു.

പ്രലോഭനങ്ങൾക്ക് വഴങ്ങാതെനിന്ന മറ്റ് മൂന്ന് രാജ്യങ്ങളെ വിദേശമീനുകളും ആശ്രിതരും വീണ്ടും ആക്രമിച്ചു. എങ്കിലും അവർക്ക് ധിക്കാരികളെ കീഴടക്കാനോ പഴയ അവസ്ഥയെ വീണ്ടും സ്ഥാപിക്കാനോ കഴിഞ്ഞില്ല. അപ്പോഴും പൂഴാൻമാരുടെ മനസ്സിൽ പാരമ്പര്യ അവകാശങ്ങളും സുഖസൗകര്യങ്ങളും നഷ്ടപ്പെടുമെന്ന ഭീതി രൂക്ഷമായി നിലനിന്നു.

വിദേശമീനുകളുടെ ചാരൻമാരായി സഞ്ചരിച്ചിരുന്ന കരിമ്പോട്ടകൾ അതിശയിപ്പിക്കുന്ന വാർത്തയെയാണ് പൂഴാൻമാരുടെ കാരണവരുടെ മുമ്പിൽ അവതരിപ്പിക്കുന്നത്. തലയിൽ തിളങ്ങുന്ന പച്ചക്കല്ലുള്ള മീനുകൾ കടലിൽനിന്ന് പുഴയിലേക്കു കയറി തോടുകളേയും കുളങ്ങളേയും ആക്രമിച്ചു കീഴടക്കുകയാണ്. ദിവ്യസിദ്ധികളുള്ള അവയെ തോല്പിക്കാൻ ആർക്കും കഴിയില്ലെന്നും ചാരൻമാർ വഴി പൂഴാൻമാർ അറിഞ്ഞു. സമഭാവനയുടെ ചിഹ്നമായി പച്ചക്കല്ലിനെ വിവരിക്കുന്ന കരിമ്പോട്ടകൾ വിഭാഗീതയും അധഃകൃതരുമില്ലാത്ത അവയുടെ സാമൂഹ്യനീതിയേയും വിസ്തരി

ച്ചു. പച്ചക്കല്ലിന്റേയും സമത്വഭാവനയുടേയും വശീകരണത്തിന് വിധേയരാകുന്ന മറ്റു മീനുകൾ അവയുടെ കൂട്ടത്തിൽ ചേരുന്നതോടെ അവയും തലയിൽ പച്ചകല്ലുള്ള മീനുകളായി മാറുന്നതാണ്. പച്ചക്കല്ലുകളുടെ ദിവ്യസിദ്ധിയും തിളക്കവും ശത്രുവിനെ നിസ്സഹായരാക്കുന്നതോടൊപ്പം അധഃകൃതരെ സത്യമാർഗ്ഗത്തിലേക്ക് എത്താൻ പ്രേരിപ്പിക്കുന്നു.

തലയിൽ പച്ചക്കല്ലുള്ള മീനുകളെക്കുറിച്ചുകേട്ട് ആദ്യം ഭീതിയോടെ നിന്ന പൂഴാൻ കാരണവർ പിന്നീട് മാറ്റത്തിന്റെ വക്താവാകാൻ തീരുമാനിച്ച് ആഹ്ലാദിച്ചു. തുടർന്ന് ചാരൻമാരായ കരിമ്പോട്ടകൾ പച്ചക്കല്ലൻമാരെ തിരഞ്ഞ് യാത്ര ആരംഭിച്ചു. പെട്ടെന്നുത്തന്നെ തിരിച്ചെത്തിയ കരിമ്പോട്ടകൾ പാടങ്ങളിൽ തലേൽക്കല്ലൻമാർ യുദ്ധസന്നദ്ധരായി നിൽക്കുകയാണെന്നും അറിയിച്ചു. പിന്നീട് പൂഴാൻമാരും വെള്ളകടുകുകളും മണിക്കൂറുകൾ നീണ്ട ആലോചനകൾ നടത്തി പച്ചക്കല്ലൻമാരെ കോവിൽകുളത്തിലേക്ക് ഹാർദ്ദമായി സ്വീകരിക്കാമെന്ന തീരുമാനത്തിൽ എത്തിച്ചേർന്നു.

പിന്നീട് പച്ചക്കല്ലൻമാരുടെ സഹായത്തോടെ പൂഴാൻമാരെ ധിക്കരിച്ച മൂന്നുരാജ്യങ്ങളേയും കീഴടക്കാനുള്ള അതിക്രൂരമായ യുദ്ധമാണ് ഉണ്ടായത്. ആധുനിക യുദ്ധമുറകളെ ശീലിച്ച പച്ചക്കല്ലൻമാർ പൂഴാൻമാരുടെ സമ്പ്രദായങ്ങളെ ധിക്കരിച്ചവരെ മുഴുവൻ ക്രൂരമായി കൊന്നൊടുക്കി. അധഃകൃതരായ നാട്ടുമീനുകളെ കീഴടക്കിയ പച്ചക്കല്ലൻമാർ മൂന്നു രാജ്യങ്ങളുടേയും അധിപൻമാരായി. പച്ചക്കല്ലൻമാരുടെ നടപടികളെ പൂർണ്ണമനസ്സോടെ അംഗീകരിച്ച പൂഴാൻമാർ സഹായത്തിന് പ്രതിഫലമായി തങ്ങളുടെ പാരമ്പര്യഅവകാശങ്ങളെ നിലനിർത്തുകയും ചെയ്തു.

ഇപ്പോൾ കോവിൽ കുളത്തിൽ പച്ചക്കല്ലൻമാരുടെ ഇടയിൽ മാത്രമാണ് സമഭാവന നടപ്പിലുള്ളത്. മറ്റ് മീനുകളെല്ലാം പാരമ്പര്യത്തിന്റേയും ജന്മാവകാശത്തിന്റേയും പേരിൽ ഉന്നതരും അധഃകൃതരുമായി വേർതിരിഞ്ഞിരിക്കുന്നു.

പച്ചക്കല്ലൻമാർ ഒരിക്കലും പൂഴാൻമാരുടെ പ്രപഞ്ചരഹസ്യവ്യാഖ്യാനങ്ങളെ അംഗീകരിച്ചില്ല. അവർ പച്ചക്കല്ലിന്റെ വിഭജനങ്ങളില്ലാത്ത മഹത്വത്തെ ആശയമായും യാഥാർത്ഥ്യമായും അധഃകൃതരിലേക്ക് എത്തിച്ചു. അപമാനവും അവഗണനയും ഫലശൂന്യമായ അത്യദ്ധ്വാനവുമായി ജീവിച്ചവരെ സ്വന്തം വിഭാഗത്തിലേക്ക് അവർ ചേർക്കാൻ ശ്രമിക്കുകയാണ്. അവർ തലയിലെ പച്ചക്കല്ലിനെ പുറമേയ്ക്ക് എടുത്ത് അതിൽ ഒരു തുണ്ട് അധഃകൃതർക്ക് നൽകി അവരേയും പച്ചക്കല്ലൻമാരാക്കി. തലയിൽ പച്ചക്കല്ലുകൾ പ്രത്യക്ഷപ്പെടുന്നതോടെ അധഃകൃതരുടെ ദയനീയാവസ്ഥ ഇല്ലാതാകുകയും അവരും സമഭാവനയുള്ള സമൂഹത്തിൽ അംഗമാകുകയുമാണ്.

പാരമ്പര്യത്തേയും സമ്പ്രദായങ്ങളേയും ധിക്കരിച്ച് സ്വാതന്ത്ര്യം നേടിയ നാട്ടുമീനുകളെ നശിപ്പിക്കാൻ വേണ്ടിയാണ് വിദേശമീനുകൾ പച്ചക്കല്ലൻമാരെ സ്വീകരിക്കുന്നത്. എന്നാൽ അവരുടെ ആധിപത്യത്തേയും

സാമൂഹ്യഘടനയേയും വിദേശമീനുകൾക്ക് ഒരിക്കലും അംഗീകരിക്കാൻ കഴിഞ്ഞില്ല. പാരമ്പര്യ അവകാശങ്ങളെ നിഷേധിക്കുമ്പോൾ അദ്ധ്വാനിക്കാതെ സുഖലോലുപരായി ജീവിക്കാനുള്ള അവകാശമാണ് നഷ്ടപ്പെടുന്നത്. പൂഴാൻമാർ പുറപ്പെടുവിക്കുന്ന കുമിളകളെ അവജ്ഞയോടെ കാണുന്ന പച്ച ക്കല്ലൻമാർ വിദേശമീനുകളുടെ സാമൂഹ്യാധിപത്യത്തിന്റേയും അധികാര ത്തിന്റേയും നേർക്കാണ് ഭീഷണി ഉയർത്തുന്നത്.

കോവിൽ കുളത്തിലെ സാമൂഹ്യാവസ്ഥയെ നമുക്ക് വീണ്ടും പരി ശോധിക്കാം.

പച്ചക്കല്ലൻമാർ അധികാരികളായ മൂന്ന് രാജ്യങ്ങളാണ് കോവിൽകു ളത്തിൽ ഉള്ളത്. കുളത്തിന്റെ മറ്റു ഭാഗങ്ങളിൽ പൂഴാൻമാർ സൃഷ്ടിച്ച സാമൂ ഹ്യാവസ്ഥയാണ് നിലവിലുള്ളത്. ഒരേസമയം ഇരയും വേട്ടക്കാരനുമായ തുകൊണ്ട് ആഹ്ലാദവും അപമാനങ്ങളും അവർ ഒരുപോലെ സഹിച്ചു. എന്നാൽ ഫലശൂന്യമായി അദ്ധ്വാനിക്കുന്ന അധഃകൃതരായ നാട്ടുമീനുകൾ ജന്മത്തിന്റെ പാപത്തിൽ മുഴുകി നിസ്സഹായരായി ജീവിച്ചു. അപ്പോഴും അവ രുടെ മനസ്സിൽ നാട്ടുമീനുകൾക്കുവേണ്ടി ജീവത്യാഗം ചെയ്തവരുടെ ഓർമ്മ കൾ നിറഞ്ഞുനിന്നിരുന്നു.

ഇത്തരമൊരു സാഹചര്യത്തിലേക്കാണ് സമഭാവനയോടെ പച്ചക്ക ല്ലൻമാർ കടന്നുവരുന്നത്. കോവിൽകുളത്തിലെ അധഃകൃതരായ നാട്ടുമീനു കൾ കൂട്ടത്തോടെ പച്ചക്കല്ലൻമാരായി തീർന്നതോടെ മഹാദുരന്തത്തിന്റെ വരവിനെ പൂഴാൻമാർ തിരിച്ചറിഞ്ഞുതുടങ്ങി. കൂടാതെ പ്രപഞ്ചരഹസ്യം ഉൾക്കൊള്ളുന്ന കുമിളകളെ പൊട്ടിച്ചുരസിക്കുന്ന പച്ചക്കല്ലൻമാർ മഹാദുര ന്തത്തെ വിളിച്ചുവരുത്തുകയാണ്. പച്ചക്കല്ലൻമാർ കുമിളകൾ പൊട്ടിച്ചു തുട ങ്ങിയതോടെ പരസ്പരം ബന്ധപ്പെടാതെ അതിരുകൾക്കുള്ളിൽ സഞ്ചരിച്ചി രുന്ന കോവിൽകുളത്തിലെ മറ്റെല്ലാം മീനുകളും വിശ്വാസത്തേയും പാരമ്പ ര്യത്തേയും സംരക്ഷിക്കാൻ ഒന്നിച്ചുകൂടി. വിഭാഗീയതയുടെ അപമാനഭാ രംകൊണ്ട് മുഖംകുനിച്ച അവർക്ക് വിശ്വാസത്തിന്റെ നേർക്ക് തീവ്രമായ ആക്രമണങ്ങൾ ഉണ്ടാകുമ്പോഴാണ് സംഘടിക്കാനും ശക്തരാകാനും കഴി യുക.

കോവിൽകുളത്തിലെ ന്യൂനപക്ഷമായ പച്ചക്കല്ലൻമാർ നൂറ്റാണ്ടുക ളുടെ വിശ്വാസഭാരമുള്ള വിശുദ്ധകുമിളകളെ പൊട്ടിച്ചതോടെ ഭൂരിപക്ഷമുള്ള മീനുകൾ ശത്രുവിനെ നേരിടാൻ തയ്യാറെടുപ്പുകൾ നടത്തിത്തുടങ്ങി.

പച്ചക്കല്ലൻമാർ വിശുദ്ധകുമിളകളെ വീണ്ടും പൊട്ടിച്ചു. കോവിൽകുളത്തിലെ മറ്റെല്ലാ മീനുകളും ഒന്നിച്ചുചേർന്ന് മൂന്ന് രാജ്യങ്ങ ളേയും ആക്രമിച്ചുതുടങ്ങി. ദീർഘകാലം യുദ്ധം നടന്നെങ്കിലും പച്ചക്ക ല്ലൻമാരെ തോൽപ്പിക്കാൻ നാട്ടുമീനുകൾക്കും വിദേശമീനുകൾക്കും കഴി ഞ്ഞില്ല. കാരണം തൊഴിൽവിഭജനം നടത്തിയ അവർക്ക് നവീനമായ യുദ്ധ മുറകൾ അന്യമായിരുന്നു. എന്നാൽ ജന്മാവകാശങ്ങളില്ലാത്ത പച്ചക്കല്ലൻമാ

രിലെ ബലിഷ്ഠരായ യുവത്വങ്ങൾ നീണ്ടകാലത്തെ പരിശീലനത്തിനു ശേഷ മാണ് യുദ്ധത്തിന് എത്തിയത്.

ഇക്കാലത്താണ് ചാരന്മാരായ കരിമ്പോട്ടകൾ ഭീഷണമായ മറ്റൊരു വാർത്തയുമായി കാരണവരായ പൂഴാന്റെ അടുത്തെത്തിയത്.

വീണ്ടും കടലും പുഴയും കുളങ്ങളും കീഴടക്കി വിദേശമീനുകൾ വരുന്നുണ്ടെന്നും ആധുനിക യുദ്ധവിദ്യകൾ അറിയുന്ന അവയെ ആർക്കും തോൽപ്പിക്കാനാവില്ലെന്നും കരിമ്പോട്ടകൾ അറിയിച്ചു. പച്ചക്കല്ലൻമാരുടെ അധികാരത്തെ അവസാനിപ്പിക്കുന്ന തിലോപ്പ്യകൾ ലോകം മുഴുവൻ കീഴട ക്കാനുള്ള ശ്രമത്തിലാണ്.

വെള്ളകടുകുകളുമായി നീണ്ട ആലോചനകൾ നടത്തിയ പൂഴാൻമാർ ശത്രുവിനെ ശത്രുവിനെക്കൊണ്ട് നേരിടണം എന്ന തീരുമാന ത്തിലാണ് എത്തിച്ചേർന്നത്. തുടർന്ന് കരിമ്പോട്ടകൾ തിലോപ്പ്യകളെ തേടി തോടുകളിലേക്കും പാടങ്ങളിലേയ്ക്കും യാത്രയായി. അധികം വൈകാതെ തിലോപ്പ്യകളുടെ വൻപട കോവിൽകുളത്തിന് അടുത്തുള്ള പാടങ്ങളിൽ എത്തിച്ചേർന്നു. പിന്നീട് തിലോപ്യകൾ മുൻനിരയിലും പിന്നിൽ വെള്ളകടു കുകളും വെള്ളചീകുകളും നിരന്നതിനുശേഷമാണ് പച്ചക്കല്ലൻമാരുടെ രാജ്യ ങ്ങളുടെ നേർക്ക് യുദ്ധം ആരംഭിച്ചത്. ആധുനികയുദ്ധമുറകളെ ശീലിച്ച തിലോപ്യകൾ വളരെ പെട്ടെന്നുത്തന്നെ പച്ചക്കല്ലൻമാരെ കൊന്നുതുടങ്ങി.

ഒരാഴ്ചയോളം അതിഗംഭീരമായ ആക്രമണങ്ങളാണ് നടന്നത്. പിന്നീട് കുളത്തിലെ അലകൾ അടങ്ങിയപ്പോൾ ചത്തുപൊങ്ങിയ പച്ചക്ക ല്ലൻമാർ വെള്ളത്തിനു മുകളിൽ പാറിനടന്നു.

ഇപ്പോൾ കീഴടക്കിയ മൂന്നുരാജ്യങ്ങളിലും തിലോപ്യകളാണ് അധി കാരം കയ്യേറ്റിരിക്കുന്നത്. കോവിൽകുളത്തിലെ സമ്പ്രദായങ്ങളേയും ജന്മാ വകാശമായി കിട്ടുന്ന അധികാരത്തേയും കുറിച്ചുകേട്ടപ്പോൾ തിലോപ്യകൾ അവസ്ഥയെ അതേപടി സംരക്ഷിക്കാൻ തയ്യാറായി. തിലോപ്യകളുടെ സേവ കൻമാരായിത്തീർന്ന പൂഴാൻമാർ അനേകം നൂറ്റാണ്ടുകളിലേക്ക് സുഖലോ ലുപതയെ പാരമ്പര്യമായി കൈമാറാമെന്ന് പ്രതീക്ഷിച്ചു.

എന്നാൽ തിലോപ്യകളുടെ വിചിത്രമായ ഭക്ഷണരീതികളെ അംഗീ കരിക്കാനും ഉൾക്കൊള്ളാനും മറ്റു മീനുകൾക്ക് കഴിഞ്ഞില്ല. മീനുകളെ തിന്നി രുന്ന തിലോപ്യകളുടെ ഏറ്റവും പ്രിയപ്പെട്ട ആഹാരം മറ്റു മീനുകളുടേയും തവളകളുടേയും മുട്ടകളായിരുന്നു. യഥേഷ്ടം മാംസം തിന്നിരുന്ന തിലോ പ്യകൾ മുട്ടയിടുമ്പോൾ ആയിരക്കണക്കിന് കുഞ്ഞുങ്ങളാണ് ഓരോ തവ ണയും ജനിക്കുക. മാസങ്ങൾക്കുള്ളിൽ പൂർണ്ണവളർച്ച എത്തുന്ന അവ ഓരോ ദിവസം അനേകം മറ്റു ജന്മങ്ങളെയാണ് ഇല്ലാതാക്കുക.

പരിസരത്തോട് അസാധാരണമായ ഇണങ്ങി ജീവിക്കാൻ തിലോ പ്യകൾക്ക് പ്രത്യേക സിദ്ധിയാണുള്ളത്. സുഖകരമായ സാഹചര്യത്തിൽ വളരുന്ന തിലോപ്യകൾക്ക് അമിതമായ വലുപ്പമാണ് ഉള്ളത്. അപ്പോൾ അവ

അനേകം മീനുകളേയും മുട്ടകളേയും ദിവസേന തിന്നുതീർക്കുന്നു. തോട്ടിലും പാടത്തിലും വളരുന്ന തിലോപ്യകൾ ഭക്ഷണത്തിന്റേയും സാഹചര്യത്തിന്റേയും വ്യത്യസ്തതകൾക്ക് അനുസരിച്ച് വളർച്ചയിൽ മിതത്വം പാലിക്കുന്നു.

ശക്തരുടെ ഇരയായിത്തീരുക എന്ന ദുരന്തത്തിലേക്കാണ് കോവിൽകുളത്തിലെ മറ്റു മീനുകൾ എത്തിച്ചേർന്നത്. ചെറുമീനുകളെ തിന്നുതീർത്ത തിലോപ്യകൾ മറ്റു മീനുകളുടെ മുട്ടകൾ ഭക്ഷിച്ച് അവയുടെ വംശാവലികളെ ഇല്ലാതാക്കി. വാൽമാക്രികളേയും മുട്ടകളേയും തിലോപ്യകൾ തിന്നുതുടങ്ങിയതോടെ തവളകൾ കോവിൽകുളം ഉപേക്ഷിച്ച് പുതിയ രക്ഷാസങ്കേതംതേടി. വംശനാശത്തെ കണ്ട് ഭയന്ന പൂഴാൻമാർ വെള്ളകടുകുകളുമായി നീണ്ട ആലോചനകൾ നടത്തിയതിനുശേഷം അതിജീവനത്തിനുവേണ്ടി യുദ്ധത്തിന് തയ്യാറായി. വെള്ളകടുകുകളേയും വെള്ളചീകുകളേയും മറ്റ് നാട്ടുമീനുകളേയും തിലോപ്യകൾ തോല്പിച്ചു. പിന്നീട് യുവാവായ തിലോപ്യ കോവിൽകുളത്തിലെ അധിപതിയാകുന്നു.

വേനൽക്കാലമായതിനാൽ കോവിൽകുളത്തിൽനിന്ന് രക്ഷപ്പെടാൻ മറ്റു മീനുകൾക്ക് കഴിഞ്ഞില്ല. കർക്കടകമഴ ഇരച്ചുപെയ്ത് കോവിൽകുളം നിറഞ്ഞെങ്കിലും അപകടമറിഞ്ഞ് ഏറ്റുമീനുകൾ വഴിമാറി സഞ്ചരിച്ചു. പാടത്തുനിന്ന് കുളത്തിലേക്ക് വെള്ളം ഒഴുകുന്നുണ്ടെങ്കിലും മറ്റു മീനുകളുടെ യാത്ര തടയാൻ തിലോപ്യകൾ കരുതലോടെ കാവൽനിന്നു. വരുത്തിത്തീർത്ത ദുരന്തത്തിന് ഇരയാകാൻ വിധിക്കപ്പെട്ടവരായി മറ്റു മീനുകൾ കോവിൽകുളത്തിൽ ജീവിച്ചു.

പ്രപഞ്ചവൻ തുടർന്നുപറഞ്ഞു:

പൂഴാൻമാർ വംശനാശത്തെയാണ് വടക്കെത്തറ മാരിയമ്മൻകോവിൽ കുളത്തിലേക്ക് ക്ഷണിച്ചുവരുത്തിയത്. മീനുകളുടെ ദുരന്തം മനുഷ്യർക്കും സംഭവിക്കാവുന്ന യാഥാർത്ഥ്യമാണ്.

നമുക്ക് വീണ്ടും കോവിൽകുളത്തിലേക്കുതന്നെ മടങ്ങാം.

മറ്റു മീനുകളെ എല്ലാം തിന്നുതീർത്ത തിലോപ്യകൾ മഴക്കാലം വന്നപ്പോൾ പുതിയ സങ്കേതംതേടി കോവിൽകുളം ഉപേക്ഷിച്ച് യാത്രയായി.

ആറാംപ്രതിമയുടെ മുഖത്തേക്കു നോക്കിയ ക്ഷത്രജൻ അവിടെ സത്യത്തെ തിരിച്ചറിഞ്ഞ സംതൃപ്തി കണ്ടെത്തി. തന്റെ കേൾവിക്കാരിക്ക് അസാധാരണ ജ്ഞാനമുണ്ടെന്ന് അറിഞ്ഞപ്പോൾ അയാൾ ആവേശത്തോടെ വീണ്ടും കഥപറഞ്ഞുതുടങ്ങി.

# ഇന്ത്യൻ ഭൗതികവാദത്തിന്റെ ഉദയപതനങ്ങൾ

എം.എൻ.റോയ്

പ്രകൃതിയെക്കുറിച്ചുള്ള ചലനാത്മക വീക്ഷണം ജൈനദർശനത്തിൽ ഉയർന്ന അളവിൽ വ്യക്തത നേടി. ജൈനദാർശനികർ വികസിപ്പിച്ച വൈരുദ്ധ്യാത്മക തർക്കശാസ്ത്രത്തെ ''യുക്തിവിചാരത്തിന്റെ അസ്ഥിരമായ ഒരു രീതി'' എന്ന നിലയിൽ ശങ്കരാചാര്യർ പിൽക്കാലത്ത് നിന്ദിക്കുകയുണ്ടായി. സാങ്കല്പികമായ ഒരു കേവല മാനദണ്ഡത്തെ പടുത്തുയർത്തുന്ന കർക്കശമായ യാഥാസ്ഥിതിക ന്യായശാസ്ത്രത്തെ സംബന്ധിച്ച് അതു തീർച്ചയായും താറുമാറായ രീതിയായിരുന്നു. സത്യത്തിന്റെ മാനദണ്ഡത്തിന്റെ കേവലത്വം ഒരിയ്ക്കൽ ചോദ്യം ചെയ്യപ്പെട്ടാൽ, അതിന്റെ അടിത്തറയിൽ പടുത്തുയർത്തപ്പെട്ട സിദ്ധാന്തങ്ങളുടെയും തത്ത്വങ്ങളുടെയും ആകാശക്കോട്ടയാകെ അനിവാര്യമായും തകർന്നടിയും.

സത്തയെയും അസത്തയെയും പോലുള്ള വിരുദ്ധഗുണങ്ങൾക്ക് ഒരേ വസ്തുവിന്റെ ഭാഗമായിരിക്കാൻ കഴിയും എന്ന് ജൈനദാർശനികർ വാദിച്ചു. കേവലത്വം, ഏകത്വം, നിത്യത്വം എന്നീ സങ്കല്പങ്ങളെ അവർ തങ്ങളുടെ ''അസ്ഥിരമായ യുക്തിവിചാരശൈലി''ക്കു വിധേയമാക്കി. അതിന്റെ ഫലം ബ്രഹ്മസങ്കല്പത്തിന്റെ തിരസ്കാരമായിരുന്നു. അവരുടെ വീക്ഷണങ്ങളുടെയും യുക്തിവിചാര രീതികളുടെയും വിനാശകരമായ ഫലത്തെക്കുറിച്ച് ശങ്കരാചാര്യർ അവർക്കെതിരെ ഉന്നയിച്ച ആരോപണങ്ങളിൽനിന്നു തീർച്ചപ്പെടുത്താൻ കഴിയും: ''സ്വർഗലോകവും മോക്ഷവും ഉണ്ട് അല്ലെങ്കിൽ ഇല്ല, അവ നിത്യമാണ് അല്ലെങ്കിൽ നിത്യമല്ല എന്നു നിങ്ങൾ വാദിക്കുകയാണെങ്കിൽ, അത് അർത്ഥമാക്കുന്നത് നിശ്ചിതമായ എല്ലാ ജ്ഞാനങ്ങളുടെയും അഭാവത്തെയാണ്. സ്വർഗലോകവും മോക്ഷവും നേടുക എന്ന ലക്ഷ്യത്തിനുവേണ്ടി ആരും പ്രവർത്തിക്കാതാവും എന്നതാണ് അതിന്റെ ഫലം.''

ജൈനൻമാരും ആത്മാവിൽ വിശ്വസിച്ചിരുന്നു; നിരന്തരമായി മാറിക്കൊണ്ടിരിക്കുന്ന ഒരു സത്ത എന്ന നിലയിലാണ് അവർ അതിനെ സങ്കല്പിച്ചത് - മനുഷ്യനിലെ ''കേവലവും അനശ്വരവും'' ആയ ദൈവികസ്ഫുലിംഗം എന്ന സാമ്പ്രദായിക ധാരണയിൽനിന്നു തീർത്തും വ്യത്യസ്തമായ ഒന്ന്. നിരന്തരമായി കൂടുകയും കുറയുകയും ചെയ്യുന്ന അസംഖ്യം കണികകൾ - ''ആത്മാണുക്കൾ'' - കൂടിച്ചേർന്നതാണ് ആത്മാവ് എന്ന് അവർ വിചാരിച്ചു. അവരുടെ അഭിപ്രായത്തിൽ, അത് ആത്മാവിന്റെ നിത്യതയെ ബാധിക്കില്ല; ഒരേസമയം ഒരു വസ്തുവിന് നിത്യവും അനിത്യവും ആയിരിക്കാനാവും. ഉദാഹരണമായി, വെള്ളം നിരന്തരമായി ഒഴുകിക്കൊണ്ടിരിക്കു

ന്നുവെങ്കിലും അരുവി എല്ലായ്പ്പോഴും അവിടെയുണ്ട്. ഈ ന്യായവാദത്തിന്റെ സത്താമീമാംസാപരമായ രൂപം വ്യക്തമാണ്: പ്രാതിഭാസികലോകം അതിന്റെ നിരന്തരമായ എല്ലാ മാറ്റങ്ങളോടും ക്ഷണികത്വത്തോടുമൊപ്പം നിത്യവും യഥാർത്ഥവും ആണ്.

സ്വന്തം പ്രകൃതത്താൽത്തന്നെ ശാസ്ത്രീയചിന്തയുടെ കൊടിയേന്തുകവഴി തത്ത്വശാസ്ത്രത്തിന്റെ അടിത്തറയിടുമായിരുന്ന ഒരു പുതിയ സാമൂഹിക വർഗ്ഗത്താൽ പൗരോഹിത്യത്തിന്റെ ശക്തിയെയും സ്ഥാനത്തെയും വിജയകരമായി വെല്ലുവിളിക്കാൻ തക്ക നിലവാരത്തിൽ ഇന്ത്യൻ സമൂഹം പ്രാചീന-മദ്ധ്യകാലഘട്ടങ്ങളിൽ ഒരിയ്ക്കലും എത്തിയിരുന്നില്ല.

ഭൗതികവാദപരവും അർദ്ധഭൗതികവാദപരവുമായ ദർശനപദ്ധതികൾ - അവയുടെ ചില രേഖകൾ ചരിത്രത്തിലൂടെ ലഭ്യമായിട്ടുണ്ട് - അടക്കമുള്ള ഇന്ത്യൻചിന്തയുടെ സവിശേഷസ്വഭാവം എന്നത് ഈ ലോകത്തെ ജീവിത കെട്ടുപാടുകളിൽനിന്ന് വിമോചനം നേടാനുള്ള ഉത്കണ്ഠയാണ്. പൗരാണിക സാമൂഹിക്രമത്തിന്റെ തകർച്ചയുടെ ഫലമായുണ്ടായ വിഷാദാത്മകവും താറുമാറായതുമായ അവസ്ഥയിലാണ് രോഗാതുരമായ ഈ ജീവിതസങ്കല്പം ഉദ്ഭവിച്ചത്. മഹാഭാരതത്തിൽ ചിത്രീകരിച്ചിട്ടുള്ളതുപോലെ ഇതിഹാസയുഗത്തിന്റെ അവസാനഘട്ടത്തിലെ സാമൂഹികാവസ്ഥ ഇരുണ്ടതായിരുന്നു. അത്തരം സാഹചര്യങ്ങൾ വിഷാദാത്മകതയെയും പ്രക്ഷോഭത്തെയും സൃഷ്ടിക്കുമെന്നത് ഉറപ്പാണ്. മഹാഭാരതത്തിൽ രേഖപ്പെടുത്തിയിട്ടുള്ള പുരാവൃത്തങ്ങൾ പ്രക്ഷോഭശക്തികളുടെ ഉദയത്തെ സാക്ഷ്യപ്പെടുത്തുന്നുണ്ട്. ശോഷിച്ച ക്ഷത്രിയവർഗ്ഗത്തെ സംബന്ധിച്ച് പലപ്പോഴും ആ പ്രക്ഷോഭശക്തികൾ അതിശക്തമായിരുന്നു. എന്നാൽ, അത് പുതിയൊരു സാമൂഹികക്രമത്തെക്കുറിച്ചുള്ള ആദർശത്താൽ പ്രചോദിതം എന്നതിനേക്കാൾ നിരാശയാൽ പ്രേരിതമായ പ്രാഥമിക പ്രസ്ഥാനമായിരുന്നു.

വിഷാദാത്മക മനോഭാവം വ്യാപകമായ സ്വാധീനം ചെലുത്തിയിരുന്നു. ഇന്ത്യൻ ചിന്തയുടെ എല്ലാ സരണികളിലും അതിന്റെ മുദ്ര പതിഞ്ഞിരുന്നു. എല്ലാ ചിന്താപദ്ധതികളും പ്രകൃതിയെ ബന്ധനത്തിന്റെ ഉറവിടം എന്ന നിലയിലാണ് വീക്ഷിച്ചത്; ആ ബന്ധനത്തെ തകർക്കുക വഴിയല്ല, അതായത്, പ്രകൃതിയെ കീഴടക്കുക വഴിയല്ല സ്വാതന്ത്ര്യം നേടാനാകുക; മറിച്ച്, ആ 'തിന്മ'യിൽനിന്ന് ഓടി രക്ഷപ്പെടുക എന്ന എളുപ്പവും സാങ്കല്പികവുമായ വഴിയിലൂടെയാണ്. ബാഹ്യപ്രകൃതിയെ കീഴടക്കുക എന്ന ആശയം ഒരിക്കലും ഇന്ത്യൻ ചിന്തയിലേയ്ക്കു കടന്നുവന്നില്ല. അതുകൊണ്ടുതന്നെ അതിന് യഥാർത്ഥ തത്ത്വശാസ്ത്രത്തിന്റെ തലത്തിലേയ്ക്ക് എത്താൻ ഒരിയ്ക്കലും കഴിഞ്ഞിട്ടില്ല. സ്വയംപീഡനം എന്നത് പ്രകൃതിയെ കീഴടക്കലല്ല. ബാഹ്യകാരണങ്ങളെ അറിയാനുള്ള എല്ലാ വഴികളെയും അടയ്ക്കുകയാണത്. ആനന്ദപൂർണ്ണമായ അജ്ഞതയുടെ അന്ധകാരാഴിയിൽ ആഴ്ന്നുപോകുക എന്നാണതിനർത്ഥം.

എന്നാൽ, പ്രാചീന വൈദികമതത്തിൽ സ്വയം പീഡനത്തിന് യാതൊരു സ്ഥാനവും ഉണ്ടായിരുന്നില്ല. മറ്റെല്ലാ പ്രകൃത്യാരാധനാ മതങ്ങളെയും പോലെ വൈദികമതം 'ഭൗതികവാദപര'മായിരുന്നു - ആ പദത്തിന്റെ പാമരമായ അർത്ഥത്തിൽ. ഗോത്രസമൂഹത്തിന്റെ തകർച്ചയുടെ ഫലമായുണ്ടായ ക്രമരഹിതവും ദുരിതപൂർണ്ണവുമായ ചുറ്റുപാടുകളിൽ രൂപംകൊണ്ട വിഷാദാത്മകത്വത്തെ പുരോഹിത ഭരണവർഗ്ഗം, തങ്ങളുടെ മേലാളസ്ഥാനം നിലനിർത്തുന്നതിനുള്ള പോരാട്ടത്തിൽ ഫലപ്രദമായ ആയുധമായി മാറിയ സംന്യാസത്തിന്റെയും സ്വയംപീഡനത്തിന്റേതുമായ വിനാശകരമായ സിദ്ധാന്തത്തെ വ്യാഖ്യാനിക്കാനുള്ള അവസരമെന്ന നിലയിൽ പിടിച്ചെടുത്തു. മനുഷ്യന്റെ ആഗ്രഹങ്ങളെ തൃപ്തിപ്പെടുത്താൻ ഒരിയ്ക്കലും കഴിയില്ല എന്നതിനാൽ ജീവിതമാകെ ദുരിതമയമാണ്. ആഗ്രഹങ്ങളെ നിയന്ത്രിക്കുക. അപ്പോൾ നിങ്ങൾ പ്രകൃതിയുടെ തിന്മകളിൽ നിന്ന് സ്വതന്ത്രനാകുകയും ദുരിതങ്ങളെല്ലാം അവസാനിക്കുകയും ചെയ്യും; ശാശ്വതാനന്ദം നിങ്ങൾക്കുള്ളതാകുന്നു.

ജീവിതത്തെക്കുറിച്ചുള്ള ഈ "ആത്മീയ" വീക്ഷണത്തിന്റെ വിജയം വമ്പിച്ച സാമൂഹിക പ്രതികരണത്തെ പ്രതിഫലിപ്പിച്ചു. ആ പ്രതികരണമാകട്ടെ, പിൽക്കാല ചിന്തയെ വളരെക്കാലം ആഴത്തിൽ ബാധിക്കുകയും ചെയ്തു. വിപ്ലവാത്മകമായ ബൗദ്ധദർശനത്തിനുപോലും മുൻകാലത്തെ സാമൂഹിക പ്രതികരണത്തിന്റെ ദുഷിപ്പിക്കുന്ന പാരമ്പര്യത്തെ പൂർണമായും വിസ്മരിക്കാനായില്ല; മാത്രമല്ല, ആത്യന്തികമായി ബുദ്ധമതത്തെ അതു ദുഷിപ്പിക്കുകയും ചെയ്തു. ജീവിത ദുരിതങ്ങൾക്കുള്ള പരിഹാരം എന്ന നിലയിലുള്ള സ്വയംപീഡന സിദ്ധാന്തത്തിന്റെ വിജയം വ്യവസ്ഥാപിത സാമൂഹികക്രമത്തോടുള്ള അതൃപ്തിയുടെയും കലാപത്തിന്റെയും ശക്തികളുടെ പരാജയത്തെയാണ് പ്രതിനിധാനം ചെയ്തത്.

നിലവിലുള്ളവയോടുള്ള അതൃപ്തി അവയെ മാറ്റുന്നതിനുള്ള ഉപാധിയാണ്. കലാപത്തിൽ നിന്നുൾവലിഞ്ഞ് നിർമ്മമതയെ അതൃപ്തിക്കു പകരം വെയ്ക്കുക എന്നത് സാമൂഹിക ഊർജ്ജത്തിന്റെ നിശ്ചലതയാണ്. ഭൗതികപുരോഗതിക്കു വേണ്ടിയുള്ള പരിശ്രമങ്ങളെല്ലാം അവസാനിക്കുകയും അതിനനുസൃതമായി ആശയപരമായ പരിണാമം ബാധിക്കപ്പെടുകയും ചെയ്യുന്നു. വിദൂരഭൂതകാലത്തെ വർഗ്ഗസമരത്തിൽ പ്രതിലോമകരമായ പൗരോഹിത്യത്തിനുണ്ടായ വിജയം ഇന്ത്യൻ അനുമാനചിന്തയുടെ സവിശേഷ സ്വഭാവത്തെ നിർണ്ണയിച്ചു. ഗോത്ര സാമൂഹികക്രമത്തിന്റെ തകർച്ചയുടെ ഫലമായി രൂപംകൊണ്ട പ്രതിസന്ധിയിൽനിന്ന് ഇന്ത്യൻ സമൂഹത്തെ മോചിപ്പിച്ച് നയിക്കാൻ കഴിയുന്ന ഒരു വർഗ്ഗം അപ്പോഴും ഉദയം ചെയ്തിട്ടില്ലാതിരുന്നതിനാൽ പ്രതിലോമതയുടെ വിജയം സാദ്ധ്യമായിരുന്നു. കാലക്രമേണ വർഗ്ഗബന്ധങ്ങൾ മാറി. ഏറിയും കുറഞ്ഞുമുള്ള വിഭാഗീയ ചിന്താപദ്ധതികൾ വളർന്നുവന്നു. എന്നാൽ, അവയെല്ലാം അതിമന്ദഗതിയിലുള്ള സാമൂഹിക

പരിണാമത്തിന്റെ സവിശേഷമുദ്ര ഏറിയോ കുറഞ്ഞോ അളവിൽ പേറിയിരുന്നു. തൽഫലമായി പുരോഹിത മേധാവിത്വം തുടരുകയും ചെയ്തു.

ജീവിത ത്വരകൾ മനുഷ്യനെ പ്രകൃതിയുമായി അനന്തമായ പോരാട്ടത്തിൽ ഏർപ്പെടാൻ നിർബന്ധിക്കുന്നു. ഈ പോരാട്ടത്തിൽ മനുഷ്യൻ പ്രപഞ്ചത്തിന്റെ നിഗൂഢതകളിലേയ്ക്ക് ആഴത്തിലാഴത്തിൽ ചുഴിഞ്ഞിറങ്ങുന്നു. പടിപടിയായി ഈ നിഗൂഢതകൾ നിഗൂഢതകളല്ലാതായിത്തീരുകയും ചെയ്യുന്നു. പ്രാകൃതമായ ആനുഭവികവാദം തത്ത്വശാസ്ത്രത്തിനു ജന്മം നൽകുന്നു. ശാസ്ത്രത്തിന്റെ മാതാവാണ് തത്ത്വശാസ്ത്രം. അവസാനം ശാസ്ത്രം ഈ ആദരണീയയായ മാതാവിനെ 'ശാസ്ത്രങ്ങളുടെ ശാസ്ത്രം' എന്ന നിലയിൽ പട്ടാഭിഷേകം ചെയ്യുന്നു.

ജീവിതാഹ്ലാദങ്ങൾക്കുമേലുള്ള വിലക്ക്, ജീവിതത്തിന്റെ സ്വാഭാവിക പ്രേരണകൾക്കെതിരായ വികലമായ മുൻവിധി മനുഷ്യനെ നിർവീര്യനാക്കുന്നു. അവന്റെ സത്തതന്നെ അവനു നൽകിയ ദൗത്യത്തിൽനിന്ന് അത് അവനെ പുറകോട്ടുവലിക്കുന്നു. അങ്ങനെ അത് ഒരു സ്വതന്ത്രമായ ആത്മീയ പരിണാമത്തെ ഒഴിവാക്കുന്നു. ശാസ്ത്രത്തെയും തത്ത്വശാസ്ത്രത്തെയും സൃഷ്ടിക്കുന്നത് മനുഷ്യനാണ്; സാമൂഹിക അസ്തിത്വത്തിന്റെ സാഹചര്യങ്ങൾ അവന്റെ മാനവികാസ്തിത്വത്തിന് പരിധികൾ ഏർപ്പെടുത്തുമ്പോൾ അവന്റെ ചിന്തകൾ സ്വാഭാവികമായും വികലമാക്കപ്പെടുന്നു. വികലമായ ചിന്തയുടെ അത്തരമൊരു ചിത്രമാണ് ഇന്ത്യൻ അനുമാനചിന്ത അവതരിപ്പിക്കുന്നത്.

ആയതിനാൽ, കണാദന്റെയും കപിലന്റെയും ബൃഹസ്പതിയുടെയും ഗൗതമന്റെയും മഹാവീരന്റെയും മറ്റുള്ളവരുടെയും യുക്തിവാദപരവും ഭൗതികവാദപരവും പ്രകൃതിവാദപരവുമായ ഉദ്ബോധനങ്ങൾ ആത്യന്തികമായി ബൗദ്ധവിപ്ലവത്തിന്റെ അവശിഷ്ടങ്ങൾക്കടിയിൽ കുഴിച്ചുമൂടപ്പെട്ടു. ശങ്കരാചാര്യരുടെ മാതാത്മക പാണ്ഡിത്യവാദത്തിൽ പുന:പ്രഖ്യാപിക്കപ്പെട്ട ബ്രാഹ്മണ പ്രതിലോമത പ്രാചീനകാലത്തെ വിമോചനാത്മകചിന്തയുടെ നവോത്ഥാനത്തെ ഏറെക്കാലം വിജയകരമായി നീട്ടിവെയ്ക്കുന്ന തരത്തിൽ എല്ലാ ആത്മീയ പുരോഗതിയെയും സ്തംഭിപ്പിച്ചു. ശക്തമായ ഒരു വിപ്ലവത്തിൽ ആഴ്ത്തപ്പെട്ടുകൊണ്ടുള്ള ജ്വരമൂർച്ഛയാൽ ഹൈന്ദവ ഭരണവർഗ്ഗങ്ങൾ തീർത്തും തളർന്നിരുന്നതിനാൽ രാജ്യം വിദേശ ആക്രമണകാരികൾക്ക് എളുപ്പത്തിൽ കീഴടക്കാൻ പറ്റുന്നതരത്തിലായിക്കഴിഞ്ഞിരുന്നു. മറുവശത്ത്, ഭക്തിനിർഭരവും ആത്മീയവുമായ മദ്ധ്യയുഗത്തിന്റെ അന്ധകാരത്തിൽനിന്നും യൂറോപ്പിനെ രക്ഷിച്ച ശക്തികൾക്കു സമാനമായ പുതിയ സാമൂഹിക ശക്തികളുടെ ഉദയത്തെ പൊതുവായ ശക്തിക്ഷയവും നിശ്ചലതയും ഇല്ലാതാക്കി.

വൈദിക പ്രകൃത്യാരാധന മതത്തോടുള്ള അതൃപ്തി ലോകത്തിന്റെ ഉദ്ഭവത്തെക്കുറിച്ചുള്ള അനുമാനങ്ങൾക്ക് ഉദയം നൽകി. ആ അനുമാനങ്ങൾ ലോകത്തെ ഭൗതികാടിസ്ഥാനത്തിൽ വിശദീകരിക്കാനുള്ള പ്രവണത

കളിലേയ്ക്ക് അനിവാര്യമായും വികസിച്ചു. പ്രാചീന ഭാരതത്തിലെ വ്യത്യസ്തങ്ങളായ ദാർശനിക ചിന്താപദ്ധതികളെക്കുറിച്ചുള്ള രേഖകളെല്ലാം ഇക്കാര്യം സാക്ഷ്യപ്പെടുത്തുന്നുണ്ട്. ഇന്ത്യയിലും ഭൗതികവിജ്ഞാനമാണ് അതിഭൗതികവാദത്തിനു മുമ്പേ ഉണ്ടായത്. നിർഭാഗ്യവശാൽ പ്രാചീനഭാരതത്തിലെ യഥാർത്ഥ ദാർശനികചിന്തയുടെ ഏറിയ ഭാഗവും നഷ്ടപ്പെട്ടുപോയി. എന്നാൽ, രേഖപ്പെടുത്തിവെച്ചിട്ടുള്ള ചിതറിക്കിടക്കുന്ന തെളിവുകളിൽനിന്ന് ഇന്ത്യയുടെ ആത്മീയചരിത്രത്തിന്റെ വിസ്മൃതമായ ആ അദ്ധ്യായം പുനർനിർമ്മിക്കാനാവും. എല്ലായിടത്തുമെന്നപോലെ, ആരംഭത്തിൽ ഇന്ത്യയിലും തത്ത്വശാസ്ത്രം ഭൗതികവാദമായിരുന്നു. വൈദിക പ്രകൃത്യാരാധനാമതത്തിനെതിരായ നിഷേധികളുടെ ചിന്തകളുടെ ഭൗതികവാദപരമായ ഫലം വൈശേഷികം, സാംഖ്യം, ന്യായം എന്നീ മൂന്നു ദർശനപദ്ധതികളിൽ അടങ്ങിയിട്ടുണ്ട്. ഈ ചിന്തകൾ പ്രാചീന ഭാരതീയചരിത്രത്തിലെ മഹത്തായ സംഭവമായ ബൗദ്ധവിപ്ലവത്തിനു പ്രചോദനം നൽകി.

ബി.സി. ഏഴാംനൂറ്റാണ്ടിൽ ആരംഭിച്ച് ഏതാണ്ട് ആയിരം വർഷത്തോളം നീണ്ടുനിന്ന ഇന്ത്യയുടെ ആത്മീയ വികാസത്തിൽ ഭൗതികവാദപരവും യുക്തിവാദപരവുമായ പ്രവണതകൾ വലിയൊരളവിൽ ആധിപത്യം പുലർത്തിയിരുന്നു. ഇന്ത്യാചരിത്രത്തിന്റെ ആ സുവർണയുഗത്തിന്റെ അന്ത്യത്തിനുമുമ്പ് വേദാന്ത ദർശനം ആവിഷ്ക്കരിക്കപ്പെട്ടിരുന്നുവോ എന്ന കാര്യം സംശയമാണ്. ഇല്ല എന്നാണ് ആന്തരികത്തെളിവുകൾ വ്യക്തമാക്കുന്നത്. കപിലന്റെയും കണാദന്റെയും ഭൗതികവാദദർശനങ്ങൾക്കും ബൗദ്ധദർശനത്തിന്റെ വിപ്ലവാത്മക സിദ്ധാന്തങ്ങൾക്കും ജൈനൻമാരുടെ അസ്ഥിരമായ തർക്കശാസ്ത്രത്തിനും എതിരെ പോരാടുക എന്ന ഉദ്ദേശ്യത്തോടെയാണ് വേദാന്തപരമായ വിശ്വദേവതാവാദം വികസിപ്പിച്ചെടുത്തത്. കാര്യം ഇതായിരിക്കെ, ബുദ്ധമതത്തിന്റെ പതനംവരെ പ്രാചീനഭാരതത്തിലെ തത്ത്വശാസ്ത്രം വലിയൊരളവിൽ ഭൗതികവാദപരമായിരുന്നു എന്നു കരുതുന്നതിൽ തെറ്റില്ല. ഗുപ്തരാജവംശത്തിന്റെ കീഴിൽ വിജയിയായ ഹിന്ദുമതത്തിന്റെ പുന:പ്രതിഷ്ഠാപനത്തിന്റെ കാലഘട്ടമായ എ.ഡി. നാലാം നൂറ്റാണ്ടിൽപ്പോലും "പ്രാപഞ്ചിക പ്രതിഭാസങ്ങളുടെ യാഥാർത്ഥ്യത്തെ അംഗീകരിക്കുന്ന തൊണ്ണൂറ്റിയാറു നാസ്തിക വിഭാഗങ്ങളെ" ചീനസഞ്ചാരിയായ ഫാഹിയാൻ ഇന്ത്യയിൽ കാണുകയുണ്ടായി.

***

പ്രാചീന ഭാരതത്തിലെ ഭൗതികവാദത്തിന്റെ ഉദയപതനങ്ങൾ ഏതാണ്ട് ഗ്രീസിലെ സമാന സംഭവങ്ങൾ നടന്ന സമയത്തുതന്നെയായിരുന്നു. അതിനെത്തുടർന്നുവന്ന ആത്മീയാന്ധകാര കാലഘട്ടം ആധുനിക ശാസ്ത്രത്തിന്റെ നേട്ടങ്ങളുടെ ബലത്തിലുള്ള ഭൗതികവാദ - യുക്തിവാദ ചിന്തകളുടെ പുന:പ്രതിഷ്ഠാപനത്താൽ യൂറോപ്പിൽ അവസാനിച്ചു. ഇന്ത്യയിൽ അതു സംഭവിച്ചില്ല. ഇന്ത്യയുടെ ആത്മീയ പൈതൃകത്തെ അതിന്റെ

സാംസ്കാരിക ജീർണ്ണതയിൽനിന്ന് ഇനിയും വീണ്ടെടുക്കേണ്ടതായുണ്ട്. യൂറോപ്പിൽ ഉണ്ടായതുപോലുള്ള ആത്മീയ വികാസത്തിന്റെ മാർഗ്ഗത്തെ പിന്തുടരുന്നതിൽ നിന്ന് ഇന്ത്യയെ തടഞ്ഞുനിർത്തിയതെന്താണ്?

പ്രാചീന ഗ്രീസിൽ വർത്തക പ്രഭുക്കളുടെ വർഗ്ഗമാണ് തത്ത്വശാസ്ത്രത്തെ സൃഷ്ടിച്ചത്. അവരുടെ സാമൂഹികസ്ഥാനം പൗരോഹിത്യത്തിന്റെ അധികാരത്തിനും പ്രത്യേകാവകാശങ്ങൾക്കും എതിരായിട്ടുള്ളതായിരുന്നു. പ്രാചീനഭാരതത്തിൽ കച്ചവടവർഗ്ഗം ഒരിക്കലും അത്തരമൊരു സാമൂഹിക സ്ഥാനത്ത് എത്തിയിരുന്നില്ല. സ്വയംപര്യാപ്തമായ ഗ്രാമീണ സമ്പദ്‌വ്യവസ്ഥ ഒരു ദേശീയ അളവിലുള്ള വാണിജ്യവളർച്ചയെ തടഞ്ഞുനിർത്തി. ഗ്രാമീണ കൈത്തൊഴിൽകാരുടെ അല്പമാത്രമായ മിച്ചോൽപ്പന്നം പ്രാദേശിക ചന്തകളിൽ കൈമാറ്റം ചെയ്യപ്പെട്ടു. പ്രായോഗികമായി, കാർഷികോൽപ്പാദനത്തിന്റെ മിച്ചം മുഴുവനും നികുതിയായിപ്പോയി. ക്രിസ്ത്വബ്ദത്തിനു തൊട്ടു മുമ്പുള്ള നൂറ്റാണ്ടുകളിൽ രത്നങ്ങൾ, സുഗന്ധവ്യഞ്ജനങ്ങൾ, പട്ട് എന്നിവപോലുള്ള ചരക്കുകൾ ദക്ഷിണേന്ത്യയിൽനിന്ന് ഗ്രീസിലേയ്ക്കും റോമിലേയ്ക്കും കയറ്റുമതി ചെയ്തിരുന്നു. യവനൻമാരായിരുന്നു. സമുദ്രാന്തരവാണിജ്യത്തിന്റെ നടത്തിപ്പുകാർ. ദക്ഷിണേന്ത്യൻ തുറമുഖച്ചന്തകൾ അവരെക്കൊണ്ട് നിറഞ്ഞിരുന്നു ദ്രാവിഡ രാജാക്കൻമാരുടെ സൈനികരായിപ്പോലും അവർ ജോലിചെയ്തിരുന്നു. പിന്നീട്, ഇതേ മാർഗ്ഗത്തിലൂടെയുള്ള വാണിജ്യം അറബികളുടെ കൈകളിലെത്തി. ബാക്ട്രിയൻ ആധിപത്യത്തിന്റെ സ്ഥാപനത്തിനുശേഷം വികസിച്ച കരവഴിയിലൂടെയുള്ള വിദേശവാണിജ്യവും മുഖ്യമായും നടത്തിയിരുന്നത് യവനൻമാരായിരുന്നു. ചിലതരം വ്യാപാരങ്ങൾ വലിയ അളവിൽ ദക്ഷിണദേശത്ത് വളർന്നുവന്നതായി കാണുന്നു. അത്, ആ ഭാഗങ്ങളിലെ ഹീനയാന ബുദ്ധമതത്തിന്റെ (മൗലികമായ ദാർശനിക രൂപം) സ്ഥാപനത്തെയും നിലനില്പിനെയും വിശദീകരിക്കുന്നുണ്ട്. ഉത്തരേന്ത്യയിലെ ബ്രാഹ്മണാധിപത്യ സമൂഹം വാണിജ്യ വികാസത്തെ നിരുത്സാഹപ്പെടുത്തുകയാണ് ചെയ്തത്. ആദ്യകാല ബ്രാഹ്മണ നിയമസംഹിതകളിൽ - മനുവിന്റെയും കൗടില്യന്റെയും - കച്ചവടക്കാർ ഒരു പ്രധാന സാമൂഹിക വർഗ്ഗമായിരുന്നില്ല. ഇന്തോ - ആര്യൻ സംസ്കാരത്തിന്റെ ആത്മീയ ഉൽകൃഷ്ടതയുടെ കാരണം ഹാവെൽ കണ്ടെത്തുന്നുണ്ട്. അത് ഉദ്ധരിക്കുന്നത് ഈ സന്ദർഭത്തിൽ വിജ്ഞാനപ്രദമായിരിക്കും.

"വാണിജ്യത്തെ അവജ്ഞയോടെ കണ്ടിരുന്നവരും പ്രധാനമായും കൃഷികൊണ്ട് ജീവിച്ചിരുന്നവരുമായ ഒരു കൈയിൽ വാളും മറുകൈയിൽ കലപ്പയുമേന്തിയ യോദ്ധാക്കളായ കവികളുടേതും ദാർശനികരുടേതുമായ ഒരു വംശത്തിന്റെ സംസ്കാരത്തെയാണ് അവ (വേദങ്ങൾ) പ്രതിനിധാനം ചെയ്യുന്നത്. അവർ ക്ഷേത്രങ്ങളൊന്നും നിർമ്മിച്ചില്ല. പകരം ലളിതമായ ബലികർമ്മങ്ങളോടെ പ്രകൃതിചൈതന്യങ്ങളെ ആരാധിച്ചു.... ഈജിയൻ, ബാബിലോണിയൻ, ദ്രാവിഡ സംസ്കാരങ്ങൾ അടിസ്ഥാനപരമായി തീർത്തും പരി

മിതമായ ആത്മീയവീക്ഷണമുള്ള വാണിജ്യ നാഗരികതകളായിരുന്നു. ആത്മീയചിന്തകളേക്കാൾ, ഭൗതിക സ്വത്തുകളിൽ അടങ്ങിയിരിക്കുന്ന സന്തോഷത്തിലാണ് അവർ തൽപരരായിരുന്നത്.'' (Aryan Rule in India).

ഇടയൻമാരായ ആര്യൻമാരാൽ നാഗരികരായ ദ്രാവിഡർ കീഴടക്കപ്പെട്ടപ്പോൾ വണിക് വർഗ്ഗത്തിന്റെ വളർച്ചയെയും അതിന്റെ ഫലമായുണ്ടാകുന്ന സ്വതന്ത്രചിന്തയെയും തടയുന്ന സാമൂഹിക നിയമങ്ങൾ ആര്യൻമാർ ദ്രാവിഡർക്കുമേൽ അടിച്ചേൽപ്പിച്ചു. ഗോമാംസം തിന്നുന്നവരും സോമരസം കുടിക്കുന്നവരുമായ വൈദിക പുരോഹിതർ ''ഭൗതികസ്വത്തുക്കളുടെ സന്തോഷ''ത്തോട് വിമുഖരായിരുന്നില്ല. എന്നാൽ, അധികാരത്തിന്റെയും പ്രത്യേക അവകാശങ്ങളുടേതുമായ തങ്ങളുടെ സ്ഥാനം നിലനിർത്തിക്കൊണ്ടുപോകുന്നതിന് അവർക്ക് സാമാന്യജനങ്ങളെ ആ സന്തോഷത്തിൽനിന്ന് അകറ്റി നിർത്തേണ്ടത് ആവശ്യമായിരുന്നു. ഇന്തോ-ആര്യൻ സംസ്കാരത്തിന്റെ ''ആത്മീയ ഉൽകൃഷ്ടത''യുടെ അടിസ്ഥാനം അതാണ്. ഭൗതികസ്വത്തുക്കളുടെ സന്തോഷത്തിനുവേണ്ടിയുള്ള താൽപര്യം - വൈദികഋഷിമാരുടെ കാര്യത്തിലെന്നപോലെയുള്ള വഷളൻ അർത്ഥത്തിലല്ല, മറിച്ച് മനുഷ്യരാശിയുടെ ഗുണത്തിനുവേണ്ടി പ്രകൃതിശക്തികളെ കീഴടക്കുക എന്ന വിശാലമായ അർത്ഥത്തിൽ - ദാർശനിക ചിന്തയ്ക്കുള്ള പ്രചോദനമാണ്. വൈദിക കാലഘട്ടത്തിലെ ''ആത്മീയമായി ഉൽകൃഷ്ടമായ'' ഇന്തോ-ആര്യൻ സംസ്കാരത്തിന് ഈ താൽപര്യം ഇല്ലാതിരുന്നതിനാൽ, കച്ചവടക്കാരുടേതായ ഉൽപതിഷ്ണു വർഗ്ഗത്തിന്റെ ഉദയത്തെ പുരോഹിതമേധാവിത്വത്താൽ തടഞ്ഞുനിർത്താൻ കഴിയാതാകുന്ന ഘട്ടം വരെ തത്ത്വശാസ്ത്രം അറിയപ്പെടാതെ കിടന്നു.

ബ്രാഹ്മണാധിപത്യത്തിനെതിരായ ക്ഷത്രിയൻമാരുടെ കലാപമായിരുന്നു ബുദ്ധമതം എന്ന് സാധാരണയായി വ്യാഖ്യാനിക്കപ്പെടുന്നു. ഒരളവുവരെ അതു ശരിയാണ്; എന്നാൽ, ആ വിപ്ലവത്തിന്റെ സാമൂഹിക പശ്ചാത്തലത്തിലേയ്ക്ക് കച്ചവടവർഗ്ഗവും പ്രവേശിച്ചിരുന്നു. ഉദാഹരണമായി, ഹുയാൻസാങ്ങിന്റെ അഭിപ്രായത്തിൽ ''ബുദ്ധന്റെ അനുയായികളായിരുന്ന'' അഞ്ഞൂറു കച്ചവടക്കാരുടെ ഔദാര്യത്തിലാണ് നാലന്ദ വിഹാരത്തിലെ പ്രസിദ്ധമായ ആ സർവ്വകലാശാല സ്ഥാപിതമായത്. ബൗദ്ധരാജാക്കൻമാരുടെ കീഴിൽ കച്ചവടക്കാർ കുറേ സാമൂഹിക പ്രാധാന്യം നേടിയിരുന്നു. ഗുപ്തരാജാക്കൻമാരുടെ കീഴിൽ ബ്രാഹ്മണ്യം പുനഃപ്രതിഷ്ഠ നേടിയതോടെ അവർ വീണ്ടും സാമ്പത്തിക പരിമിതികൾക്കും സാമൂഹിക വിവേചനങ്ങൾക്കും വിധേയരായി.

നാലാം നൂറ്റാണ്ടിൽ സമാഹരിക്കപ്പെട്ട മനുസ്മൃതി എല്ലാ തരത്തിലുമുള്ള അസൗകര്യങ്ങൾക്കും കച്ചവടക്കാരെ വിധേയരാക്കി. അക്കാലം മുതലാണ് കടൽയാത്ര ''അശുദ്ധി''യുടെ കാരണങ്ങളിലൊന്നായി എണ്ണപ്പെട്ടുതുടങ്ങിയത്. അശോകന്റെ മതപ്രചാരണ പ്രവർത്തനങ്ങൾ കടൽയാത്രാ

ശീലത്തെ പ്രോത്സാഹിപ്പിച്ചിരുന്നു. ഇന്ത്യൻ കച്ചവടക്കാർ മലയൻദ്വീപുകളിലും ചീനയിലുമെല്ലാം പോയിരുന്നു. കാഴ്ചപ്പാടിന്റെ വികാസമായിരുന്നു അതിന്റെ ഫലം. ദക്ഷിണേന്ത്യയിൽ ഏറെക്കാലം ബ്രാഹ്മണ പ്രതിലോമതയെ ചെറുത്ത ബുദ്ധമതത്തിന്റെ ഹീനയാന ദാർശനികസരണയിൽ അതിന്റെ പ്രതിഫലനം കാണാം. നാസ്തികവീക്ഷണങ്ങളെ പ്രോത്സാപ്പിക്കും എന്നതുകൊണ്ടാണ് മനു കടൽയാത്ര വിലക്കിയത്. സ്വതന്ത്രവും പ്രബലവുമായ ഒരു സാമൂഹികശക്തി എന്ന നിലയിലുള്ള ഒരു കച്ചവടവർഗ്ഗത്തിന്റെ അഭാവത്തിൽ ഇന്ത്യൻ അനുമാനചിന്തയ്ക്ക് ശരിയായ അർത്ഥത്തിലുള്ള തത്ത്വശാസ്ത്രമായി മാറാൻ കഴിഞ്ഞില്ല. ആ അഭാവമാകട്ടെ നിലവിലുണ്ടായിരുന്ന സാമൂഹികബന്ധങ്ങളുടെ ഉൽപന്നമായിരുന്നുതാനും. ഭൂസ്വത്ത് ക്ഷത്രിയരുടെയും ബ്രാഹ്മണരുടെയും കൈവശമായിരുന്നു. തങ്ങളുടെ സാമൂഹികാസ്തിത്വംകൊണ്ടുതന്നെ ഈ വർഗ്ഗങ്ങൾ കച്ചവടത്തോട് വിരോധമുള്ളവരായിരുന്നു. പുരോഹിതവർഗ്ഗത്തിന്റെ പ്രത്യയശാസ്ത്രകുത്തകയെ ചോദ്യം ചെയ്യാൻ തക്കശക്തി നേടുന്നതിന് സ്വതന്ത്രമായി ചിന്തിക്കുന്ന കച്ചവടക്കാർ സമ്പന്നമായ ഭൂപ്രഭുത്വത്തിന്റെ പിടിയിൽ നിന്നു മുക്തമായി വളരണം. എന്നാൽ, ഇന്ത്യയിൽ ഭൂപ്രഭുത്വം ബ്രാഹ്മണരോട് വളരെ അടുത്ത് ബന്ധപ്പെട്ടാണ് നിലനിന്നിരുന്നത്. മഹാഭാരതത്തിൽ രേഖപ്പെടുത്തപ്പെട്ടിട്ടുള്ള വിനാശകരമായ ആഭ്യന്തരയുദ്ധത്തിന്റെ ഫലമായി സ്ഥാപിക്കപ്പെട്ടതായിരുന്നു ആ ബന്ധം. ബ്രാഹ്മണമേധാവിത്വത്തെ വീണ്ടും അംഗീകരിക്കാൻ നിർബന്ധിതരാകുന്ന തരത്തിൽ തീർത്തും ദുർബലപ്പെട്ടിരുന്നു ക്ഷത്രിയൻമാർ. സാമൂഹികബന്ധങ്ങളുടെ ഈ പ്രത്യേക സങ്കീർണ്ണതയാണ് ഇന്ത്യൻ ചിന്തയുടെ സവിശേഷരൂപത്തെ നിർണ്ണയിച്ചത്. ആദ്യഘട്ടത്തിൽ നന്നായി വളർന്നുവന്നതിനു ശേഷം എന്തുകൊണ്ട് ഭൗതികവാദം മിക്കവാറും അപ്രത്യക്ഷമായി എന്നതിനെയും ഈ സങ്കീർണ്ണമായ സാമൂഹികബന്ധങ്ങൾ വിശദീകരിക്കുന്നുണ്ട്. (വിവർത്തനം : എം.വി.ഹരിദാസൻ)

ചരിത്രവിചാരം

# ദാരയുടെ മരണം

## ജഹനാര

**ഔ**റംഗസീബിന്റെ സൈന്യം ക്ഷീണിച്ചവശരായിക്കഴിഞ്ഞിരുന്നു. മാത്രമല്ല സൈന്യത്തിന്റെ പ്രധാനഭാഗം അതുവരെ എത്തിച്ചേർന്നിട്ടുമില്ല. ദാരയുടെ സേനാനായകനായ ഇബ്രാഹിം പറഞ്ഞു: 'പന്തീരായിരം ഭടന്മാരൊത്ത് നമുക്കിപ്പോൾത്തന്നെ ആക്രമണം ആരംഭിക്കണം.' പക്ഷേ ഖലീലുള്ളഖാൻ ആ നിർദ്ദേശത്തെ എതിർത്തുകൊണ്ട് പറഞ്ഞു: 'ഇബ്രാഹിമിന്റെ പട്ടാളത്തെ ഈ അവസരത്തിൽ ആക്രമണത്തിന് നിയോഗിക്കുന്നപക്ഷം വിജയത്തിന്റെ അഭിമാനം അവനായിരിക്കും. ആ വിജയം ദാരയ്ക്ക് അപമാനമാണ്. അതിനാൽ കുറേക്കൂടി കാത്തിരിക്കുകയാണ് ഉചിതം.'

എന്നാൽ അതേനിമിഷം ഭാഗ്യദേവത നിശ്ശബ്ദമായി ദാരയെ കയ്യൊഴിച്ചു എന്ന് അപ്പോഴും ഞാൻ വിശ്വസിച്ചില്ല. റംസാൻ* മാസത്തിന്റെ പ്രാരംഭമാണ്. പിറ്റേദിവസം ദാര ശത്രുക്കളെ എതിരിടാൻ സാമൂഗഢിലേക്ക് തിരിച്ചു. അപ്പോഴേയ്ക്ക് സമയം വൈകിപ്പോയിരുന്നു. അന്നു രാത്രിയും പകലുമായി ഔറംഗസീബിന്റെ വലിയ ഭാഗം സൈന്യം എത്തിക്കഴിഞ്ഞിരുന്നു. വിനാശകാരിയായ ഉഷ്ണവായു നാലുപാടും വിഭ്രാന്തി സൃഷ്ടിച്ചുകൊണ്ടിരുന്നു. വെള്ളത്തിന്റെ അഭാവത്താൽ ഭടന്മാർ ദാഹിച്ച് വലയുന്നു. പീരങ്കിധ്വനിയാൽ ആക്രമണത്തിന് ആജ്ഞ നൽകണമെന്നായിരുന്നു ദാരയുടെ ഉദ്ദേശ്യം. കാരണം ഔറംഗസീബിന്റെ പീരങ്കിപ്പട എത്തിക്കഴിഞ്ഞില്ലെന്ന് മാത്രമല്ല, എത്തിയ സൈന്യം ക്ഷീണിച്ചവശരായ നിലയിലായിരുന്നു. പക്ഷേ ദാരയുടെ വഞ്ചകരായ സേനാനായകൻമാർ ജ്യോതിഷശാസ്ത്രത്തെ ആശ്രയിച്ചു. ആകാശത്തിലെ ജ്യോതിഷമണ്ഡലം ദാരയുടെ ഭാഗ്യത്തിന് എതിരാണ്. അതിനാൽ കുറേക്കൂടി കാത്തുനിൽക്കുന്നതാണ് ഉത്തമം.

ദാരയുടെ അധ്യക്ഷ്യസൈന്യത്തിന്റെ മുമ്പിൽ ഔറംഗസീബിന്റ സൈന്യം കേവലം പശുക്കുളമ്പിന്റെ അളവേ ഉള്ളൂ എന്ന് സേനാപതി പറഞ്ഞു. അതിന്റെ പിറ്റേദിവസം ദാരയോട് ആഗ്രയിലേക്ക് മടങ്ങുവാനും സുലൈമാൻ എത്തുന്നതുവരെ കാത്തിരിക്കുവാനും ആവശ്യപ്പെട്ടുകൊണ്ട് സമ്രാട്ടിന്റെ കത്ത് ലഭിച്ചു. താൻ മൂന്നുദിവസങ്ങൾക്കുള്ളിൽ ഔറംഗസീബിനേയും മുറാദിനേയും പിതാവിന്റെ മുമ്പിൽ ഹാജരാക്കുമെന്നായിരുന്നു ദാരയുടെ മറുപടി.

---

* **മുസൽമാനെ സംബന്ധിച്ചിടത്തോളം റംസാൻമാസം പവിത്രമാണ്. ആ മാസത്തിൽ രക്തച്ചൊരിച്ചിൽ നിഷിദ്ധവുമാണ്.**

പിറ്റേദിവസം ശനിയാഴ്ചയാണ്. അന്ന് ആക്രമണം ആരംഭിക്കണമെന്നായിരുന്നു ദാരയുടെ അഭിപ്രായം. ആ വിശ്വാസവഞ്ചകർ അതിന് സമ്മതിച്ചില്ല. അവർ പറഞ്ഞു: 'അശുഭസൂചകമായി മേഘം ഗർജിക്കുന്നു. പിറ്റേദിവസം ഞായർ അന്നത്തെ ദിവസമാണ് ദൈവം പ്രകാശം സൃഷ്ടിച്ചത്. കുറേക്കൂടി കാത്തിരിക്കണം. തുടർച്ചയായി മൂന്നു പ്രാവശ്യം.'

അന്ന് നക്ഷത്രം അവർക്കനുകൂലമായി. ഞായറാഴ്ച അർധരാത്രി ഔറംഗസീബിന്റെ ശിബിരത്തിൽ നിന്ന് മൂന്നുപ്രാവശ്യം പീരങ്കികൾ ഗർജിച്ചു. തങ്ങൾ ആക്രമണത്തിന് തയ്യാറായിരിക്കുന്നു എന്ന വിവരം ദാരയുടെ വിശ്വാസവഞ്ചകരായ സേനാനായകന്മാരെ അറിയിക്കുക എന്നതായിരുന്നു അതിന്റെ ഉദ്ദേശ്യം. അപ്പോഴേക്കും ഔറംഗസീബ് അനേകം പീരങ്കികൾ സംഭരിക്കുകയും വിശ്രമം കഴിഞ്ഞ് തയ്യാറാകുകയും ചെയ്തു.

ദാരയും മൂന്നുപ്രാവശ്യം പീരങ്കിമുഴക്കി മറുപടി നൽകിയെങ്കിലും പിറ്റേദിവസം പ്രഭാതമാകുന്നതുവരെ സൈന്യങ്ങൾ ഏറ്റുമുട്ടിയില്ല. ദാരയുടെ പീരങ്കികൾ തുടർച്ചയായി ഉണ്ടകൾ ഉതിർത്തുകൊണ്ടിരുന്നു. വെടിമരുന്നിന്റെ ധൂമപടലത്താൽ ആകാശം കരിനിറമായി കാണപ്പെട്ടു. എന്നാൽ ആ ശ്രമങ്ങളെല്ലാം വ്യർത്ഥമാക്കിക്കൊണ്ട് ഔറംഗസീബ് തന്റെ സൈന്യത്താവളം അകലെ മാറ്റി സ്ഥാപിച്ചു. ഔറംഗസീബ് കുറേസമയം പീരങ്കി മുഴക്കിയതിനുശേഷം, മൂന്ന് പീരങ്കികൾ ഒരുമിച്ച് മുഴക്കി വിശ്വാസവഞ്ചകർക്കുള്ള രണ്ടാംസൂചന നൽകി.

ഇപ്രാവശ്യവും ഖലീലുള്ള ഖാൻ ഉപദേശം നൽകി. 'യുവരാജാ ദാര, ശത്രുക്കളുടെ ഭൂരിഭാഗം സൈന്യത്തേയും പീരങ്കിയുണ്ടകൾക്ക് ഇരയാക്കിയിരിക്കുന്നു. ഇനി നമ്മുടെ സമയമായി. മുന്നോട്ട്നീങ്ങുക! താങ്കളുടെ വിജയം സുനിശ്ചിതമാണ്.' തത്സമയം ദാരയുടെ വിശ്വസ്ത സേനാനായകനായ രസ്തംഖാൻ അഭിപ്രായപ്പെട്ടു: 'ശത്രുക്കൾ ആദ്യം ആക്രമിക്കട്ടെ. നമുക്കപ്പോൾ ആവശ്യമായ സൈന്യത്താൽ പ്രത്യാക്രമണം നടത്താം. നമ്മുടെ പക്കൽ സൈന്യവും സാമഗ്രികളും ധാരാളമുണ്ട്. അതിനാൽ വിജയസാധ്യത നമ്മുടെ പക്ഷത്താണ് കൂടുതൽ.'

പക്ഷേ ഖലീലുള്ള ഖാന്റെ ഉപദേശമേ പരിഗണിക്കപ്പെട്ടുള്ളൂ. രസ്തംഖാനെ ഭീരുവും, നപുംസകവുമെന്ന് പറഞ്ഞ് നിന്ദിക്കുകയാണ് ചെയ്തത്. വിജയത്തിന്റെ അഭിമാനം യുവരാജാ ദാരയ്ക്കുള്ളതാണ്. അതെ വിജയം! 'ഇനി നാം കാത്തിരിക്കുന്നത് അനൗചിത്യമാണ്' എന്നായിരുന്നു ഖലീലുള്ളഖാന്റെ അഭിപ്രായം.

ദാര പീരങ്കിപ്പടയെ സ്വതന്ത്രമാക്കി; കുതിരപ്പട്ടാളത്തോടൊത്ത് ശത്രുക്കളെ ആക്രമിക്കാൻ ആജ്ഞാപിച്ചു. ആകസ്മികമായ ഈ ആക്രമണാജ്ഞ അപരിചിതരായ സൈന്യസംഘത്തെ പരിഭ്രാന്തരാക്കി. കശാപ്പുകാർ, ക്ഷുരകർ, അലക്കുകാർ, ഹരിജനങ്ങൾ തുടങ്ങിയ സ്ഥിരം സൈനികരല്ലാത്ത ഭട

ന്മാർ ശത്രുക്കൾ ഒളിച്ചുപോയ ശിബിരങ്ങളിൽ നിന്ന് പണവും സാമാനങ്ങളും കൈക്കലാക്കാൻ വെമ്പൽകൊണ്ടു. ശത്രുസംഹാരത്തിന് തയ്യാറാകാതെ അവർ ധനശേഖരണത്തിനായി പരസ്പരം വെട്ടിക്കുത്തി മരിച്ചു.

ദാര വീരനെപ്പോലെ മുന്നേറിക്കൊണ്ട് സുധീരം പൊരുതുവാൻ തന്റെ ഓരോ സൈന്യസംഘത്തിനും പ്രചോദനം നൽകിക്കൊണ്ടിരുന്നു. കവചിതവാഹനങ്ങളുടെ ശബ്ദം നിലച്ചതോടെ പീരങ്കികൾ ഗർജിക്കാനാരംഭിച്ചു. ശത്രുപക്ഷത്തുനിന്നും ഇടയ്ക്കിടയ്ക്ക് ഉണ്ടകൾ വന്നുവീഴാൻ തുടങ്ങി. അല്പനിമിഷത്തിനുള്ളിൽ ശത്രുക്കളുടെ കൂട്ടായ ആക്രമണം ദാരയുടെ സൈന്യസംഘത്തെ കുഴപ്പത്തിലാക്കി. അപ്പോഴും ദാര കരമുയർത്തി തന്റെ ഭടന്മാർക്ക് നിർദ്ദേശം നൽകിക്കൊണ്ടിരുന്നു. ദാരയെ രക്ഷിക്കാൻവേണ്ടി ദുലേറും, രസ്തംഖാനും ഔറംഗസീബിന്റെ പീരങ്കിപ്പടയുടെ മധ്യത്തിൽക്കൂടി മുന്നേറി ശത്രുക്കളുടെ ഒട്ടകപ്പടയേയും കാലാൾപ്പടയേയും പലായനം ചെയ്യിച്ചു. ഔറംഗസീബ് ഈ അപകടം പ്രതീക്ഷിച്ചതല്ലായിരുന്നു. അവൻ ഉടൻതന്നെ ഷേഖ്മീറിന്റെ അധീനത്തിൽ കൂടുതൽ പട്ടാളത്തെ നിയോഗിച്ചു. ഈ ഷേഖ്മീറാണ് രത്നങ്ങൾ വാങ്ങുന്നതിന് പകരം പട്ടാളത്തെ ശേഖരിക്കുവാൻ ഔറംഗസീബിനെ ഉപദേശിച്ചത്.

യുദ്ധം മുറയ്ക്ക് നടന്നുകൊണ്ടിരുന്നു. ശത്രുക്കൾ ദ്വന്ദ്വയുദ്ധത്തിൽ വ്യാപൃതരായി. ശസ്ത്രങ്ങളുടെ ഝകാരം, വാദ്യങ്ങളുടെ മുഴക്കം, ശരവർഷം അങ്ങനെ സർവത്ര യുദ്ധം. ദാര രാജോചിതമായ ഗാംഭീര്യത്തോടെ തന്റെ ആനപ്പുറത്ത് ഇരുന്നുകൊണ്ട് സൈന്യത്തെ നയിച്ചു. ശത്രുക്കളുടെ പരാജയം ആസന്നമായി.

ആഗ്രാനഗരം ആവേശഭരിതമായി. നേരം വെളുത്തപ്പോഴേയ്ക്കും യുദ്ധം ആരംഭിച്ചതായി ഓരോരുത്തരും അറിഞ്ഞു. വൈകുന്നേരമായി, ഒരു പറങ്കി രണാങ്കണത്തിൽ നിന്ന് തിരിച്ചുവന്നു. സ്വഗൃഹത്തിൽ എത്തിയതോടെ അവന്റെ കുതിര നിലത്തുവീണ് പിടഞ്ഞ് ചത്തു. ഈ പറങ്കി ദാരയുടെ വെടിമരുന്നുശാല നശിപ്പിക്കുകയുണ്ടായി.

സമ്രാട്ടിന്റെ സൈന്യം പരാജയപ്പെട്ടു എന്ന അവൻ നാലുപാടും പ്രചരിപ്പിച്ചു. ലോകം മുഴുവനും അന്ധകാരാവൃതമായതുപോലെ എനിക്കു തോന്നി. നക്ഷത്രങ്ങളുടെ ഗതി നിലച്ചു. കുറേക്കഴിഞ്ഞ് വാർത്താവാഹകൻ വന്ന് യഥാർത്ഥ സംഭവങ്ങളുടെ വിവരണം നൽകി. സമുഗഢിലെ യുദ്ധരംഗത്തുനിന്ന് വന്നതാണവൻ. ബുലാന്ദ് ഇഖ്ബാലിന്റെ *വിജയവാർത്ത തനിക്കാദ്യം സമ്രാട്ടിന് നൽകണമെന്നായിരുന്നു അവന്റെ ആഗ്രഹം. എന്നാൽ ഞാൻ കിംവദന്തികൾ വിശ്വസിച്ചില്ല.

കഴിഞ്ഞ കുറേ ദിവസങ്ങൾക്കുള്ളിൽ എന്റെ പിതാവിനെ വാർദ്ധക്യം കൂടുതൽ ബാധിച്ചിരിക്കുന്നു. അദ്ദേഹത്തെ സമാശ്വസിപ്പിക്കുവാൻ എനിക്ക് വാക്കുകൾ കിട്ടിയിരുന്നില്ല. ഞാൻ പ്രാസാദത്തിന്റെ മിനാറിന്നു മുകളിൽ കയറി അന്തരീക്ഷം നിരീക്ഷിക്കുകയാണ്. സൂര്യകിരണങ്ങൾ

ഭൂമിയെ ദഹിപ്പിക്കുവാൻ വെമ്പുകയാണ്. അത്ര കാഠിന്യമാണ് വെയിലിന്ന്. അശുഭ നിഴലെന്നവണ്ണം രാത്രിയുടെ ശീതളവായു ധൂളിപടലത്തിൽ നക്ഷത്രങ്ങളെ ആച്ഛാദനം ചെയ്യുന്നു. അന്ധകാരത്താൽ വിശേഷിച്ചൊന്നും കാണാൻ കഴിഞ്ഞില്ലെങ്കിലും, കേൾക്കാൻ സാധിച്ചു.

കുതിരകളുടെ കുളമ്പടികളുടെ ശബ്ദം ക്രമേണ ക്ഷീണിച്ചുവരുന്നു. കൊട്ടാരത്തിലേക്ക് ഒരു ശബ്ദവും എത്തുന്നില്ല. എന്താണ് ആരും ഇതിലെ വരാത്തത്? രാത്രി ഗംഭീരമായി. ആദ്യയാമം കഴിഞ്ഞു. പ്രളയകാലത്തെ കൊടുങ്കാറ്റുപോലെ ഒരു സംഘം അശ്വാരൂഢസൈന്യം അടുത്തുവരുന്നതായി തോന്നി. ക്രമേണ കുതിരക്കുളമ്പടി ശബ്ദം കേൾക്കാതായി. അവർക്കെന്ത് സംഭവിച്ചു? അവരുടെ പക്കൽ വിളക്കില്ലാത്തതെന്തുകൊണ്ട്? അല്ല! അവർ കോട്ടയുടെ വാതിൽക്കലെത്തിയെന്ന് തോന്നുന്നു!

ദാര തിരിച്ചെത്തി. പക്ഷേ അവൻ കമാനത്തിലേക്ക് പ്രവേശിച്ചില്ല. അവശനും ഹതഭാഗ്യനുമായ ദാര കോട്ടയ്ക്കുള്ളിൽ കടന്നില്ല. ശത്രുക്കൾ കോട്ട വളയുമെന്നായിരുന്നു അവന്റെ ഭയം. കോട്ടയ്ക്കുള്ളിൽ, പിതാവിന്റെ മുമ്പിലോ, എന്റെ മുമ്പിലോ ആ അവസ്ഥയിൽ സന്നിഹിതനാകാൻ ദാര ധൈര്യപ്പെട്ടില്ല. എന്നാൽ സ്വന്തം കൊട്ടാരത്തിലേയ്ക്ക് പോകുന്നതിനു മുമ്പായി അവൻ എന്റെയടുത്ത് ഒരു ദൂതനെ അയച്ചു. ദൂതൻ വരുമ്പോൾ ഞാൻ പിതാവിന്റെ അടുത്തായിരുന്നു. സംഭാഷണമാരംഭിക്കുന്നതിന് മുമ്പായി പിതാവ് പറഞ്ഞു.

'എന്റെ പ്രവചനം യാഥാർത്ഥ്യമായി.'' സമ്രാട്ട് സൈന്യത്തോടൊന്നിച്ചുണ്ടായിരുന്നെങ്കിൽ! ഹാ! ദാരയ്ക്ക് അക്കാര്യത്തിൽ എത്ര എതിർപ്പായിരുന്നു! സമ്രാട്ട് രണാങ്കണത്തിലുണ്ടായിരുന്നെങ്കിൽ, അദ്ദേഹം ജീവിച്ചിരിക്കുന്നു എന്ന് ഭടന്മാർ കണ്ട് മനസ്സിലാക്കുമായിരുന്നു. യുദ്ധത്തിന്റെ ഉദ്ദേശ്യവും സഫലമായേനെ. പിതാവിനെ ആശ്വസിപ്പിക്കാൻവേണ്ടി ഞാൻ അദ്ദേഹത്തിന്റെ വിശ്വസ്തനായ പരിചാരകനെ അടുത്തേക്ക് പറഞ്ഞയച്ചു. പിന്നീട് ഞാൻ യുദ്ധത്തിന്റെ യഥാർത്ഥവിവരം ഗ്രഹിച്ചു. ഔറംഗസീബിന്റെ സൈന്യം പിന്തിരിഞ്ഞോടുകയും അവൻ സ്വയം ബന്ധനസ്ഥനാകേണ്ട പരിത:സ്ഥിതിയിലെത്തിച്ചേരുകയും ചെയ്തപ്പോൾ തന്റെ വിശ്വസ്തരായ അശ്വഭടന്മാരെ ദാരയുടെ മുന്നേറ്റം തടയുവാൻവേണ്ടി നിയോഗിച്ചു. അതിനുശേഷം ഔറംഗസീബ് തന്റെ ആനപ്പുറത്തുപവിഷ്ടനായി. താൻ മൃത്യുവിനെ ഭയപ്പെടുന്നില്ലെന്നും യുദ്ധത്തിൽ ജയിക്കുവാൻ ദൃഢപ്രതിജ്ഞ ചെയ്തിരിക്കുന്നുവെന്നും ഭടന്മാരെ അറിയിച്ചു. യുവരാജ ദാര പിന്തിരിഞ്ഞോടിയ ശത്രുക്കളെ പിന്തുടർന്നെങ്കിൽ ഔറംഗസീബും മുറാദും ശൃംഖലാബന്ധരായി സമ്രാട്ട് ഷാജഹാന്റെ മുമ്പിൽ ഹാജരാക്കപ്പെട്ടേനെ. എന്നാൽ തുടർച്ചയായി യുദ്ധം ചെയ്തതുമൂലം ക്ലാന്തരായ ദാരയും സൈന്യവും അല്പസമയം വിശ്രമിക്കാൻ ശ്രമിച്ചു.

പൊടിയും, ചെളിയും പുരണ്ട്, രക്തത്തിൽ കുളിച്ച് എന്റെ

മുമ്പിൽനിന്നിരുന്ന ദൂതൻ പരാജയത്തിന്റെ മൂർത്തിമത്ഭാവമായിരുന്നു. അവൻ അല്പസമയം നിശ്ശബ്ദനായി നിന്നു. ദു:ഖവാർത്ത കേൾക്കാൻവേണ്ടി തയ്യാറാകാൻ അവസരം തന്നതായിരിക്കാം. വാസ്തവത്തിൽ ഞാൻ എല്ലാറ്റിനും തയ്യാറായിരുന്നു. ആ സേനാപതി തുടർന്നു: 'രാജകുമാരൻ ദാര വിശ്രമിക്കുമ്പോൾ രസ്തംഖാൻ സുൽത്താൻ മുഹമ്മദുമായി യുദ്ധം ചെയ്തു വീരചരമം പ്രാപിച്ചു. സജ്വത്ഖാനുമായുള്ള ഘോരയുദ്ധത്തിൽ എന്റെ പ്രഭുവായ ഛത്രസാലും വെടിയേറ്റു മരിച്ചു.' ഞാൻ അപ്പോഴും അവിടെത്തന്നെ ഇരിക്കുകയാണ്. ദാരയുടെ സേനാനായകനായ ആ രജപുത്രൻ സംഭാഷണം തുടർന്നുകൊണ്ടിരുന്നു. പക്ഷേ അതെല്ലാം എന്നിൽനിന്ന് വളരെയകലെയാണ്. ഇനി എന്താകും? എല്ലാം അവസാനിച്ചു. ഞാൻ മാത്രമവശേഷിക്കുന്നു.

എന്റെ പിതാവ് ആ ദൂതനോട് ചില കാര്യങ്ങൾ അന്വേഷിച്ചു. ഞാൻ അവന്റെ മറുപടി ശ്രദ്ധിച്ചു. 'രസ്തംഖാന്റെയും ദുലേറിന്റെയും മരണവാർത്തയറിഞ്ഞ ഖലീലുള്ളഖാൻ ദാരയുടെ സഹായത്തിനായി മുന്നോട്ടു വന്നിരുന്നെങ്കിൽ ഈ യുദ്ധത്തിൽ നാം വിജയിക്കുമായിരുന്നു.'

ഇല്ല! ഞങ്ങളെല്ലാവരും മരിച്ചിട്ടില്ല. പകവീട്ടാൻ വേണ്ടി ജീവിക്കേണ്ടിയിരിക്കുന്നു.... ഞാൻ ശ്രദ്ധിച്ചു. 'രാമസിംഹൻ തന്റെ സൈന്യത്തോടൊപ്പം വീരമൃത്യു വരിച്ചു. ദാര, മുറാദിന്നെതിരായി ഹിന്ദുസൈന്യത്തെ നയിച്ചു. തൽസമയം അൽഭുതകരമായ ഒരു സംഭവം നടന്നു. ദാര ആനപ്പുറത്തുനിന്ന് താഴെയിറങ്ങി. ഗൂഢതന്ത്രംമൂലം സൈന്യവും സേനാനായകന്മാരും, യുവരാജാ ദാര ഇഹലോകവാസം വെടിഞ്ഞെന്ന് ധരിച്ചു. തന്മൂലം ആവേശം നഷ്ടപ്പെട്ട സൈന്യം കൊടുങ്കാറ്റിൽപ്പെട്ട മേഘപടലംപോലെയായി.'

ഹാ! ദൈവമേ! ഈ സന്ദേശവാഹകൻ യുദ്ധരംഗത്തുവെച്ച് മരിച്ചില്ലല്ലോ! ഖലീലുള്ളഖാൻ അയ്യായിരം ഭടന്മാരൊത്ത് ഔറംഗസീബിന്റെ ശിബിരത്തിലേക്ക് പോന്നത് ഇവൻ കണ്ടിട്ടുവരികയാണ്. ഔറംഗസീബിനോട് യുദ്ധം ചെയ്യാനായിരുന്നില്ല അത്. ഔറംഗസീബ് ആനപ്പുറത്തിരിക്കുകയാണ്. ലോകത്തിൽ അതേ ഒരു സ്ഥാനമുള്ളൂ; അവിടെനിന്ന് വിജയം തീർച്ചയാണ്. എനിക്ക് പിന്നീടൊന്നും കേൾക്കാൻ കഴിഞ്ഞില്ല.ഞാൻ പിതാവിന്റെ അടുത്തുനിന്ന് സ്വന്തം കൊട്ടാരത്തിലേക്ക് പോന്നു.

ഒരു നിർദയഹസ്തം എന്റെ ഹൃദയത്തെ ഞെരിക്കാൻ തുടങ്ങി. എനിക്ക് ശ്വാസോച്ഛ്വാസം ചെയ്യാൻ കഴിയാതെയായി. ഞാൻ യമുനയ്ക്കഭിമുഖമായി സ്തംഭത്തിന്നടുത്തുള്ള വാതുക്കൽ നിൽക്കുമ്പോൾ കോയൽ അടുത്തുവന്നു. അശ്രു വാർത്തുകൊണ്ട് ഇടറുന്ന കണ്ഠത്തോടെ അവൾ പറഞ്ഞു: 'ബുദ്ധീരാജ്യവാസിയായ ഒരു അശ്വഭടൻ രാജകുമാരിയെ കാണാൻ അനുമതി ചോദിക്കുന്നു. അവൻ തന്റെ വാർത്ത മറ്റാരേയും അറിയിക്കാൻ തയ്യാറല്ല. ഞാൻ ഇതിനുമുമ്പ് അവനെ ഫത്ഹേപ്പൂരിൽ വെച്ച് കണ്ടതായി ഓർക്കുന്നുണ്ട്.'

ഞാൻ മുറിയിലെ ദീപങ്ങളെല്ലാം കൊളുത്തുവാൻ ആജ്ഞാപിച്ചു. ആനന്ദാതിരേകത്താൽ എന്റെ ഹൃദയം തുളുമ്പി. ആ ഭടൻ ഇരുട്ടത്ത് തപ്പിത്തടഞ്ഞാണ് ഇവിടംവരെ വന്നത്. അവന്റെ ശരീരത്തിൽനിന്ന് രക്തം ഇറ്റിറ്റ് വീണുകൊണ്ടിരുന്നു. വേച്ചും, വീണും അവൻ എന്റെ മുന്നിൽ സന്നിഹിതനായി. ഞാൻ ആ ഭടന്റെ ശരീരത്തിലെ മുറിവുകളിൽ ഔഷധം പുരട്ടി. അവൻ എന്റെ ഉറ്റബന്ധുവാണ്. അവന്റെ കയ്യിൽ രക്തംപുരണ്ട ഒരു ശുഭ്രഹാരമിരിക്കുന്നത് ഞാൻ കണ്ടു. വളരെ സമയം കഴിഞ്ഞാണ് ആ ഭടൻ സംഭാഷണം ആരംഭിച്ചത്. ഞാൻ ആ വാക്കുകൾ എങ്ങനെ ആവർത്തിക്കും! എന്നിരുന്നാലും വിറയ്ക്കുന്ന തൂലികയാൽ ഞാൻ അതിന്റെ സാരം കുറിക്കുകയാണ്.

'ദാരയുടെ ആയിരക്കണക്കിന് ഭടന്മാർ ശത്രുക്കളുടെ അഗ്നിവർഷത്താൽ ഭയാർത്തരായി പലായനം ചെയ്യുമ്പോൾ ബുദ്ധീരാജകുമാരനായ ദുലേർ തന്റെ വിശ്വസ്ത സൈന്യവുമൊത്ത് നജ്വത്ഖാന്റെ കുതിരപ്പടയെ ആക്രമിച്ച് മുറാദിന്റെ മുമ്പിലെത്തി.' പിന്നീടദ്ദേഹം തന്റെ അനുചരന്മാരോടായി ഇപ്രകാരം പറഞ്ഞു:

'പിന്തിരിഞ്ഞോടുന്നവരുടെ ജീവിതം ശപിക്കപ്പെട്ടതാണ്. ക്ഷത്രിയ ധർമം അനുസരിച്ച് നാം യുദ്ധരംഗത്ത് ബന്ധിക്കപ്പെട്ടവരാണ്. വിജയം വരിക്കാതെ രണാങ്കണം ത്യജിക്കുവാൻ എനിക്ക് സാധ്യമല്ല.' പിന്നീട് ദുലേർ തന്റെ സൈന്യത്തിന് ഉത്തേജനം നൽകിക്കൊണ്ട് മരണത്തെ വകവെയ്ക്കാതെ മുന്നോട്ടു നീങ്ങി.

'പീരങ്കിയുണ്ട അദ്ദേഹത്തിന്റെ ഗജവീരനു ക്ഷതമേൽപ്പിച്ചു. ആന പിന്തിരിഞ്ഞോടി. ദുലേർ ആനപ്പുറത്തു നിന്ന് താഴെ ഇറങ്ങി. തന്റെ കുതിരയെ വിളിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു: 'എന്റെ ആന പലായനംചെയ്തു. എന്നാൽ ഞാനൊരിക്കലും പിന്തിരിഞ്ഞ് ഓടുകയില്ല.' തന്റെ സൈന്യം ശത്രുവ്യൂഹം ഭേദിച്ചമാത്രയിൽ ദുലേർ, മുറാദിനെ ലക്ഷ്യമാക്കി കുന്തമുയർത്തി. തൽക്ഷണം അദ്ദേഹത്തിന്റെ ലലാടത്തിൽ വെടിയേറ്റു.'

ഞാൻ നിശ്ശബ്ദയായിരിക്കുകയാണ്. ഭടന്റെ ഒരു വാക്കുപോലും നഷ്ടപ്പെടുവാൻ ഞാൻ ഇടകൊടുത്തില്ല. പരുക്കുകളേറ്റ് അവശനായ ഈ മനുഷ്യന്റെ ശബ്ദം നിലച്ചുപോയേക്കുമോ എന്ന് ഭയപ്പെട്ടു. പിന്നെ ഞാൻ എന്റെ പ്രിയതമന്റെ മൃത്യുവാർത്ത എങ്ങനെ ശ്രവിക്കും!

ഭടന്റെ മുഖത്തെ ഉജ്ജ്വലത അപ്പോഴും നിഷ്പ്രഭമായിട്ടില്ല. ഞാൻ ശ്രദ്ധിച്ചു കേട്ടു. ബുദ്ധീരാജാവും ഛത്രസാലും-പിതാവും പുത്രനും-ശത്രുക്കളോട് പൊരുതി മൃത്യു വരിച്ചു. അങ്ങനെ ഉജ്ജയിനിയിലേയും ജോദ്പ്പൂരിലേയും യുദ്ധത്തിൽ പന്ത്രണ്ട് രാജകുമാരന്മാർ സമ്രാട്ട് ഷാജഹാന്നുവേണ്ടി ജീവാർപ്പണം ചെയ്തു. ഛത്രസാലന്റെ മരണത്തിനുശേഷം ഔറംഗസീബിന്, ദാരയാൽ പരിത്യക്തമായ കുങ്കുമവർണ ശിബിരങ്ങളിൽ പ്രവേശിക്കാൻ കഴിഞ്ഞു.

ആ ഭടൻ തന്റെ തലപ്പാവിന്റെ അഗ്രംകൊണ്ട് മാലയിൽ പറ്റിയിരുന്ന രക്തം തുടച്ചുകൊണ്ട് പറഞ്ഞു: 'ഒരു തോക്കിന്റെ പാത്തികൊണ്ട് ആരോ എന്നെ അടിച്ചുവീഴ്ത്തി. ഞാൻ മൃതനെപ്പോലെ രണാങ്കണത്തിൽ കിടന്നു. ശത്രുക്കൾ സ്ഥലം വിട്ടപ്പോൾ ഞാൻ എന്റെ പ്രഭുവിന്റെ അടുത്തു ചെന്നു. ശത്രുക്കൾ എന്റെ പ്രഭുവിനെ കണ്ടില്ല. അദ്ദേഹത്തിന്റെ പാവനജഡം. ജോദ്പൂർ നദീതീരത്ത് ദഹിപ്പിക്കാനായി കൊണ്ടുപോകുമ്പോൾ അദ്ദേഹത്തിന്റെ രത്നമാല്യം എന്റെ ദൃഷ്ടിയിൽപ്പെട്ടു. ബാദ്ഷാബീഗം, തന്റെ പിതാവിന്റെ വിശ്വസ്തനും ശ്രേഷ്ഠനുമായ സാമന്തരാജകുമാരന്റെ സ്മരണയ്ക്കായി ഈ ഉപഹാരം സ്വീകരിക്കുമെന്ന് എനിക്ക് തോന്നി.'

ഞാൻ ഇരുകരവും നീട്ടി ആ പവിത്രാർച്ചന സ്വീകരിച്ചു. ആ അമൂല്യമാല്യം ഞാൻ എന്റെ മാറിൽ ഒളിപ്പിച്ചുകൊണ്ട് ചോദിച്ചു: 'ആരുടെ ആക്രമണത്താലാണ് നിന്റെ പ്രഭു മരിച്ചത്?'

(ജഹനാരയുടെ *ആത്മകഥ*യിൽനിന്ന്. വിവർത്തനം : എം.എൻ.സത്യാർത്ഥി. മാതൃഭൂമി ബുക്സ്, കോഴിക്കോട്, 2010)

വീണ്ടുവിചാരം

# ദൈവവും ദൈവങ്ങളും

ആനന്ദ്

നരവംശ, സാമൂഹ്യശാസ്ത്ര വിദ്യാർഥികൾക്ക്, അവർ അവിശ്വാസികളായാൽക്കൂടിയും, വിസ്മരിക്കുവാൻ വയ്യാത്ത ഒന്നാണ് ദൈവസങ്കല്പവും മനുഷ്യജീവിതത്തിൽ അത് വഹിക്കുന്ന പങ്കും. ദൈവവിശ്വാസത്തെയും മതാചരണങ്ങളെയും യുക്തിവാദം എന്നെന്നും വിമർശിക്കുകയും നിഷേധിക്കുകയും ചെയ്തുപോന്നിട്ടുണ്ട്. യുക്തിവാദം അതിന്റെ ആധുനികരൂപത്തിൽ വ്യവഹരിക്കപ്പെടുവാൻ തുടങ്ങിയതിനു മുമ്പുതന്നെ ഗ്രീസിലെയും ഭാരതത്തിലെയും ചില തത്ത്വശാസ്ത്രങ്ങൾ നാസ്തികദർശനം മുമ്പോട്ടുവെച്ചിരുന്നു. ക്രിസ്തുവിനുമുമ്പ് ആറാം നൂറ്റാണ്ടിൽ ഉടലെടുത്ത, ഒരുപക്ഷേ, ചരിത്രത്തിലെ ആദ്യത്തെ, സംഘടിതമതമായ ബുദ്ധമതം ദൈവരഹിതമായ അന്തരീക്ഷത്തിലാണ് പടുത്തുയർത്തപ്പെട്ടത്. പിന്നീട് അത് ബുദ്ധനെത്തന്നെ ദൈവമായി ആരാധിക്കുവാൻ തുടങ്ങി. നവോത്ഥാനാനന്തരയൂറോപ്പിൽ പ്രത്യക്ഷപ്പെട്ട ഹ്യൂമനിസം അലൗകികശക്തികളെ തിരസ്കരിക്കുകയും, (പെട്രാർക്കിന്റെ ഭാഷയിൽ) Wisdom of the enlightened heathen-നെ അന്വേഷിക്കുകയും ചെയ്തു. ഹ്യൂമനിസത്തെ തുടർന്ന് യൂറോപ്പിനെ ആവേശിച്ച തത്ത്വശാസ്ത്രങ്ങൾ മനുഷ്യമനസ്സിനെ കൊണ്ടുചെന്നെത്തിച്ച കമ്മ്യൂണിസ്റ്റ് പ്രത്യയശാസ്ത്രം സോവിയറ്റ് യൂനിയനിൽ അധികാരത്തിൽ വന്നപ്പോൾ മതം അവിടെ ഏതാണ്ട് മുഴുവനായും ബഹിഷ്കരിക്കപ്പെടുകതന്നെ ചെയ്തു. രണ്ടു തലമുറകൾ മതമില്ലാതെ ജീവിച്ചിട്ടും, വീണ്ടും അവസരം വന്നപ്പോൾ, അവിടെ അത് വീണ്ടും കിളിർത്തു, തഴച്ചു വളരുവാനും തുടങ്ങി. യുക്തിബോധം നിരസിച്ചാലും മനുഷ്യന്റെ ചിത്തം ദൈവസങ്കല്പവുമായി ബന്ധപ്പെട്ടുതന്നെ ഇരിക്കുന്നുവെന്നും, അങ്ങനെതന്നെ ഇരിക്കുവാനാണ് സാധ്യത എന്നും അർഥം.

വാസ്തവത്തിൽ, ദൈവവിശ്വാസം മനുഷ്യന്റെ മസ്തിഷ്കത്തിലെ യുക്തിയുടെ സ്ഥലവുമായല്ല, ഭാവനയുടെ സ്ഥലവുമായാണ് ബന്ധപ്പെട്ടിരിക്കുന്നത്. ദൈവം വിഹരിക്കുന്നതു ഭാവനയുടെയും കവിതയുടെയും കലയുടെയും മിത്തിന്റെയും മണ്ഡലത്തിലാണ്. അതിനാൽ ഒരേ വ്യക്തിതന്നെ യുക്തിയിൽക്കൂടി ദൈവവിശ്വാസിയല്ലാതെയായിരിക്കുമ്പോഴും, കലയിലും മിത്തിലും ഒരു പ്രതീകമെന്ന നിലയിൽ അവൻ ദൈവസങ്കല്പത്തെ ഉപയോഗിക്കുന്നതു കാണാം. ഭാവനയെ മുഴുവൻ മാറ്റിനിർത്തി, യുക്തിയിലൂടെ മാത്രം മനുഷ്യന് വ്യവഹരിക്കുവാനാവില്ലല്ലോ. മറിച്ചും അസാധ്യമാണ്. വേറൊരു വിധത്തിൽ ആലോചിച്ചാൽ, മനുഷ്യജീവിതത്തിലെ ഏറ്റവും വലിയ ദുരിതങ്ങൾക്കു കാരണവും മനുഷ്യന്റെ ഈ രണ്ട് സിദ്ധികൾക്കിടയിൽ പ്രത്യക്ഷപ്പെടുന്ന വൈരുദ്ധ്യമാണ്. യുക്തി ഭാവനയെ തുടച്ചുനീക്കാൻ ശ്രമിക്കുന്നത്;

ഭാവന അതിന്റെ ആലങ്കാരികസ്വഭാവത്തെ വിസ്മരിച്ച്, സൈദ്ധാന്തികവേഷ മണിയുവാനും അധികാരം പ്രയോഗിക്കുവാനും തുനിയുന്നത്.

ഭാവന അതിന്റെ ആലങ്കാരികപ്രസക്തിയെ വിസ്മരിച്ച്, സൈദ്ധാന്തി കവേഷമണിഞ്ഞ്, അധികാരത്തിന്റെ വാഹനമായിത്തീർന്നിട്ടുള്ളതിന്റെ ഏറ്റവും വലിയ ഉദാഹരണമാണ് ചരിത്രത്തിൽ ഉടനീളം നിലനിന്നിട്ടുള്ളതും തീരെ അനാവശ്യവുമായിരുന്ന ഏകദൈവ-ബഹുദൈവ വിശ്വാസതർക്കം. യുക്തി പലരെയും പൊതുവായ ഒരു വഴിയിലേക്ക് നയിച്ചേക്കാം. പക്ഷേ, ഭാവനയ്ക്ക് അങ്ങനെ പൊതുവായ ഒരു വഴിയോ രൂപമോ ഇല്ല. അതുകൊണ്ട് ഒരുവൻ മാനസികമായ ആശ്രയം തേടുന്ന അവന്റെ സങ്കല്പത്തിലെ ദൈവം ഏതു രൂപത്തിലായിരിക്കണമെന്നോ പല രൂപത്തിലായിരിക്കണമെന്നോ രൂപമേ ഇല്ലാത്തതായിരിക്കണമെന്നോ നിർബന്ധിക്കുന്നത് വിഡ്ഢിത്തമാണ്. എന്നിട്ടും അങ്ങനെയാണുണ്ടായത്. വിശ്വാസ-അവിശ്വാസതർക്കങ്ങൾ കൂടു തലായും സാധാരണ മനുഷ്യന് മാനസികമായ പ്രയാസങ്ങളും ബുദ്ധിമുട്ടു കളും ആണ് ഉണ്ടാക്കിയതെങ്കിൽ, ദൈവവിശ്വാസികൾ തമ്മിലുള്ള ദൈവ ത്തിന്റെ ഏകത്വ-ബഹുത്വ, രൂപ-അരൂപതർക്കങ്ങൾ അളവറ്റ ചോര ചൊരി ഞ്ഞു. പലപ്പോഴും ഈ തർക്കങ്ങൾക്ക് ആന്തരികമായ സാധുതതന്നെ ഇല്ലാ യിരുന്നു. ഉദാഹരണമായി, വിഗ്രഹാരാധനയെ എതിർത്ത യഹൂദരുടെയും ക്രിസ്ത്യാനികളുടെയും പിന്നീട് മുസ്ലിമുകളുടെയും ദൈവങ്ങൾതന്നെ തീക്ഷ്ണരും, അസൂയാലുക്കളും, നേരിട്ട് മനുഷ്യഭാഷയിൽ സംവദിക്കുന്നവ രും, ബലികൾ ആവശ്യപ്പെടുന്നവരും ആകുക വഴി, വലിയൊരളവിൽ വ്യക്തി ദൈവങ്ങൾ തന്നെയായിരുന്നു, മനുഷ്യസ്വഭാവം പ്രകടിപ്പിക്കുന്നവരും. ഈ കാരണങ്ങളാലാണ് അവർ ആ പ്രദേശങ്ങളിലെയും, പിന്നീട് മറ്റിടങ്ങളിലെയും പ്രാകൃതവിശ്വാസങ്ങളെ ആക്രമിച്ചതെന്നുകൂടി ഓർക്കുമ്പോൾ അത്തരം തർക്ക ങ്ങളുടെ സാധുതതന്നെ ആവിയായിപ്പോകുന്നു. എന്നിട്ടും ഇങ്ങനെയൊക്കെ ഉണ്ടാവാൻ കാരണം ജനതകൾക്കിടയിലെ ആധിപത്യമത്സരങ്ങളായിരുന്നു തർക്കങ്ങൾക്കു പിന്നിലെ യഥാർത്ഥ ഹേതു എന്നതായിരുന്നു. ആധിപത്യ ത്തർക്കങ്ങൾ വിശ്വാസങ്ങളുടെ രീതിയെ വാഹനമാക്കുകയായിരുന്നു ഉണ്ടാ യത്. വിശ്വാസത്തിന്റെ രീതികളെ നിർവ്വചിക്കുന്ന മതങ്ങളെ. അങ്ങനെ ചെയ്ത തിലൂടെ, തികച്ചും ഭാവനയുടേതായിരുന്ന കാര്യങ്ങൾ, അറിയാതെയും അറി ഞ്ഞും അധികാരത്തിലേക്ക് പ്രവേശിച്ചു.

രൂപമുള്ള ദൈവങ്ങളാണ് വിഗ്രഹാരാധനയ്ക്ക് വഴിവയ്ക്കുന്നത് എന്നതുകൊണ്ടും, വിഗ്രഹാരാധനയിൽ മാനസികമായ ഒരു അപഭ്രംശം കുടി കൊള്ളുന്നു എന്നതിനാലും, ഈ തർക്കത്തിന് ധാർമ്മികമായ ഒരു മാനവു മുണ്ട്. സ്വന്തം കൈകൊണ്ടു നിർമ്മിച്ച ഒരു വസ്തുവിനെ പൂജിക്കുന്നതിലെ അധാർമ്മികത.

ഏകദൈവ-ബഹുദൈവവിശ്വാസത്തർക്കമാകട്ടെ, അധികാര-ആധി പത്യപ്രശ്നവുമായി ബന്ധപ്പെട്ടിരിക്കുന്നു. ലളിതവും നിർദ്ദോഷവുമായ ഒരു

പ്രയത്നംതന്നെ ഇവിടെ ചുഴിയിലേക്ക് വലിച്ചിഴയ്ക്കപ്പെട്ടുവെന്നുവരും. ഉദാഹരണത്തിന്, അറേബിയയിൽ പരസ്പരം ആക്രമിച്ചും കൊള്ളയടിച്ചും കഴിഞ്ഞുപോന്ന വിവിധ ഗോത്രങ്ങളെ ഒരുമിപ്പിക്കുകയും അവർക്ക് സംസ്കൃതമായ സാമൂഹ്യജീവിതം പ്രദാനം ചെയ്യുകയുമായിരുന്നു മുഹമ്മദ് നബിയുടെ മുമ്പിലെ പ്രശ്നം. അതിനുവേണ്ടി അദ്ദേഹം സ്വീകരിച്ച ആശയമായിരുന്നു അവർ ആരാധിച്ചിരുന്ന വിവിധ ദൈവങ്ങളുടെ സ്ഥാനത്ത് അവർക്ക് പൊതുവായ ഒരു ദൈവത്തെ പ്രതിഷ്ഠിക്കുക. ഈ പ്രയത്നത്തിൽ അദ്ദേഹം വിജയിക്കുകയും ചെയ്തു. പിന്നീട് ഇസ്ലാമിക നേതൃത്വം അതിനെ ഒരു സാമാന്യസിദ്ധാന്തമാക്കി മാറ്റി. അവിടേയും കുഴപ്പമില്ലായിരുന്നു. ഒരുവൻ പല ദൈവങ്ങളുടെ വാതിലിൽ മുട്ടുന്നതിനു പകരം ഒരു ദൈവത്തെ ആശ്രയിച്ചാൽ മതി എന്ന് പറയുന്നിടത്തോളം. ലോകത്തെ നയിക്കുകയും ഭരിക്കുകയും ചെയ്യുന്ന ശക്തി ഒന്നാണെന്ന് കരുതുന്നതിൽ ബുദ്ധിയുണ്ടല്ലോ (ബൗദ്ധികമായ അപഗ്രഥനത്തിന്റെ ഏറ്റവും ഉയർന്ന തലത്തിൽ ആ ശക്തിയും അപ്രത്യക്ഷമാകുമെങ്കിലും). എന്നാൽ മുഹമ്മദ് നബി ഏകീകരിച്ച സമൂഹം അതിന്റെ സാംസ്കാരികവും ഭൂമിശാസ്ത്രപരവുമായ പരിധികൾ കടന്നു പുറത്തേക്ക് സഞ്ചരിക്കുവാൻ തുടങ്ങിയപ്പോൾ സിദ്ധാന്തവത്കരണത്തിനും വീണ്ടും മാറ്റം വന്നു. ഏകദൈവം തങ്ങളുടെ ദൈവം മാത്രം, മറ്റു ജനതകളുടെ ദൈവങ്ങൾ തെറ്റായ ദൈവങ്ങൾ എന്ന നിലയിലേക്ക്.

ഏകദൈവവിശ്വാസത്തിന്റെ ഇത്തരം അപഭ്രംശങ്ങളിലൂടെയാണ് ലോകത്തിൽ മതാധിഷ്ഠിത ആധിപത്യങ്ങളും, മതം ഉപയോഗിച്ചുകൊണ്ടുള്ള അധിനിവേശങ്ങളും നിലവിൽ വന്നിട്ടുള്ളത്. അധിനിവേശ ശക്തികൾ മതത്തെയും വിശ്വാസരീതികളെയും ഏകദൈവസിദ്ധാന്തത്തെയും സമൃദ്ധമായി ഉപയോഗിച്ചു. അവർക്ക് അന്യമായിരുന്ന പ്രാകൃതിക വിശ്വാസങ്ങളെയെല്ലാം പേഗൻ എന്ന് മുദ്രകുത്തി, ക്രൂരമെന്നും അനാചാരനിബിഡമെന്നും അവർ വിധിച്ചു. സഭയുടെ രൂപത്തിൽ അവതരിച്ച ക്രിസ്തുമതം, അത് ആക്രമിച്ചു കീഴടക്കിയ യൂറോപ്പിലോ ദക്ഷിണ അമേരിക്കയിലോ ആ പ്രദേശങ്ങളിൽ നിലവിലുണ്ടായിരുന്ന ഒരൊറ്റ സംസ്കൃതിയെയോ വിശ്വാസത്തെയോ അവശേഷിപ്പിച്ചില്ല. സംസ്കാരങ്ങളുടെ തൊട്ടിൽ എന്ന് അറിയപ്പെട്ട മെസോപൊട്ടേമിയയിലോ ഈജിപ്തിലോ പാലസ്തീനിലോ ഇറാനിലോ ഇസ്ലാമും ഒന്നും ബാക്കിവെച്ചില്ല. തങ്ങളുടെ ദൈവം മാത്രം ശരിയായ ദൈവം എന്ന അവസ്ഥയിലേക്ക് സ്ഥാനം മാറിയ ഏകദൈവവിശ്വാസത്തിന്റെ പരിണതി.

പ്രാകൃതവിശ്വാസങ്ങളിലെ ദൈവങ്ങൾ പരസ്പരം നിഷേധിക്കുന്നില്ല. ഒരു ദൈവവും താൻ മാത്രം ശരി എന്ന് വാദിച്ച് ആധിപത്യമുറപ്പിക്കാൻ ശ്രമിക്കുന്നില്ല. കഥകളിലൂടെയും മിത്തുകളിലൂടെയും മാനുഷിക രൂപങ്ങളിൽ വാർത്തെടുക്കപ്പെട്ട അവർ ഓരോരുത്തരും മനുഷ്യന് സ്വീകരിക്കുവാനും നിരസിക്കുവാനും ഉള്ള മാതൃകകളുടെ ഒരു വലിയ നിരതന്നെയാണ്. സാത്ത്വികസമീപനം സ്വീകരിക്കുന്നവനു സാത്ത്വികതയുടെ ദൈവം. ശക്തിയുടെ ആരാധകന് ശക്തിയുടെ. വിദ്യയെ സർവ്വപ്രധാനമായി കാണുന്നവന്

വിദ്യയുടെ. കലയുടെയും സംഗീതത്തിന്റെയും ഉപാസകർക്ക് അവരുടെ... ഓരോരുത്തനും അവനവന്റെ മാനസിക വാസനയ്ക്കനുസരിച്ച് അവസരങ്ങളും വികല്പങ്ങളും പ്രദാനം ചെയ്യുന്നതിലൂടെ ഈ അവസ്ഥ സമൂഹത്തിൽ വലിയൊരു തോതിൽ പ്ലൂറലിസത്തിന്റെ കാലാവസ്ഥയ്ക്ക് വഴിയൊരുക്കുന്നു.

ഏകദൈവവിശ്വാസത്തിൽ (വിശേഷിച്ചും തീക്ഷ്ണനായ ദൈവത്തിന്റെ) മനുഷ്യന് നഷ്ടപ്പെടുന്നത് ഈ വൈചിത്ര്യത്തിന്റെയും വികല്പത്തിന്റെയും കാലാവസ്ഥയാണ്. ഭാവരഹിതമായ, സ്വഭാവരഹിതമായ ഒരു അന്തരീക്ഷത്തിൽ മനുഷ്യൻ അവന്റെ സ്വാഭാവികമായ വ്യത്യസ്തതകളെ കൈവെടിഞ്ഞ്, ഏകശിലാരൂപത്തിൽ വാർത്തെടുക്കപ്പെടുന്നു. യൂണിഫോമിറ്റിയുടെ വഴി അധികാരത്തിനും ആധിപത്യത്തിനും സഞ്ചരിക്കാൻ എളുപ്പമുള്ളതാണ്. ഏകദൈവവിശ്വാസത്തിന്റെ മതങ്ങൾ രാഷ്ട്രീയതലത്തിൽ തർജ്ജമ ചെയ്യപ്പെടുവാൻ ശ്രമിക്കുമ്പോൾ, അവ സർവ്വാധിപത്യത്തിന്റെ വഴി സ്വീകരിക്കുവാൻ ശ്രമിക്കുന്നതും ഇതുകൊണ്ടുതന്നെ. മറിച്ച്, രാഷ്ട്രീയമായ തലത്തിൽ ജനാധിപത്യത്തിന്റെ പാരമ്പര്യങ്ങളൊന്നുമില്ലാതിരുന്ന, പൂർണമായും അസംഘടിതവും നിരവധി ദൈവങ്ങളുടെ കേളീരംഗവുമായ ഭാരതീയ സമൂഹം, അത്തരത്തിലൊന്നിന്റെ സന്ദർഭം കൈവന്നപ്പോൾ, സ്വാഭാവികതയോടെ അതിനെ സ്വാംശീകരിച്ചതായി നാം കാണുന്നു (ആ മുഴുവൻ പരീക്ഷണവും അതേ സമൂഹത്തിന്റെ കാപട്യാധിഷ്ഠിതമായ വേറൊരു പാരമ്പര്യത്താൽ പ്രഹസനമായി മാറിക്കൊണ്ടിരുന്നുവെന്നതു വേറൊരു കഥ). ഒരു വലിയ നവോത്ഥാന പ്രക്രിയയിലൂടെയും വ്യാവസായിക വിപ്ലവത്തിലൂടെയും സഭയ്ക്കുള്ളിൽ നടന്ന വിപ്ലവങ്ങളിലൂടെയും ചേരിതിരിവുകളിലൂടെയും കടന്നുപോന്ന്, പ്ലൂറലിസത്തിന്റെയും ലിബറലിസത്തിന്റെയും ഹ്യൂമനിസത്തിന്റെയും ആശയങ്ങൾ സ്വാംശീകരിച്ചതിനുശേഷമാണ് യൂറോപ്യൻ ക്രൈസ്തവ രാജ്യങ്ങളിൽ ജനാധിപത്യ വ്യവസ്ഥ പ്രായോഗികമായത്. ഇതൊന്നും സാധിക്കാത്ത ദക്ഷിണ അമേരിക്കൻ രാജ്യങ്ങൾ ഇന്നും സർവ്വാധിപത്യത്തിനുതന്നെ വശംവദരായിരിക്കുന്നു.

ഏകദൈവവിശ്വാസത്തിനും വിഗ്രഹാരാധനാനിഷേധത്തിനും വേണ്ടി വീറോടെ വാദിച്ച സെമിറ്റിക് മതങ്ങളിൽതന്നെ അവ ഒരിക്കലും പ്രായോഗികമാകുകയുണ്ടായില്ല എന്നതാണ് വാസ്തവം. പഴയ നിയമത്തിലെ പ്രവാചകർ ഒരാൾക്കുപിറകേ വേറൊരാളായി വന്ന് ജനങ്ങളെ അവയെപ്പറ്റി അവബോധിപ്പിക്കുന്നത് ഇതാണ് കാണിക്കുന്നത്. ഓരോ പ്രവാചകനും രംഗമൊഴിഞ്ഞപ്പോൾ ജനം വീണ്ടും ബഹുദൈവവിശ്വാസത്തിലേക്കും വിഗ്രഹാരാധനയിലേക്കും മടങ്ങി. ഇസ്ലാം സ്വീകരിച്ച ഗോത്രങ്ങൾക്ക് പാരമ്പര്യമായി കിട്ടിയ ഖിബ്‌ലാ ആരാധനയും സാത്താനെ കല്ലെറിയലും ആ മതം പുലർത്തിക്കൊണ്ടുപോന്നുവെന്നു മാത്രമല്ല, മൃഗബലിയും പെരുന്നാളാഘോഷവും തുടരുകയും ചെയ്യുന്നു. ക്രിസ്തുമതം ദൈവത്തിന് ഏകമാനത്തിൽനിന്ന്

ത്രിമാനം കൊടുക്കുവാനും, പിന്നീട് പുണ്യവാളൻമാരെ ആരാധിക്കുവാനും തുടങ്ങി. ഒരു പ്രവാചകൻ മാത്രമായിരുന്ന ക്രിസ്തുവിനെ ദൈവമാക്കുകയും ക്രിസ്തുവിന്റെ മനുഷ്യരൂപം ആരാധനാവിഗ്രഹമാക്കുകയും ചെയ്തു. ഭൂപ്രകൃതിയും കാലാവസ്ഥയും തൊട്ട്, ശാരീരികമായ വ്യത്യാസങ്ങളും ജീവിതാനുഭവങ്ങളും ചരിത്രവും സംസ്കാരവും മാനസികഘടനയും വരെയുള്ള സംഗതികളാൽ തീരുമാനിക്കപ്പെടുന്ന വൈവിധ്യംകൊണ്ട് സമൃദ്ധമായ വിശാല മനുഷ്യജാതിയെ ഒരൊറ്റ ദൈവത്തിന്റെയും ഒരൊറ്റ ആരാധനാക്രമത്തിന്റെയും അച്ചടക്കത്തിലേക്കു കൊണ്ടുവരിക അസാധ്യമാണ് എന്നതാണ് ലളിതമായ സത്യം. ഓരോയിടത്തെയും ജനം അവരുടെ ഗോത്രസ്മൃതികളിൽനിന്ന് ഉയിർക്കൊണ്ട ദൈവങ്ങളിൽ വിശ്വസിച്ചുകൊണ്ടിരിക്കും. എത്രയേറെ ആദർശവത്ക്കരിച്ചാലും സാധാരണ ജനതയുടെ ഭാവന അവരുടെ ദൈവങ്ങൾക്കു രൂപവും സ്വഭാവവും പ്രദാനം ചെയ്തുകൊണ്ടിരിക്കും. ഈ പ്രാകൃതികമായ വസ്തുതകളെ തിരസ്കരിച്ച് മനുഷ്യസമൂഹത്തെ ഒരൊറ്റ അച്ചടക്കത്തിൽ കൊണ്ടുവരണമെങ്കിൽ അതു ബലപ്രയോഗംകൊണ്ട് മാത്രമേ സാധ്യമാകൂ. അതിനാൽ ഏകദൈവവിശ്വാസത്തിനുവേണ്ടിയും വിഗ്രഹാരാധനയ്ക്ക് എതിരായും വാദിക്കുന്ന മതങ്ങൾക്ക് സംഘടനകളും സഭകളും ഉണ്ടാക്കുകയും ഉറച്ച അധികാരക്രമം സ്ഥാപിക്കുകയും സർവ്വാധിപത്യസ്വഭാവം കൈക്കൊള്ളുകയും ആവശ്യമായി വരുന്നു. വേറൊരുവിധത്തിൽ പറഞ്ഞാൽ, ഏകദൈവവിശ്വാസത്തിന്റെ വെറുംപിടിത്തം പ്രാകൃതികമായ തലത്തിൽ സ്വാതന്ത്ര്യനിഷേധത്തിനും മതത്തിന്റെ തലത്തിൽ പൗരോഹിത്യാധിപത്യത്തിനും ചിന്തയുടെ തലത്തിൽ പ്രത്യയശാസ്ത്രപ്രമാണിത്തത്തിനും രാഷ്ട്രീയമായ തലത്തിൽ സർവ്വാധിപത്യത്തിനും വഴിയൊരുക്കുകയാണുണ്ടായത്.

ഈ വിധത്തിൽ നോക്കിയാൽ, സംഘടനയെയും അധികാരക്രമത്തെയും ഉള്ളിൽനിന്നു നിഷേധിക്കുന്ന ഒന്ന് പ്രാകൃതികവിശ്വാസങ്ങളിൽ ഉള്ളതായി കാണാം. തിരികെ, ഉറച്ച സംഘടനയും അധികാരക്രമവും ഇല്ലാത്തതുകൊണ്ട് അവയ്ക്ക് ബാഹ്യമായ വിശ്വാസങ്ങളെയും അവയ്ക്കുള്ളിൽത്തന്നെയുള്ള ആസ്തികതതൊട്ട് നാസ്തികതവരെയുള്ള വിവിധ വിശ്വാസങ്ങളുടെ ഉത്സവത്തിലേക്ക് ആനയിച്ചുകൊണ്ടുവരാൻ സാധിക്കുകയും ചെയ്യും. (ആനന്ദിന്റെ *വേട്ടക്കാരനും വിരുന്നുകാരനും* എന്ന കൃതിയിൽനിന്ന്, ഡി.സി.ബുക്സ്, 2001)

# പിടികിട്ടാപ്പുള്ളി

സുകേതു

ഏതൊരു കുടുംബത്തിന്റെയും കാതലായ സമയമായിരുന്നു,
വൈകീട്ട് 7 മുതൽ രാത്രി 10 വരെ
പണികഴിഞ്ഞെത്തിയ അച്ഛൻ.
പാഠങ്ങളെല്ലാമുരുവിട്ട് - വീട്ടുകണക്കും ചെയ്തു കഴിഞ്ഞ മക്കൾ.
വെച്ചു വിളമ്പുന്ന അമ്മ
ഒരുമിച്ചിരുന്നുള്ള ഭക്ഷണം. കുശാലായി...
പിന്നെ കുശലമായി...
നാട്ടിലേം വീട്ടിലേം ഉസ്കൂളിലേം
അച്ഛന്റെ പണിസ്ഥലത്തേം വിശേഷങ്ങളിലൂടെ...
അന്നത്തെ സുപ്രധാനവും അപ്രധാനവുമായ വാർത്തകളിലൂടെ...
കഥകേട്ട് മയങ്ങുന്ന മക്കൾ...
തിരിതാഴ്ത്തി, സുഖനിദ്ര
വീണ്ടും പൊൻപുലരി.

ഇങ്ങനൊക്കെയായിരുന്നു പണ്ട്
ഇന്നോ...?
ഇതേ സമയത്ത് നടക്കുന്നതെന്താണ്?
ഒടുക്കത്തെ സീര്യല്.
തൊടങ്ങീട്ട് കാലമെത്രയായി?
കൊല്ലമെത്രയായി?
ഇരുപത്... ഇരുപത്തഞ്ച്... മുപ്പത്...
അതോ മുപ്പത്തഞ്ചോ...?
കണ്ണീരിൽ മുങ്ങി മുങ്ങി-
നാട്ടിലെ പെണ്ണുങ്ങള് മൊത്തം
കുതിർന്ന കൈലേസ് പോലായി.
എന്നിട്ടും മാഡം, താങ്കൾ പറയുന്നു:
'അതെ, ശാക്തീകരണം... സ്ത്രീ ശാക്തീകരണം...'
എത്ര പുകഞ്ഞിട്ടും പിടികിട്ടുന്നില്ലല്ലോ മഹാമായേ...
അടിയനിതിൻ പൊരുൾ?

2015 October - 2016 February
Vakkarivu Monthly Volume No. 9 Issue No. 3
RNI No. KERMAL/2007/20519

₹20.00

എം.ഗോവിന്ദൻ



ഈ മനുഷ്യനുള്ളതുകൊണ്ടാണ്
മദിരാശി പബ്ലിക് ലൈബ്രറിയിലെ
പുസ്തകങ്ങൾ ദ്രവിച്ചുപോകാത്തത്

-കെ.സി.എസ്.പണിക്കർ

Printed, Published and Edited & Owned by Manoj
Published from 'Gaya', Near Post Office, Old Bazaar, Kollengode, Palakkad-Dt. and
Printed at Ess Pee Kay Printers, S.V.Street, Kollengode, Palakkad-Dt., Kerala. Pin : 678 506.